# സാഹിത്യപഞ്ചാനനൻ

(ഒരു പഠനം)

ഗ്രന്ഥകർത്താ


പി. കെ. പരമേശ്വരൻ നായർ ബി. ഏ.







1121

ശ്രീരാമവിലാസം പ്രസ്സ്, തിരുവനന്തപുരം.

(രണ്ടാംപതിപ്പ് കാപ്പി 2000)

# അവതാരിക.

---

പല ഉത്തമഗ്രന്ഥങ്ങളുടേയും നിർമ്മാതാവെന്നനിലയിൽ കൈരളീഭക്തരായ സഹൃദയരുടെ സവിശേഷമായ ആദരത്തിനും കൃതജ്ഞതയ്ക്കും ഭാജനമായ ശ്രീമാൻ പി. കെ. പരമേശ്വരൻനായർ അവർകളുടെ 'സാഹിത്യപഞ്ചാനനൻ—ഒരു പഠനം' എന്ന ഈ ഗ്രന്ഥം നമ്മുടെ നിരൂപണസാഹിത്യത്തിന് അനർഘമായ ഒരു സമ്പാദ്യമാണ്. സാഹിത്യപഞ്ചാനനന്റെ ജീവചരിത്രത്തിൽഉൾപ്പെട്ട അനുബന്ധമെന്നോണം ആദ്യം പ്രസിദ്ധീകൃതമായ ഈ പ്രബന്ധം സ്വയംപര്യാപ്തമായ ഒരു ഗ്രന്ഥമെന്ന നിലയിൽ പ്രസാധിതമാകുന്നത് അതിന്റെ പൂർണ്ണതകൊണ്ടു സമീചീനവും സമുചിതവുമാണ്. മഹാന്മാരായ കവികളുടേയും സാഹിത്യകാരന്മാരുടേയും ശ്രേഷ്ഠങ്ങളായ കൃതികളെപ്പറ്റിയുള്ള നിരൂപണങ്ങൾ അങ്ങിങ്ങ് പ്രകീർണ്ണങ്ങളായി ചിലപ്പോൾ കാണാറുണ്ടെങ്കിലും, ഒരു സാഹിത്യകാരന്റെ പരിശ്രമങ്ങളുടെ സമഗ്രമായ പഠനംകൊണ്ട് സമന്വയസാരസ്യം തെളിയിക്കുന്ന നിരൂപണസരണി മലയാളത്തിൽ പ്രായേണ അക്ഷുണ്ണമാണല്ലോ. "English Men of Letters" എന്ന ആംഗല ഗ്രന്ഥപരമ്പരയിൽ അല്ലാതെ കവിയുടെ സർവ്വതഃപ്രസൃതമായ വ്യക്തിമാഹാത്മ്യവും അന്യവിഭിന്നതയും പ്രകടമായി പ്രദർശിപ്പിക്കുന്ന അവഗാഢമായ അവലോകനം നമുക്കു പരിചിതമല്ല. നൂതനവും അനുസരണീയവുമായ ആ സരണിയിൽ സ്വച്ഛന്ദചാരം

ചെയ്തു് ഈ യുവസാഹിത്യകാരൻ കൈരളിയെ അലങ്കരിയ്ക്കുകയും അനുഗ്രഹിയ്ക്കുകയും ആണു്. ശ്രീ. പരമേശ്വരൻനായരുടെ പ്രതിഭാവജ്രത്താൽ സമുൽകീർണ്ണങ്ങളായ സാഹിത്യപഞ്ചാനനന്റെ ഗ്രന്ഥമണികൾ ഉജ്ജ്വലമായ വചഃസൂത്രത്താൽ ഗുംഫിതമായി ഇതേ നവസുഷമ പ്രസരിപ്പിയ്ക്കുന്നു! പല കേരളീയ കവിവരേണ്യന്മാരുടെ ഗ്രന്ഥങ്ങളുടെ സൂക്ഷ്മവും മർമ്മഗ്രാഹിയുമായ വിമർശനംകൊണ്ടു് ഇതുവരെ എന്നേയ്ക്കും അധമർണ്ണരാക്കിയ സാഹിത്യപഞ്ചാനനനോടുള്ള ഒരു യുവസാഹിത്യകാരന്റെ നിഷ്കൃതിയായ ഈ കൃതി സർവ്വദാ ആദരണീയമാണു്.

ഭാഷാസ്നേഹികളായ സഹൃദയന്മാർ യഥാർത്ഥമായ സാഹിത്യാസ്വാദനത്തിനു് ആശാസ്യമായ മാർഗ്ഗനിർദ്ദേശം നല്കുന്ന ഇത്തരം ഉത്തമപ്രബന്ധങ്ങൾ ഇനിയും മലയാളഭാഷയിൽ ഉണ്ടാകേണ്ടതാണല്ലോ. മഹനീയമായ ഈവിധം സാഹിത്യസേവനംകൊണ്ടു് കൈരളിയെ ഉത്തരോത്തരം അഭിവൃദ്ധിയാക്കുമാറു് സമൃദ്ധവിഭവനാകട്ടെ ഈ യുവാവെന്നു് ഹൃദയപൂർവ്വം ആശംസിച്ചുകൊള്ളുന്നു.

എൻ. ഗോപാലപിള്ള എം. എ.

# മുഖവുര

---

‘സാഹിത്യപഞ്ചാനനൻ’ എന്ന ജീവിതചരിത്രഗ്രന്ഥം വായിച്ച പല സഹൃദയന്മാരും, ഗ്രന്ഥാവസാനത്തിലെ വിമർശപരമായ അദ്ധ്യായങ്ങൾ സമാഹരിച്ചു് ഒരു പ്രത്യേക പുസ്തകമായി പ്രസിദ്ധീകരിക്കുന്നതിന്റെ അഭിലഷണീയതയെപ്പററി സംസാരിക്കുകയുണ്ടായി. ചരിത്രപ്രതിപാദനത്തിനിടയ്ക്കു്, പി. കെ.-യുടെ സാഹിത്യകൃതികളെപ്പററി അനുക്രമമായി അവിടവിടെ വിവരിക്കുവാനും വിമർശിക്കുവാനും ഇടയായി എങ്കിലും, കഥാവിവരണത്തിൽ അവശ്യം ദീക്ഷിക്കേണ്ടിയിരുന്ന ഏകാഗ്രതയ്ക്കുവേണ്ടി, പൊതുവിമർശങ്ങൾ പലതും അവസാനത്തേയ്ക്കു് മാററിവയ്ക്കേണ്ടിവന്നു. കഥാനായകന്റെ ബഹുമുഖമായ നേട്ടങ്ങളിൽ ഏതുകൊണ്ടും പ്രാധാന്യം അർഹിക്കുന്ന സാഹിത്യാംശത്തിൽ അദ്ദേഹത്തിന്റെ യഥാർത്ഥമാഹാത്മ്യം നിർണ്ണയിക്കുവാൻ ഈ അദ്ധ്യായങ്ങളിൽ യഥാശക്തി യത്നിച്ചിട്ടുണ്ടു്. ജീവചരിത്രഗ്രന്ഥം വായിച്ചതിനുശേഷം, മഹാകവി ഉള്ളൂർ സദയം അയച്ചുതന്ന ഒരു കത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു:

“പി. കെ.-യുടെ ബഹുമുഖമായ ലോകസേവനപദ്ധതിയുടെ സകല മർമ്മങ്ങളും നിങ്ങൾ സമഗ്രമായി ഗ്രഹിച്ചു് അവയിൽ ആ പ്രതിഭാശാലിയും പണ്ഡിതപ്രവേകനുമായ പുരുഷകേസരിക്കു സിദ്ധിച്ച വിജയത്തെ സാഹിതീസുരഭിലമായ ശൈലിയിൽ ഉപപാദിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ഉദാത്തമായ കൈരളീസപര്യയുടെ ഈ ദൃഢതയും ഇയത്തയും നിങ്ങളുടെ പുസ്തകം, അനവധാനതയോടുകൂടി മറിച്ചു നോക്കിക്കൊണ്ടുപോകുന്നവർക്കും സ്ഫടികസംസ്ഫുടമായി പ്രത്യക്ഷീഭവിക്കുന്നതാണു്.”

വിലയേറിയ ഈ അഭിപ്രായത്തിൽ, പി. കെ-യുടെ സാഹിത്യസപൎയ്യയെ സ്ഫുടമാക്കുന്നതിൽ ഗ്രന്ഥത്തിനു സിദ്ധിച്ചതായി മഹാകവി സൂചിപ്പിക്കുന്ന വിജയത്തിനു മിക്കവാറും ഹേതുഭൂതമായിത്തീൎന്നിട്ടുള്ളതു്, ഇപ്പോൾ ഗ്രന്ഥരൂപത്തിൽ പ്രസാധിതമാകുന്ന ഈ അദ്ധ്യായങ്ങളാണെന്നാണു് എൻ്റെ വിശ്വാസം.

പി. കെ-യുടെ വിമൎശം, ഗദ്യശൈലി, പാണ്ഡിത്യം, ഫലിതപരിഹാസങ്ങൾ, കവിത, വാഗ്മിത്വം, സംഭാഷണചാതുൎയ്യം എന്നിങ്ങനെ അദ്ദേഹത്തിൻ്റെ സാഹിത്യപഞ്ചാനനത്വത്തെ പരിപോഷിപ്പിച്ച ഘടകങ്ങൾ ഓരോന്നിനേയും ഓരോ അദ്ധ്യായത്തിലായി വിശകലനം ചെയ്തു പ്രതിപാദിച്ചിട്ടുള്ള ഈ ഗ്രന്ഥം സാഹിത്യ[illegible]ക്കു് താല്പൎയ്യജനകവും പ്രയോജനകരവുമായിരിക്കുമെന്നു വിശ്വസിക്കുന്നു. പണ്ഡിതാഗ്രണിയും വിമൎശപടുവുമായ സംസ്കൃതകാളേജ് പ്രിൻസിപ്പാൾ ശ്രീ. എൻ. ഗോപാലപിള്ള അവർകൾ എം. ഏ. ഈ പ്രസിദ്ധീകരണത്തിലേക്കു് സദയം എഴുതിത്തന്ന സംക്ഷിപ്തമെങ്കിലും മൎമ്മഗ്രാഹിയും പ്രൗഢോദാരവുമായ അവതാരികയ്ക്കു് ഞാൻ അദ്ദേഹത്തോടു് സവിശേഷം കൃതജ്ഞനാണു്. ഇതിൻ്റെ പ്രൂഫ് ശ്രദ്ധാപൂൎവ്വം പരിശോധിച്ചുതന്ന മാന്യസ്നേഹിതനും പുരാവൃത്തഗവേഷണവിചക്ഷണനുമായ വിദ്വാൻ വി. ആർ. പരമേശ്വരൻപിള്ള അവർകളുടെ സഹായത്തേയും നന്ദിപൂൎവ്വം സ്മരിച്ചുകൊള്ളുന്നു.

തിരുവനന്തപുരം.
2[illegible] — 9 — 121

ഗ്രന്ഥകൎത്താ.

# വിഷയവിവരം

# ജീവചരിത്രസംക്ഷേപം.

---

പി. കെ. കൊല്ലവർഷം ൧൦൫൩-ാമാണ്ടു് മീനമാസം ൯-ാനു- അമ്പലപ്പുഴ ശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിനു സമീപം കടമ്മാട്ടു് എന്ന വീട്ടിൽ ജനിച്ചു. അമ്മ കടമ്മാട്ടു കുഞ്ഞുലക്ഷ്മി അമ്മയും, അച്ഛൻ ആലപ്പുഴ പറവൂർ പൊഴിച്ചേരി മഠത്തിൽ ദാമോദരൻ പിള്ളയും ആയിരുന്നു. കുടുംബത്തിലെ ധനസ്ഥിതി തൃപ്തികരമായിരുന്നില്ല; അച്ഛൻ പ്രാരബ്ധവലയിതനുമായിരുന്നു. അതിനാൽ ബാല്യകാലം അരിഷ്ടിച്ചാണു് കഴിഞ്ഞുകൂടിയതു്. പിതൃഗൃഹത്തിനടുത്തു ചില കുടിപ്പള്ളിക്കൂടങ്ങളിൽ പ്രാരംഭവിദ്യാഭ്യാസം കഴിഞ്ഞു്, കളർകോട്ടു തേവലപ്പുറത്തു മിഷൻ പള്ളിക്കൂടത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചു. അനന്തരം ആലപ്പുഴ ഗവണ്മെൻറു ഇംഗ്ലീഷ് ഹൈസ്കൂളിൽചേർന്നു് മട്രിക്കുലേഷൻവരെ അവിടെ പഠിച്ചു.

ബാല്യം മുതല്ക്കേ പി കെ. കവിതയിൽ ഉത്സുകനായിരുന്നു അമ്പലപ്പുഴയും ആലപ്പുഴയും അതിനനുകൂലമായ സാഹചര്യങ്ങളാണു് ഉണ്ടായിരുന്നതു്. പിതൃഗൃഹത്തിൽ താമസിച്ചിരുന്നപ്പോൾ കുറച്ചു സംസ്കൃതം പഠിച്ചു. കവിതാമത്സരങ്ങളിലും അക്ഷരശ്ലോകത്തിലും അന്നേ ധാരാളം പങ്കുകൊണ്ടുവന്നു. ഹൈസ്ക്കൂൾ പഠനകാലത്തു് 'സർവ്വമിത്രം' എന്നൊരു പത്രവുമായി ഏർപ്പെട്ടു് ചില ലേഖനങ്ങൾ എഴുതി.

൧൦൭൧-ാമാണ്ടു് മട്രിക്കുലേഷൻ ജയിച്ചു് തിരുവനന്തപുരം രാജകീയകാളേജിൽ ചേർന്നു. അച്ഛൻെറ ധനപരമായ

ക്ഷീണാവസ്ഥ വർദ്ധിച്ചു; ഏറെ താമസിയാതെ, അദ്ദേഹം മരിക്കുകയും ചെയ്തു. തന്മൂലം വിദ്യാഭ്യാസ ചെലവുകൾക്കു് പി. കെ. തന്നെത്തന്നെ ആശ്രയിക്കേണ്ടിവന്നു. അതിലേക്കു് പത്രപ്രവർത്തനം ഒരു മാർഗ്ഗമായി സ്വീകരിച്ചു. 'മലയാളി'യുടെ പത്രാധിപത്യവും 'മലയാളമനോരമ'യുടെ ലേഖകത്വവും, പ്രധാനപ്പെട്ട രണ്ടു ധനാഗമ മാർഗ്ഗങ്ങളായിരുന്നു.

കാളേജിൽ, പ്രൊഫസർബോയിൽ, ഏ. ആർ. രാജരാജവർമ്മ എന്നീ പ്രശസ്ത വ്യക്തികളുടെ കാലമായിരുന്നു അതു്. പി. കെ. അവരിൽനിന്നും വളരെയൊക്കെ പഠിച്ചു—വിശേഷിച്ചു ഏ. ആർ. രാജരാജവർമ്മയിൽനിന്നും. ഏ. ആർ. തമ്പുരാനുമായുള്ള സമ്പർക്കം ദൂരവ്യാപകങ്ങളായ ഫലങ്ങൾ ഉൽപ്പാദിപ്പിച്ചു. സാഹിത്യത്തിലേക്കു് പി. കെ. പൂർവ്വാധികം ശക്തിയോടു് ആകൃഷ്ടനായി. തമ്പുരാന്റെ മാർഗ്ഗദർശിത്വത്തിലുണ്ടായ ക്ലാസ്സിലെ വാദപ്രതിവാദങ്ങളിലും, മലയാളസമാജം മുതലായ സംഘടനകളിലെ വാഗ്മിത്വ പരീക്ഷണങ്ങളിലും പി. കെ. നേതൃത്വം വഹിച്ചു. സാഹിത്യവിമർശത്തിലുള്ള പാടവം പരീക്ഷക്കടലാസുകളിൽപോലും പ്രകടമാക്കി; ഗുരുശ്രേഷ്ഠനാകട്ടെ, ശിഷ്യന്റെ വാസനകൾ കണ്ടറിഞ്ഞു് വേണ്ട പ്രോത്സാഹനങ്ങൾ നൽകിവന്നു.

൧൦൭൬-ൽ, ബി. ഏ.-ക്കു് രസതന്ത്രവിഷയത്തിലുണ്ടായ പരാജയം ജീവിതരംഗപ്രവേശത്തെ സ്വല്പം വിളംബിപ്പിച്ചു. അതിനിടയ്ക്കു് കൊല്ലം ഡിവിഷൻകച്ചേരിയിൽ ക്ലാർക്കായി ഏതാനും മാസക്കാലം കഴിച്ചു. അപ്പോഴേക്കും തിരുവനന്തപുരം രാജകീയഹൈസ്കൂളിൽ ഒരു

മുൻഷിയുടെ ഒഴിവുണ്ടായി. ഏ. ആർ. രാജരാജവർമ്മയുടെ പ്രത്യേകതാല്പര്യവും പ്രേരണയും അനുസരിച്ച് പി. കെ. ആ ഉദ്യോഗം സ്വീകരിച്ചു. അടുത്ത പരീക്ഷയ്ക്കു് ബി. ഏ. മുഴുവൻ ജയിച്ചു. ഉടൻതന്നെ രാജരാജവർമ്മയുടെ ശുപാർശപ്രകാരം കാളേജിൽ മലയാള പണ്ഡിതരായി നിയമിക്കപ്പെട്ടു. എട്ടുവർഷക്കാലം പി. കെ. ആ ഉദ്യോഗത്തിൽ തുടൎന്നു. അതിനിടയ്ക്കു് തമ്പുരാനുമായുള്ള വേഴ്ച വളരെ വൎദ്ധിച്ചു. തമ്പുരാൻ്റെ സാഹിത്യ സംരംഭങ്ങളിലെല്ലാം പി. കെ.യെ ഭാഗഭാക്കാക്കിവന്നു. പി. കെ. സ്വന്തമായി പല യത്നങ്ങളും ചെയ്തു. അവ മിക്കവാറും സാഹിത്യഗവേഷണപരമായിരുന്നു. ഭാഗവതംകിളിപ്പാട്ടു് പരിഷ്കരിച്ച പാഠത്തോടും, വിജ്ഞേയമായ ഒരവതാരികയോടും കൂടി പ്രസാധനം ചെയ്തു; അതുപോലെതന്നെ അദ്ധ്യാത്മരാമായണവും. കൂടാതെ എഴുത്തച്ഛൻ്റെ ഭാരതത്തിലെ 'സംഭവം' 'കൎണ്ണം' എന്നീ പൎവ്വങ്ങൾ അവതാരികകളോടും ടിപ്പണികളോടും കൂടി പ്രസിദ്ധീകരിച്ചു. കുഞ്ചൻനമ്പ്യാരുടെ സഭാപ്രവേശം, സത്യാസ്വയംവരം, ഘോഷയാത്ര, ത്രിപുരദഹനം, കല്യാണസൗഗന്ധികം എന്നി തുള്ളലുകൾ വ്യാഖ്യാനങ്ങളോടും വിമൎശങ്ങളോടുംകൂടി ഇദംപ്രഥമമായി സംസ്കരിച്ചു പ്രകാശിപ്പിച്ചു. പഞ്ചതന്ത്രോപാഖ്യാനം പറയൻതുള്ളലിൻ്റെ താളിയോലഗ്രന്ഥം കണ്ടുപിടിച്ചു വെളിപ്പെടുത്തി.

കുഞ്ചൻ നമ്പ്യാരെപ്പററി വിപുലവും വിജ്ഞേയവുമായ ഒരു ഗ്രന്ഥമെഴുതി—'കുഞ്ചൻ നമ്പ്യാർ'. അതു് ഭാഷയിലെ ആദ്യത്തെവിമൎശ ഗ്രന്ഥമാണു്; നമ്പ്യാരുടെ കാലത്തേയും, കവിതാമാഹാത്മ്യത്തേയും, വ്യക്തിപ്രഭാവത്തേയും

സ്ഫടികസ്ഫുടമാക്കിയ പ്രഥമഗവേഷണഗ്രന്ഥം. പി. കെ. യുടെ വിമർശകപദവിയുടെ അസ്ഥിവാരം അതിൽ ഉറച്ചു.

അദ്ധ്യാപകജീവിതം പി. കെ. ദീർഘകാലം തുടൎന്നില്ല. ശമ്പളം തുച്ഛമായിരുന്നു—അമ്പതുരൂപാ മാത്രം. പിതാവിൻെറ ചരമശേഷം കുടുംബ സംരക്ഷണഭാരം താൻതന്നെ ഏറെറടുക്കേണ്ടിവന്നു. അദ്ധ്യാപകവൃത്തിയും, ലേഖനവ്യവസായവും, ഗൃഹാദ്ധ്യാപനജോലിയുംകൊണ്ട് കിട്ടിവന്ന ആദായങ്ങൾ അത്രതുച്ഛമല്ലായിരുന്നു;എങ്കിലും, ആകപ്പാടെയുള്ള ചെലവിനു് മതിയായില്ല. കൂടുതൽ ശമ്പളം അനുവദിപ്പിച്ച് പി. കെ-യെ കാളേജിൽതന്നെ തുടരുന്നതിനു ഉത്സാഹിപ്പിക്കാൻ ഏ. ആർ. രാജരാജവൎമ്മ വളരെ പരിശ്രമിച്ചു; പക്ഷേ ഫലപ്പെട്ടില്ല. പി. കെ യുടെ ബുദ്ധിശക്തിയും കഴിവുകളും, ക്രമേണ കൂടുതൽ വിശാലമായ ഒരു രംഗത്തേക്കു്,—അഭിഭാഷകവൃത്തിയിലേക്കു്—അദ്ദേഹത്തെ ആകർഷിച്ചു. അദ്ധ്യാപകജോലിക്കിടയിൽതന്നെ നിയമപരീക്ഷയ്ക്കുപഠിക്കുന്നുണ്ടായിരുന്നു. താമസിയാതെ പരീക്ഷയിൽ ജയിച്ചു. ഉടൻതന്നെ ജോലി രാജിവച്ച് കാളേജ്‌വിട്ടു.

൧൦൭൪-ൽ ആലപ്പുഴക്കോടതിയിൽ അഭിഭാഷകവൃത്തി ആരംഭിച്ചു. ഒരുവൎഷത്തിനകം കോട്ടയത്തേക്കു പ്രാക്ടീസ് മാററി. പുതിയ തൊഴിലിൽ പ്രാരംഭംമുതല്ക്കേ വിജയലക്ഷ്മി കടാക്ഷിച്ചു. ഏതാനും വൎഷങ്ങൾക്കകം കോട്ടയത്തെ അഭിഭാഷക നേതാവെന്ന പദവിനേടി. ആദായവും, സമ്പാദ്യവും, പ്രശസ്തിയും വൎദ്ധിച്ചു. ൧൦൭൮-ൽ പേഷ്കാർ

നാരായണമേനോൻ അവർകളുടെ പുത്രി ശ്രീമതി പാറുക്കുട്ടി അമ്മയെ വിവാഹം ചെയ്തു.

അഭിഭാഷകവൃത്തി സാഹിത്യ സംരംഭങ്ങളെ മന്ദീഭവിപ്പിച്ചു. എങ്കിലും നൈസർഗ്ഗികവാസനകളെ ശിഥിലീകരിച്ചില്ല. "ഭാഷാപോഷിണി" "കേരളം" മുതലായ മാസികകളോടുണ്ടായ ബന്ധം സാഹിത്യപരമായ പ്രവർത്തനങ്ങളെ ത്വരിപ്പിച്ചു. അന്നെഴുതിയ പ്രബന്ധങ്ങളിൽ പ്രാധാന്യം 'കൃഷ്ണഗാഥാനിരൂപണ'ത്തിനാണ് നൽകേണ്ടതു്. പ്രൗഢഗംഭീരവും പാണ്ഡിത്യനിർഭരവുമായ ആ പ്രബന്ധം പി. കെ.-യുടെ നിരൂപണശക്തിക്ക് ഒരു യഥാർത്ഥമാനദണ്ഡം തന്നെയാണ്. 'സാഹിത്യസ്ഫുരിതമായ വിജയനഗരചരിതം' ഉണ്ണുനീലിസന്ദേശനിരൂപണം, ധർമ്മരാജാനിരൂപണം മുതലായി പലതും അന്നത്തെ സാഹിത്യസംരംഭങ്ങൾക്കിടയ്ക്കു് പി. കെ. എഴുതിയിട്ടുണ്ട്. 'ശ്രീമൂലമുക്താവലി' എന്ന ഖണ്ഡകാവ്യമാണ് മറ്റൊന്നു്.

സാഹിത്യപ്രവർത്തനത്തെക്കാൾ, പൊതുക്കാര്യങ്ങളിലും സമുദായപരിഷ്ക്കാരപരിശ്രമങ്ങളിലും പി. കെ. കൂടുതൽ ഉത്സുകനായി കാണപ്പെട്ടു. ഇതു് ക്രമേണ സമുദായനേതൃത്വത്തിലേക്ക നയിച്ചു. നായർസമുദായ പരിഷ്കരണം അന്നത്തെ പ്രമുഖപ്രശ്നങ്ങളിൽ ഒന്നായിരുന്നു. അനാചാരധ്വംസനത്തിനും, സംഘടനയ്ക്കും, ദായക്രമപരിഷ്കാരത്തിനും വേണ്ടി അന്നു് സമുദായം ഉഗ്രശ്രമിക്കുകയായിരുന്നു. പി. കെ. തന്റെ പ്രബന്ധങ്ങളും പ്രസംഗങ്ങളും വഴി അവയ്ക്കു സാരമായ പ്രചോദനം നൽകി. ൧൦൭൭-ൽ സ്ഥാപിച്ച 'സോഷ്യൽറിഫോംലീഗി'ന്റെ അദ്ധ്യക്ഷനെ

നുള്ള നിലയിൽ പുതിയ നായർ ബില്ലിന്റെ തത്വങ്ങളിൽ പൊതുജനങ്ങൾക്ക് വിശ്വാസം വരുത്തുന്നതിലേക്ക് യത്നിച്ചു; ആലോചനാവിഷയത്തിന്റെ ജനകീയാനുകൂല്യത്തെ വെളിപ്പെടുത്തുന്നതിനും ശ്രമിച്ചു. ൧൦൯൭-ൽ പ്രക്ഷുബ്ധമായ അന്തരീക്ഷത്തിൽനടന്ന പറവൂർ നായർ സമ്മേളനത്തിലും തുടർന്നുണ്ടായ കൊല്ലം സമ്മേളനത്തിലും ആദ്ധ്യക്ഷ്യംവഹിച്ചു. അതേവർഷംതന്നെ അമ്പലപ്പുഴവച്ചു നടന്ന നായർ സമ്മേളനത്തിനും പി. കെ. സമയോചിതമായ നേതൃത്വം നൽകി. പുതിയ നായർ ബില്ലിന്റെ ചരിത്രത്തിൽ ഈ സമ്മേളനങ്ങൾക്കുണ്ടായിരുന്ന പ്രാധാന്യം സുവിദിതമായിട്ടുള്ളതാണ്. ൧൦൯൯-ൽ നായർ ബിൽ നിയമസഭയിൽ ആലോചനയ്ക്കു വന്നു. അപ്പോഴുണ്ടായ തീവ്രമായ വാദപ്രതിവാദങ്ങളിലും ഉൽക്കടമായ സംഭവവികാസങ്ങളിലും പി. കെ.-യ്ക്കുണ്ടായിരുന്നത്ര പ്രാമുഖ്യം, ഒരുപക്ഷേ ബില്ലിന്റെ അവതാരകനൊഴിച്ച് മറ്റേതെങ്കിലും മെമ്പർക്കുണ്ടായിരുന്നുവെന്നു തോന്നുന്നില്ല.

ബാല്യാൽപ്രഭൃതിയുണ്ടായിരുന്ന മതാഭിമാനം പൊതുക്കാര്യജീവിതത്തിനിടയ്ക്കു പരിപുഷ്ടിപ്രാപിച്ചു. കോട്ടയം വൈ. എം. എച്ച്. ഏ-യുടെ അദ്ധ്യക്ഷനായിരുന്നപ്പോൾ ഹൈന്ദവതാല്പര്യസംരക്ഷണത്തെ ലാക്കാക്കി അദ്ദേഹം പലതും ചെയ്തു. റവന്യൂ—ദേവസ്വം വിഭജനക്കമ്മിറ്റിയിൽ മെമ്പറെന്നുള്ള നിലയിൽ ൧൦൯൦-ൽ പി. കെ. ഒരു ഭിന്നാഭിപ്രായറിപ്പോർട്ടു സമർപ്പിച്ചു. ദേവസ്വങ്ങളുടെ യഥാർത്ഥ ഉടമസ്ഥാവകാശികൾ ഹിന്ദുസമുദായമാണെന്നും, സർക്കാരിന് അതിൽ ഒരു ട്രസ്റ്റിന്റെ അധികാരം മാത്രമേ ഉള്ളുവെന്നും ഉള്ള തത്വത്തെ ആ റിപ്പോർട്ടുകൊണ്ട് അതിസമർത്ഥമായ

രീതിയിൽ സ്ഥാപിച്ചു. അനന്തരമുണ്ടായ റവന്യൂ—ദേവസ്വം വിഭജനത്തിൽ പി. കെ-യുടെ റിപ്പോർട്ടിന്റെ പ്രത്യാഘാതങ്ങൾ സുസ്പഷ്ടമായി കാണമാറുണ്ടു്. ഭാവിയിൽ, ദേവസ്വം പ്രശ്നങ്ങളുടെ പരിഹാരവിഷയത്തിൽ ആ റിപ്പോർട്ടു് ഒരു സുസ്ഥിരപ്രമാണമായി നിലനില്ക്കുകയും ചെയ്യും.

൧൦൯൬-ൽ പി. കെ. അമ്പലപ്പുഴ നിയോജകമണ്ഡലത്തിൽനിന്നും ബഹുഭൂരിപക്ഷത്തോടെ തെരഞ്ഞെടുക്കപ്പെട്ടു. ൧൦൯൯-ൽ തിരുവനന്തപുരത്തേക്കു പ്രാക്റ്റീസു് മാററി. ൧൧൦൨-ൽ എതിരില്ലാതെ വീണ്ടും നിയമസഭയിൽ പ്രവേശിച്ചു. പി. കെ-യുടെ നിയമസഭാജീവിതം സമുജ്ജ്വലമായിരുന്നു. വാഗ്മിത്വത്തിലും വിവാദപടുതയിലും അദ്ദേഹത്തിനു് കിടനില്ക്കത്തക്ക ചുരുക്കം എതിരാളികളേ ഉണ്ടായിരുന്നുള്ളു. ജനകീയതാല്പര്യങ്ങളിൽനിന്നും ഒരിക്കലും വ്യതിചലിച്ചിട്ടുമില്ല. വൈക്കം സത്യാഗ്രഹം (സഞ്ചാരസ്വാതന്ത്ര്യപ്രമേയം) വർത്തമാനപ്പത്രറഗുലേഷൻ, മുതലായ പ്രശ്നങ്ങൾ നിയമസഭയിൽ വാദപ്രതിവാദത്തിനു വന്നപ്പോൾ പി. കെ-യുടെ വ്യക്തിപ്രഭാവോജ്ജ്വലമായ നേതൃത്വവും നിയമവിജ്ഞാനനിപുണമായ വാദങ്ങളും ജനകീയകക്ഷിയുടെ ഉറച്ചനിലയെ സാരമായി സഹായിച്ചു.

൧൧൦൪-ൽ തിരുവനന്തപുരത്തുവച്ചു് സർ. എം. വിശ്വേശ്വരയ്യായുടെ ആദ്ധ്യക്ഷ്യത്തിൽ ദക്ഷിണേന്ത്യൻ നാട്ടുരാജ്യസമ്മേളനം നടത്തപ്പെട്ടപ്പോൾ സ്വാഗത സംഘാദ്ധ്യക്ഷനായി തെരഞ്ഞെടുത്തതു് പി. കെ-യെയായിരുന്നു. അന്നു ചെയ്ത പ്രസംഗം നാട്ടുരാജ്യകാര്യങ്ങൾ സംബന്ധിച്ചു് അദ്ദേഹത്തിനുള്ള അഗാധപാണ്ഡിത്യത്തെ വിശദമാക്കി.

അതേവർഷത്തിൽതന്നെ പി. കെ. ഹൈക്കോടതി ജഡ്ജിയായി നിയമിക്കപ്പെട്ടു. നാലുവർഷത്തെ ഉദ്യോഗ കാലത്തിനിടയ്ക്കു് തിരുവിതാംകൂറിലെ പ്രശസ്ത ന്യായാധിപന്മാരുടെ കൂട്ടത്തിൽ ഉജ്ജ്വലമായ ഒരു സ്ഥാനം സമാർജ്ജിച്ചു. ൧൧൦൯-ൽ ജോലിയിൽനിന്നും വിരമിച്ചു.

പൊതുക്കാര്യ ജീവിതത്തിലായാലും ഔദ്യോഗികജീവിതത്തിലായാലും പി. കെ. സഹജമായ സാഹിത്യപ്രതിപത്തിയെ പുലർത്തുകതന്നെ ചെയ്തു. തിരുവനന്തപുരത്തേക്കു പ്രാക്ടീസ് മാററിയതിനുശേഷം എഴുതിയ പ്രബന്ധങ്ങളിൽ പ്രാമുഖ്യം അർഹിക്കുന്നവ രണ്ടാണു് — 'തുഞ്ചത്തെഴുത്തച്ഛ'നും, 'ഉണ്ണായിവാര്യ'രും. ഇവയിൽ 'തുഞ്ചത്തെഴുത്തച്ഛൻ' പി. കെ-യുടെ നിരൂപണഗ്രന്ഥങ്ങളിൽ മകുടസ്ഥാനത്തിനു് അർഹംതന്നെ. ആധുനിക സാഹിത്യത്തെ ലക്ഷ്യമാക്കിയും പി. കെ. ചില വിമർശനങ്ങൾ ഇക്കാലത്തു നടത്തി. സാഹിത്യപരിഷൽ സമ്മേളനങ്ങളിലാണു് അതിനു് മിക്കവാറും സന്ദർഭങ്ങളുണ്ടായതു്. ഇടപ്പള്ളി, തിരുവനന്തപുരം, കൊല്ലം, എറണാകുളം എന്നീ സ്ഥലങ്ങളിൽവച്ചു നടന്ന സമ്മേളനങ്ങളിൽ പി. കെ. ചെയ്ത അദ്ധ്യക്ഷപ്രസംഗങ്ങൾ പഠനാർഹങ്ങളാണു്. കുമാരനാശാന്റെ കവിതകളെ ആസ്പദമാക്കി നടത്തിയ വിമർശനങ്ങൾ ചില വാദപ്രതിവാദങ്ങൾക്കും ഇടയാക്കി.

ഉദ്യോഗത്തിൽനിന്നും വിരമിച്ചശേഷം പി. കെ. വീണ്ടും പൊതുക്കാര്യ ജീവിതത്തിലേക്കുതന്നെ പ്രവേശിച്ചു. തീവ്രമായ ഒരു മത്സരത്തിനുശേഷം അമ്പലപ്പുഴ നിയോജകമണ്ഡലത്തിൽനിന്നും വീണ്ടും നിയമസഭാംഗ

മായി തെരഞ്ഞെടുക്കപ്പെട്ടു. നിയമസഭയിൽ ലിബറൽ കക്ഷിയുടെ നേതാവായി. ആ വർഷത്തിൽതന്നെ തിരുവനന്തപുരം നായർസമ്മേളനത്തോടനുബന്ധിച്ചു നടത്തിയ ഹൈന്ദവമഹായോഗത്തിൽ അദ്ധ്യക്ഷനായി വരിക്കപ്പെട്ടു. പുതുതായി സ്ഥാപിക്കപ്പെട്ട ദേവസ്വം ലീഗിന്റെ നായകനും പി. കെ.-യായിരുന്നു. ദേവസ്വങ്ങൾ ഹിന്ദുസമുദായത്തിനു വിട്ടുകിട്ടണമെന്നുള്ള ഒരു പ്രക്ഷോഭണമാണ് ദേവസ്വം ലീഗിൽ അന്തർഭവിച്ചിരുന്നതു്. അതിനെ തുടർന്ന് പി. കെ. തയാറാക്കിയ 'ദേവസ്വംബിൽ' നിയമസഭയിൽ അവതരിപ്പിക്കാൻ അനുവാദം ലഭിച്ചില്ല.

ഇതിനിടയ്ക്കു് വൈജ്ഞാനികവും സാംസ്കാരികവുമായ പല സംരംഭങ്ങളിലും പി. കെ. ഏർപ്പെട്ടു. 'സഹൃദയസമാജം' 'ആർട്ട്സ് കാളേജ് ഓണേഴ്സ് സമാജം' എന്നീ സംഘടനകളോടും, 'സഹൃദയ'മാസികയോടും ഉണ്ടായ സമ്പർക്കങ്ങൾ സാഹിത്യനിർമ്മാണത്തിന് പ്രചോദകങ്ങളായിരുന്നു. 'കിമപികാവ്യം' 'പ്രയോഗദിപിക' മുതലായ ഗ്രന്ഥങ്ങളും, 'കല്യാണസൗഗന്ധികവാദം' തുടങ്ങിയ വാദപ്രതിവാദ പ്രബന്ധങ്ങളും ഇക്കാലത്താണ് എഴുതിയതു്. വിരാഘവപട്ടയം' 'ഉണ്ണിനീലിസന്ദേശം' 'കേരളവർമ്മകാലം' മുതലായവയെ അധികരിച്ചുണ്ടായ വാദപ്രതിവാദങ്ങളിലും പി. കെ. സജീവമായി പങ്കെടുത്തു. ൧൧൧൧-ൽ മദ്രാസ് സർവ്വകലാശാലാ സെനററിൽ അംഗമായി തെരഞ്ഞെടുക്കപ്പെട്ടു. ആയാണ്ടു മേടത്തിൽ പൌരസ്ത്യസമ്മേളനം സംബന്ധിച്ചുള്ള പ്രാരംഭനടപടികളെപ്പററി ആലോചിക്കുവാൻ സ്വഗൃഹത്തിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി.

ഇങ്ങിനെ അത്യന്തം പ്രവൃത്യുന്മുഖമായ ഒരു പൊതുക്കാര്യജീവിതത്തിൽ വ്യാപരിച്ചു കൊണ്ടിരിക്കവെ, ഇടവമാസത്തിൽ പി. കെ. പെട്ടെന്നു രോഗബാധിതനായി. വിരലിൽഉണ്ടായ ഒരു വ്രണം വർദ്ധിച്ചതിനാൽ കാൽ ഛേദിക്കേണ്ടിവന്നു. സ്ഥിതി ആശങ്കാജനകമായിരുന്നു. എങ്കിലും ക്രമേണ ആശ്വാസകരമായ നിലയിലെത്തി. ശയ്യാവലംബിയെങ്കിലും വീണ്ടും സാഹിത്യസംരംഭങ്ങളിൽ മുഴുകി. 'സ്മരണമണ്ഡല'ത്തിന്റെ നിർമ്മിതി ആരംഭിച്ചു. പലലേഖനങ്ങളും പ്രസിദ്ധീകരിച്ചു. ഇടയ്ക്കിടയ്ക്ക് സുഖക്കേടും തലപൊക്കിക്കൊണ്ടിരുന്നു. എങ്കിലും ആ ധിഷണാവൈഭവം അന്യൂനമായി പ്രവർത്തിച്ചു. ആത്മകഥ, മദ്ധ്യവയോദശയുടെ ആരംഭഘട്ടം വരെ എഴുതിത്തീർത്തു. ൧൧൩൩. മകരം ൨൫-ാംനു- അവിചാരിതമായി രോഗം വർദ്ധിച്ചു.. ആ രാത്രിയിൽതന്നെ പി. കെ. അനായാസമായവിധം ചരമഗതി അടഞ്ഞു.

---

# സാഹിത്യപഞ്ചാനനൻ

## (ഒരു പഠനം)

### പീഠിക.

വിശാലപരിധിയിലും വിവിധ മണ്ഡലങ്ങളിലുമായി നിരന്തരം പ്രവർത്തിച്ചുവന്ന ഒരു കർമ്മകുശലനായിരുന്നു സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള. അഭിഭാഷകൻ, സമുദായപരിഷ്കർത്താവു്, രാഷ്ട്രീയപ്രവർത്തകൻ, വിമർശകൻ, കവി, ഗദ്യകാരൻ, പണ്ഡിതൻ, പ്രാഡ്വിവാകൻ, വാഗ്മി, ഫലിതസമ്പന്നൻ, സംഭാഷണചതുരൻ, വൈയാകരണൻ എന്നിങ്ങനെ സുദീർഘമായ ഒരു പട്ടികകൊണ്ടുമാത്രമേ അദ്ദേഹത്തിന്റെ സ്വാഭാവികങ്ങളും സമാർജ്ജിതങ്ങളുമായ നേട്ടങ്ങളെ രേഖപ്പെടുത്തുവാൻ സാധ്യമാകയുള്ളു. എന്നാൽ ബഹുമുഖമായ പരശതം പ്രവൃത്തിപരമ്പരകളിൽ പ്രധാനമേതു് അപ്രധാനമേതു്, താൽക്കാലികമേതു് ചിരസ്ഥായിയേതു് എന്നിങ്ങനെ ചില ചിന്താകോടികളെ ആശ്രയിച്ചു് സ്തുത്യപുരുഷനു് സമുദായത്തിൽ ഇന്നും ഭാവിയിലും കല്പിക്കാവുന്ന സ്ഥാനം നിർണ്ണയിക്കേണ്ടതു് ജീവിതവിമർശകന്റെ കർത്തവ്യമാകുന്നു. മേല്പറഞ്ഞ വിവിധ നേട്ടങ്ങളെ സംഗ്രഹിച്ചു് അപഗ്രഥനംചെയ്യുന്നപക്ഷം പി-കെ-യുടെ ജീവിതം ത്രിമാർഗ്ഗീണമായ ഒരു ഗതി അവലംബിച്ചിരുന്നതായിക്കാണാം. ഭൗതിക സമുന്നതികൾ

വേണ്ടി സമാശ്രയിച്ച ഔദ്യോഗികവും തൊഴിൽപരവു മായ രണ്ടു സരണികളും, സ്വാഭാവിക വാസനാഗതി അനു സരിച്ച് തുടർന്നുവന്ന സംസ്കാരികവും സാഹിത്യപരവുമായ പരിശ്രമപഥവുമായിരുന്നു പി.കെ. യുടെ ജീവിതനിമഗ്നനഗ അവലംബിച്ച മാർഗ്ഗത്രയം. ഇവയിൽ ആദ്യപഥം അദ്ദേ ഹത്തെ അദ്ധ്യാപകൻ, ന്യായാധിപൻ എന്നീ നിലകളി ലേക്കും, രണ്ടാമത്തേത് സമുദായനേതാവ്, രാഷ്ട്രീയകാര്യ വിചക്ഷണൻ എന്നീ സ്ഥാനങ്ങളിലേയ്ക്കും, മൂന്നാമത്തേത് ഗ്രന്ഥകാരൻ, പണ്ഡിതൻ, കവി, വിമർശകൻ, വാഗ്മി എന്നീ നിലകളിലേക്കും നയിച്ചു. മൂന്നു മാർഗ്ഗങ്ങളുടേയും സംയോജനഫലമായി കഥാപുരുഷൻ കഴിഞ്ഞ ദശകങ്ങ ളിൽ ജീവിച്ചിരുന്ന കേളികേട്ട കേരളീയരുടെ പംക്തിയിൽ അനുപമമായ ഒരു സ്ഥാനത്തിന് അർഹനായിത്തീർന്നു. ഇതിൽ ഏതംശമാണ് അദ്ദേഹത്തിന്റെ മഹത്വത്തിന്റെ ചിരന്തനത്വത്തെ പരിരക്ഷിക്കുവാൻ പോകുന്നതെന്നുള്ള വിചാരം ഈ അവസരത്തിൽ ഉപപന്നമായിരിക്കുന്നു. അഭി ഭാഷകൻ, ന്യായാധിപൻ, നിയമസഭാസാമാജികൻ, സമു ദായനേതാവ് രാഷ്ട്രീയകാര്യവിശാരദൻ എന്നീ സ്ഥാനങ്ങ ളാലാണ് പി. കെ. തന്റെ ജീവിതകാലത്തു പ്രാമാണ്യവും പ്രശസ്തിയും സ്വാധീനശക്തിയും സമ്പാദിച്ചതു്. ഗ്രന്ഥ കാരനും പണ്ഡിതനും ആയ പി. കെ-യ്ക്കു് ഉചിതിയ സ്ഥാനം മാത്രമെ ജനസാമാന്യം കല്പിച്ചിരുന്നുള്ളു. എന്നു മാത്രമല്ല ഔദ്യോഗിക മഹിമയുടേയും, സമുദായനായകത്വ ത്തിന്റെയും അവലംബമില്ലായിരുന്നുവെങ്കിൽ കഥാപുരു ഷന്റെ സാഹിത്യനായകത്വം ഇത്രയെങ്കിലും അംഗീകൃത

മാകുമായിരുന്നുവോ എന്നുതന്നെ സംശയിക്കണം. ആധുനികലോകം ഔദ്യോഗികപ്രഭാവത്തിനും ജനനേതൃത്വത്തിനും കല്പിച്ചിരിക്കുന്ന വില അത്ര ഉപരിയാണു്.

എന്നാൽ മറുവശംകൂടി ആലോചിക്കേണ്ടിയിരിക്കുന്നു. ഔദ്യോഗികമഹിമയും, ജനനായകത്വവും എത്രയോ ക്ഷണസ്ഥായിയായ സംഗതികളാകുന്നു. ജീവിതകാലത്തു ഒരുവനെ ആവക മേന്മകൾ എത്രതന്നെ പ്രബലനാക്കിയേക്കാമെങ്കിലും ആ പ്രാബല്യം ലോകത്തിൽനിന്നുമുള്ള അയാളുടെ തിരോധാനത്തോടുകൂടി മറയുന്നു. ജീവിതമത്സരത്തിൽ തന്നേക്കാൾ ശക്തി കുറഞ്ഞവരെ അതിശമിച്ചും അടിപെടുത്തിയും നേടിയ നേട്ടങ്ങളെ പിൽക്കാലത്തു ജേതാവിൻെറ ശക്തിക്ഷയത്തോടെ ജനങ്ങൾ ഏതാണ്ടൊരു പ്രത്യാഘാതബുദ്ധിയോടുകൂടി വീക്ഷിക്കുന്നു. ത്യാഗസമ്പന്നമായ വല്ല സേവനവുംകൊണ്ടു സമാർജ്ജിച്ചിട്ടുള്ള യശസ്സു് നിലനില്ക്കുമെന്നുള്ളതു് തീർച്ചതന്നെ. എന്നാൽ അതിൽപോലും ഒരുവൻെറ ആത്മാർത്ഥതയും നിസ്സ്വാർത്ഥതയും ചോദ്യവിഷയമായിട്ടാണിരിക്കുന്നതെങ്കിൽ—അങ്ങനെയല്ലാത്ത പൊതുജനനേതാക്കൾ എത്രയോ വിരളമാണു്—ആ യശസ്സിൻെറ നിലനില്പ് സംശയഗ്രസ്തം തന്നെ. പി. കെ, ഗോവിന്ദപ്പിള്ള മുതലായവർ ഉൾപ്പെടുന്ന പൊതുജനനേതൃവിഭാഗം ത്യാഗശീലത്തിൽ അത്ര സമ്പന്നമായിരുന്നുവെന്നു പറയുവാൻ സാധ്യമല്ല. സ്വാഭാവികമായ സേവനൌത്സുക്യം അവരിൽ പ്രകടമായിട്ടുണ്ടായിരുന്നുവെങ്കിലും ഭൗതികജീവിതവിജയത്തിനുള്ള ഉപാധിയായിട്ടുംകൂടിയാണു് പൊതുക്കാര്യപ്രവർത്തനത്തെ അവർ പരിഗണിച്ചതെന്നു് ആദരഹാനി

കൂടാതെ പറയാവുന്നതാണ്. ആ നിലയ്ക്കു് പൊതുജനസേവനമെന്ന അടിസ്ഥാനത്തിന്മേൽ മാത്രം അവരുടെ യശസ്സ്തംഭം അത്ര ഭദ്രമായി നില്ക്കുമെന്നു തോന്നുന്നില്ല. ഉദ്യോഗജീവിതം ലോകോപകാരത്തേക്കാൾ സ്വകീയോൽകർഷത്തെ ലക്ഷ്യമാക്കിയുള്ള ഒരു നേട്ടമായല്ലാതെ മറ്റൊരുവിധം പരിഗണിക്കപ്പെടുവാനും സാദ്ധ്യമല്ല.

എങ്കിലും പി. കെ-യെപ്പോലെയുള്ള ഗണ്യപുരുഷന്മാരുടെ ഔദ്യോഗികനേട്ടങ്ങൾ നിസ്സാരസംഭവങ്ങളല്ല. തിരുവിതാംകൂർ ഹൈക്കോടതിയിലെ ന്യായാധിപസ്ഥാനം ഒരു പൗരപ്രമാണിയുടെ പ്രാപ്യസ്ഥാനങ്ങളിൽ സമുന്നതമായ ഒന്നാണ്. ഒരുവന്റെ പ്രതിഭാശക്തിക്കും, ഗണ്യതയ്ക്കും സ്വഭാവഗാംഭീര്യത്തിനും സമുചിതമായ ഒരു അംഗീകാരമായി അതിനെ ഗണിക്കാവുന്നതാണ്. നീതിന്യായപരിപാലനവകുപ്പിന്റെ മകുടസ്ഥാനത്തിരുന്നുകൊണ്ടു് ഒരു ദേശാഭിമാനിക്കു് നിർവ്വഹിക്കാവുന്ന സേവനം തുച്ഛമായിട്ടുള്ളതല്ല. ബുദ്ധിശാലികളും പണ്ഡിതന്മാരുമായ നീതിദീക്ഷകന്മാർക്കു് ഒരു രാജ്യത്തിന്റെ നിയമസംഹിതയ്ക്കു ജനക്ഷേമകരമായവിധം രൂപവും ഗതിയും നൽകുന്നതിനു സാധിക്കുന്നു. പി. കെ-യും ചങ്ങനാശ്ശേരിയും സ്വതന്ത്രസ്വതന്ത്രന്മാരായ രണ്ടു ന്യായാധിപന്മാരായിരുന്നു. അവർ തിരുവിതാംകൂർ നീതിന്യായമണ്ഡലത്തിൽ ചരിത്രം സൃഷ്ടിച്ചു.

അതുപോലെതന്നെയായിരുന്നു സാമുദായികപ്രവർത്തനങ്ങളുടേയും കാര്യം. ഉദ്യോഗപ്രാപ്തിക്കുവേണ്ടിയുള്ള ഒരുസോപാനമായേ കഴിഞ്ഞകാലങ്ങളിലെ പല സമുദായപ്രമാണികളും അവരുടെ പൊതുകാര്യസേവനത്തെ പരിഗണിച്ചിരു

നുള്ള എന്ന ഒരു അപവാദം പരക്കെയുണ്ട്. ഇതു തിരെ അടിസ്ഥാനരഹിതമാണെന്നു പറയുവാൻ നിവൃത്തിയില്ല. എന്നാൽ ഏറെക്കുറെ ദാക്ഷിണ്യപൂർവ്വം വീക്ഷിക്കപ്പെടേണ്ടതായ ഒരു കാര്യമാണിതു്. ഇൻഡ്യൻ രാഷ്ട്രീയകാര്യങ്ങളിൽ ഗാന്ധിജിയുടെ ത്യാഗപ്രധാനമായ സേവനപ്രസ്ഥാനത്തിന്റെ പ്രചാരത്തോടുകൂടി, അതിൽ കുറഞ്ഞ സന്നദ്ധതയോടുകൂടി രാഷ്ട്രീയവും സാമുദായികവുമായ പ്രവൃത്തിമണ്ഡലങ്ങളിൽ പ്രവേശിക്കുന്നവരുടെ സേവനങ്ങളെ തുച്ഛീകരിക്കുന്ന ഒരു സമ്പ്രദായം കടന്നുകൂടിയിട്ടുണ്ടു്. ഗാന്ധിജിയുടെ മാനദണ്ഡങ്ങൾ വച്ചു് നോക്കുമ്പോൾ പൊതുകാര്യജീവിതത്തിൽ വിജയം പ്രാപിക്കാവുന്നവർ വളരെക്കുറവാണു്. അദ്ദേഹത്തിന്റെ വിശ്വസ്തരായ അനുയായികളിൽ തന്നെ പലരും പരീക്ഷണത്തിൽ പരാജയം പററിയിട്ടുണ്ടു്. സാമാന്യപൊതുകാര്യപ്രവർത്തകന്മാരുടെ മേലും ഇപ്രകാരമുള്ള കർക്കശമായ മാനദണ്ഡങ്ങൾ പ്രയോഗിക്കുന്നതു ഉചിതമായിരിക്കയില്ല. സർവ്വസംഗപരിത്യാഗികളാകാതെയും ജനസേവനമനുഷ്ഠിക്കാൻ കഴിയുന്നവർ ലോകത്തിലുണ്ടു്. ഒരുപക്ഷേ ഒരു ത്യാഗസമ്പന്നനു് സാധിക്കുന്നതോടൊപ്പം പ്രയോജനപ്രദമായ സേവനം ഒരു ബുദ്ധിസമ്പന്നനെക്കൊണ്ടു കഴിഞ്ഞുവെന്നുവരാം. അതിനാലാണു് സ്വതന്ത്രമായ പരിധികളിൽ ഓരോരുത്തരുടേയും സേവനപരിപാടികളെ ദാക്ഷിണ്യസമന്വിതം അവലോകനംചെയ്യണമെന്നു് മേൽപറഞ്ഞതു്. അങ്ങനെ നോക്കുമ്പോൾ ചങ്ങനാശ്ശേരിയേയും പി. കെ-യേയും പോലെയുള്ള പ്രമാണികൾ സ്വോൽക്കർഷത്തിലുംകൂടി ദൃഷ്ടിവച്ചുകൊണ്ടു

പൊതുക്കാൎയ്യങ്ങളിൽ പ്രവൎത്തിച്ചതിനെ അപലപിക്കുവാൻ സാദ്ധ്യമല്ല. പ്രവൃത്തികൾ ഫലാനുമേയങ്ങളാണു്. പ്രവൃത്തികളുടെ ഫലത്തിൽനിന്നും മേല്പറഞ്ഞ വ്യക്തികളുടെ മാഹാത്മ്യനിൎണ്ണയം ചെയ്യാനുള്ള സൌകൎയ്യം അവരുടെ കാലശേഷം ഇന്നു നമുക്കു ലഭിച്ചിട്ടുണ്ടു്. അവരുടെ പരിപാടികളിൽ എന്തെല്ലാം ഫലാകാംക്ഷകൾ ആരോപിച്ചാലും സമുദായത്തിനു ശ്രേയസ്കരമായ പല സേവനങ്ങളും അവർ നടത്തിയിട്ടുണ്ടെന്നുള്ളതു് അവിതൎക്കിതമാണു്.

പി. കെ-യുടെ സമുദായസേവനപരിപാടികളിൽ ത്യാഗസന്നദ്ധതയുടെ പരമകോടികളെ സ്പർശിക്കുന്നതായി എന്തെങ്കിലും ഉണ്ടെന്നു അവകാശപ്പെടുന്നില്ല. എങ്കിലും അനിതരസാദ്ധ്യങ്ങളായ പലമഹൽകൃത്യങ്ങളും ആ പ്രവൎത്തനചരിത്രത്തിൽ അടങ്ങിയിട്ടുണ്ടെന്നു സമ്മതിക്കുകതന്നെ വേണം. ഹൈന്ദവസമുദായത്തെ സംബന്ധിച്ചു പൊതുവെയും നായർ സമുദായപരമായി പ്രത്യേകിച്ചും ഉള്ള പല പരിഷ്കാരങ്ങളും ലക്ഷ്യമാക്കി പി. കെ. ചെയ്ത സേവനങ്ങളെ വിലമതിക്കാതെ തരമില്ല. നിയമസഭയിലും വെളിയിലും രാഷ്ട്രീയമായി നിൎവ്വഹിച്ച പരിപാടികൾ അതതുകാലങ്ങളിൽ സമുദായത്തിനു എത്രയോ ഉപകാരക്ഷമമായ സംഗതികളായിരുന്നു. ഈ നാട്ടിലെ വിദ്യാഭ്യാസത്തിന്റേയും സംസ്കാരത്തിന്റേയും സാഹിത്യത്തിന്റേയും അഭിവൃദ്ധിയെ അവ സാരമായി സഹായിച്ചിട്ടുണ്ടെന്നു് നിസ്സംശയം പറയാം.

എങ്കിലും ഈ സേവനങ്ങളും കാലാതിപാതത്തിൽ തുച്ഛങ്ങളായി തള്ളപ്പെട്ടുപോയേക്കാം. കാലവിപൎയ്യയത്തിൽ

പല പ്രശ്നങ്ങളുടേയും പ്രാധാന്യം തേഞ്ഞുമാഞ്ഞുപോകുന്നു. നായർബില്ലും വൈക്കം സത്യാഗ്രഹവും, വർത്തമാനപ്പത്രാഗ്ലേഷണം എല്ലാം പ്രക്ഷോഭജനകമായ പ്രമേയങ്ങളായിരുന്നകാലം കഴിഞ്ഞുപോയി. അവയിൽ മുന്നിട്ടു പ്രവർത്തിച്ചിരുന്നവരെ ആർപ്പുവിളികളോടെ സ്വീകരിച്ചിരുന്ന കാലവും പുനരാവർത്തിക്കുമെന്നു തോന്നുന്നില്ല. ഭാവിതലമുറ നിർവ്വികാരമായ ഒരു മനോഭാവത്തോടുകൂടി മാത്രമെ അവയെ വീക്ഷിക്കുകയുള്ളൂ. അന്നത്തെ ഭഗീരഥപ്രയത്നങ്ങൾ ഇന്നു സാധാരണ കൃത്യങ്ങളായി മാത്രം ഗണിക്കപ്പെടുന്നു. സമുദായപ്രവർത്തകന്മാരുടേയും രാഷ്ട്രീയപ്രക്ഷോഭകന്മാരുടേയും ഭാവിയശസ്സിനെ അഭിമുഖീകരിക്കുന്ന കഠിനമായ ഒരു പരമാർത്ഥമാണിതു്. ഇതുകൊണ്ടുതന്നെയാണു് പൊതുജനസേവനമാകുന്ന മാനദണ്ഡത്തെ മാത്രം ആധാരമാക്കി പി. കെ-യുടെ യശോധനം പരിശോധനചെയ്യുവാൻ ഉദ്ദേശിക്കുന്നില്ലെന്നു് ആദ്യമേ പ്രസ്താവിച്ചതു്.

എന്നാൽ ആ ജീവിതനദിയുടെ മറെറാരു ശാഖയായി നാം വ്യവഹരിച്ച-സാഹിത്യാംശം കാലത്തിൻെറ സൈകതപ്പരപ്പിൽ ലയിച്ചുപോകുമെന്നു തോന്നുന്നില്ല. അഭിഭാഷകനോ, ന്യായാധിപനോ, സമുദായനേതാവൊ ആയ പി. കെ. വിസ്മൃതപ്രായനാകുന്നകാലത്തും 'സാഹിത്യപഞ്ചാനൻ' സജീവവിഗ്രഹനായിരിക്കും. അമൂല്യങ്ങളായ ആ ആശയങ്ങളും അവയുടെ ആകർഷകമായ പ്രകാശനരീതിയും കാലവിപര്യയത്തിൻെറ വിധ്വംസനവ്യാപാരത്തെ ചെറുത്തുനിൽക്കുവാൻ ശക്തിയുള്ളവയാണു്. സത്യത്തിൻെറ പ്രകാശം വിതറുന്ന ആശയരത്നങ്ങൾക്കു പഴക്കമില്ല. കലാവിലാസസുന്ദരമായ വാക്കുകൾ ഏതുകാലത്തേയും വശീകരി

ക്കുന്നു. ചിന്താചോദകങ്ങളായ ആശയങ്ങളുടേയും അവയെ വഹിക്കുന്ന രമ്യങ്ങളായ വാക്യങ്ങളുടേയും പ്രയോക്താക്കൾ അനശ്വരയശസ്വികളാണ്. പി. കെ.-യുടെ ഭാവിപ്രശസ്തിയ്ക്കുള്ള ഭദ്രമായ അടിസ്ഥാനത്തിന്റെ രഹസ്യം അവിടെയാണ് സ്ഥിതിചെയ്യുന്നതു്.

'സാഹിത്യപഞ്ചാനന'ശബ്ദം പി. കെ.-യുടെ ചിരസ്ഥായിയായ മാഹാത്മ്യങ്ങളെ ഉൾക്കൊള്ളുന്ന ഒരന്വർത്ഥബിരുദം തന്നെ. ഈ നാമം എങ്ങനെ ആരിൽനിന്നു ലഭിച്ചതാണെന്നുള്ള യാതൊരന്വേഷണവുംകൂടാതെ, ജനങ്ങൾ സന്തോഷപുരസ്സരം ആ ബിരുദം അദ്ദേഹത്തിനു സമ്മതിച്ചുകൊടുത്തിരുന്നു. 'സാഹിത്യപഞ്ചാനന'ശബ്ദത്തിന്റെ ഉത്ഭവം പരിഹാസനാമമാണ്. ശ്രീമത് കുഞ്ഞൻപിള്ളചട്ടമ്പിസ്വാമികളുടെ ശിഷ്യപരമ്പരയ്ക്കു നടുനായകമായിരുന്ന ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ നാമധേയം കേരളീയർക്കു് എന്നും സമാരാദ്ധ്യമാണല്ലോ. അഗാധമായ വൈദുഷ്യത്തിലായാലും, വേദാന്തവിഷയങ്ങളിലുള്ള അവഗാഹാനുഭൂതികളിലായാലും, സർവ്വോപരി മനുഷ്യസമുദായസേവനത്തിലുള്ള താല്പര്യത്തിലായാലും കേരളത്തിൽ ആ മഹാനുഭാവനെ അതിലംഘിച്ചിട്ടുള്ള പുണ്യപുരുഷന്മാർ ചുരുക്കമായേ കാണുകയുള്ളൂ. അദ്ദേഹത്തിനു പി. കെ.-യുടെ പാണ്ഡിത്യപ്രഭാവത്തിലുണ്ടായിരുന്ന മതിപ്പു സീമാതീതമായിരുന്നു. സ്വാമികളും പി. കെ.-യുംതമ്മിൽ നേരിട്ടുണ്ടായിരുന്ന പരിചയം അത്ര സുദീർഘമായിരുന്നില്ല. എങ്കിലും ഇരുവരുടേയും വിജ്ഞാനശക്തികൾ ചിരകാലമായി പരസ്പരം സമാകർഷിച്ചുകൊണ്ടിരുന്നു. ആദ്യംമുതല്ക്കേ പി. കെ.-യുടെ വിമർശലേഖനങ്ങൾ, യുക്തിവാദപടുവും താർക്കികവുമായി

ന്നു സ്വാമികളെ വളരെ രസിപ്പിച്ചു. അവയിൽ അവ്യാഹിതമായ പാണ്ഡിത്യവിലാസം സ്വാമികളുടെ പ്രശംസയ്ക്കു പലപ്പോഴും പാത്രമായിട്ടുണ്ട്. പി. കെ-യ്ക്കു അങ്ങോട്ടുണ്ടായിരുന്ന മതിപ്പും തത്താദൃശം തന്നെയായിരുന്നു. സ്വാമികളുടെ ജീവചരിത്രഗ്രന്ഥത്തിനു പി. കെ. എഴുതിയിട്ടുള്ള അവതാരികയിൽ അദ്ദേഹത്തിന്റെ മാഹാത്മ്യങ്ങളെ മാംസളമായി പ്രശംസിച്ചിട്ടുണ്ടെന്നു കാണാവുന്നതാണ്.

ഒരിക്കൽ ശിഷ്യപരിസേവിതനായ സ്വാമികൾ പി. കെ-യുടെ ഒരു പ്രബന്ധം വായിച്ചുകൊണ്ടിരുന്നു. അതിൽ ഒരിടത്തു് ഏതോ ഒരു പൂർവ്വപക്ഷത്തെ പരിശോധിച്ച് എതിരാളിയുടെ അയുക്തികതയെ ഖണ്ഡിച്ചു സ്വാഭിപ്രായം സ്ഥാപിക്കുന്ന ഭാഗം വായിച്ചുകേട്ടപ്പോൾ പ്രതിപാദനരീതിയുടെ രസപ്രവാഹത്തിൽ ആ പണ്ഡിതസദസ്സ് ആമഗ്നമായി. "അയം സാഹിത്യപഞ്ചാനനഃ" എന്നുണ്ടായ ഒരു ആക്രോശംകൊണ്ടു് പെട്ടെന്നു സ്വാമികൾ സദസ്സിന്റെ മൗനമുദ്രയെ ഭഞ്ജനം ചെയ്തു. രസാവഗാഹികളായ ശിഷ്യന്മാർക്കു് ആ പ്രയോഗം അന്വർത്ഥമായിത്തോന്നി. അവരിൽനിന്നും ആ പദം ക്രമേണ മററു് അഭിജ്ഞകേന്ദ്രങ്ങളിൽ പ്രചരിച്ചു. യാതൊരു പ്രചരണോദ്യമവും അതിനു പിന്നിലുണ്ടായിരുന്നില്ല. പി. കെ-യെ അറിഞ്ഞവരെല്ലാം സസന്തോഷം ആ ബിരുദം അദ്ദേഹത്തിന്റെ നാമത്തോടു ഘടിപ്പിക്കയാണുചെയ്തതു്. അതിൽ ഒരു യാഥാർത്ഥ്യം, സത്യം, ഏവരും ദർശിച്ചു. സത്യവചനങ്ങൾ സ്വയമേവ ശക്തിയുള്ളവയാണു്. അവ സ്വയം പ്രചരിക്കുന്നു. ഇതത്രേ യഥാർത്ഥമായ ജനസമ്മതി.

---

## അദ്ധ്യായം ൨

---

## സാഹിത്യവിമർശകൻ

ഒരു സാഹിത്യനായകനായിട്ടായിരിക്കും പി. കെ. ഭാവിതലമുറകളുടെ ദൃഷ്ടിയിൽ ഗണനീയനായിരിക്കുന്നതെന്നാണല്ലൊ പീഠികയിൽ പ്രസ്താവിച്ചതു. അങ്ങനെയാണെങ്കിൽ സാഹിത്യകാരനായ പി. കെ-യുടെ വൈശിഷ്ട്യങ്ങൾ എന്തെല്ലാം, മലയാള സാഹിത്യമണ്ഡലത്തിൽ അദ്ദേഹത്തിൻെറ സ്ഥാനം എന്തു് എന്നിങ്ങനെയുള്ള ചില വിചാരകോടികളിലേക്കു കടക്കേണ്ടിയിരിക്കുന്നു. സാഹിത്യകാരനെന്നനിലയിൽ പി. കെ. പല പരിമിതികൾക്കും വിധേയനാണു്. അദ്ദേഹത്തിൻെറ സാഹിത്യം വിശാലമായ ഒരു പരിധിയെ സ്പർശിക്കുന്നില്ല. സാർവ്വജനീനതാല്പര്യം ഉ വാക്കുന്ന ഭാവനാപ്രധാനമായ പ്രസ്ഥാനങ്ങളൊന്നുമല്ല, പി. കെ. പ്രധാനമായി അവലംബിച്ചതു്. കവിതകളും ഹൃദയാഹ്ലാദകങ്ങളായ ആഖ്യാനപ്രബന്ധങ്ങളും അദ്ദേഹം എഴുതിയെങ്കിലും, ചെറുകഥകൾ, ആഖ്യായികകൾ, നാടകങ്ങൾ മുതലായവയൊന്നും അദ്ദേഹത്തിൻെറ സാഹിത്യപ്രസ്ഥാനത്തിൽ ഉൾപ്പെട്ടില്ല. ഭാവനയെക്കാൾ പാണ്ഡിത്യമായിരുന്നു പി. കെ-യുടെ പ്രത്യേകത; കല്പനാശക്തിയേക്കാൾ വിവേചനാപാടവമായിരുന്നു അദ്ദേഹത്തിൽ പ്രബലപ്പെട്ടു നിന്നതു്.

സങ്കല്പലോകത്തിലുള്ള വിമാനയാനങ്ങൾ പി. കെ. യെ ആകർഷിച്ചില്ല. ഒരുപക്ഷേ ആകർഷിച്ചിരുന്നെങ്കിൽ

തന്നെയും ഭൂമിയിൽനിന്നും വിദൂരസ്ഥനായി അധികനേരം സഞ്ചരിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. "ഇളകാത്ത കുററിയിൽ പൊട്ടാത്ത ചരടുകൊണ്ടു സ്വയം ബദ്ധനായിട്ടാണു" അദ്ദേഹം ആകാശത്തിലേക്കുയൎന്നിട്ടുള്ളതെന്നു ഒരു വിമൎശകൻ * പറഞ്ഞിട്ടുള്ളതു പരമാൎത്ഥമാണ്. ഭാവനാപക്ഷപുടങ്ങൾ വീശി വിഹായസ്സവിഹാരത്തിനു മുതിൎന്നപ്പോഴൊക്കെ ബലമേറിയ ഈ ചരട് അദ്ദേഹത്തെ ഭൂമിയിലേക്കു വലിച്ചുതാഴ്ത്തിക്കൊണ്ടിരുന്നു. പി.കെ-യുടെ സാഹിത്യജീവിതത്തിൽ ഇതിൻെറ ലക്ഷണങ്ങൾ സാൎവ്വത്രികമായിക്കാണാം. ആദ്യകാലത്തെ ചെറുകഥാഭ്രമവും കവിതാപക്ഷപാതവും പിന്നീടു തിരോധാനം ചെയ്തതു തന്നെ ഇതിനൊരുലക്ഷ്യമായി വിചാരിക്കണം. വിദ്യാൎത്ഥിയുടെ ആദൎശജീവിതത്തിൽനിന്നും ലോകവ്യവഹാരവിചക്ഷണൻെറ യഥാൎത്ഥലോകത്തിലേക്കു പ്രവേശിച്ചതോടുകൂടി കവിതയ്ക്കു പകരം ഗദ്യവും, കല്പിതകഥകൾക്കു പകരം ലോകകാൎയ്യപ്രതിപാദകങ്ങളായ പ്രബന്ധങ്ങളും, വികാരപരവും ഭാവനാപ്രധാനവുമായ സാഹിത്യപര്യടനങ്ങൾക്കുപകരം വിവേചനാപരവും യുക്തിയുക്തവുമായ വിമൎശവിഹാരങ്ങളും ക്രമേണ സ്ഥലംപിടിക്കുന്നതായിക്കാണാം. ചുരുക്കത്തിൽ സാഹിത്യത്തിൻെറ നിൎമ്മാണപരമായ വശത്തിനു പകരം നിരൂപണാത്മകമായ ഒരു സരണി പി. കെ-യുടെ സാഹിത്യവാസനയുടെമേൽ ആധിപത്യം സ്ഥാപിച്ചു.

മനസ്സിൻെറ പ്രവണതകളും, പിൽക്കാലത്തുണ്ടായ സാഹചര്യങ്ങളുടെ പ്രേരണയുംമൂലം പി. കെ. പ്രഥമത ഒരു

---

* ശ്രീ. കൈനിക്കര കുമാരപിള്ള (ഒരു കയ്യെഴുത്തു ലേഖനത്തിൽ)

ഗദ്യകാരനും നിരൂപകനുമായിത്തീൎന്നു. അദ്ദേഹത്തിന്റെ നിരൂപണങ്ങൾ ഭാഷാസാഹിത്യത്തിന്നു് അമൂല്യസമ്പാദ്യങ്ങളാണു്. പി. കെ-യുടെ സാഹിത്യപഞ്ചാനനത്വത്തിന്റെ മുഖ്യഘടകങ്ങളുമാണു്. ഈ വിമൎശത്തിൽ ആ നിരൂപണപ്രസ്ഥാനത്തിന്റെ ചരിത്രം സാമാന്യസ്വരൂപം, ഘടന, വ്യാപകത്വം, പ്രയോജനം മുതലായവയെ പൊതുവേ പ്രതിപാദിക്കേണ്ടിയിരിക്കുന്നു.

ആംഗലസാഹിത്യസമ്പൎക്കംകൊണ്ടു് മലയാളഭാഷയിൽ അഭിനവമായിട്ടുണ്ടായ നിരൂപണപ്രസ്ഥാനം പത്രങ്ങളുടേയും മാസികകളുടേയും പ്രചാരം വൎദ്ധിച്ചപ്പോൾ കൂടുതൽ വളൎച്ച പ്രാപിച്ചു. രസികരഞ്ജിനി, കവനോദയം, ഭാഷാപോഷിണി, വിദ്യാവിനോദിനി, മംഗളോദയം മുതലായ ഉൽകൃഷ്ട മാസികകൾ വശ്യവചസ്സുകളായ പല പണ്ഡിതന്മാരുടേയും സാഹിത്യ വിമൎശലേഖനങ്ങൾകൊണ്ടു് അലംകൃതങ്ങളായി. സി. അച്യുതമേനോൻ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ, അപ്പൻതമ്പുരാൻ മുതലായവർ മാൎഗ്ഗം തെളിച്ചു. പല യുവസാഹിത്യകാരന്മാരും അതിനെ ഊൎജ്ജസ്വലതയോടെ പിൻതുടൎന്നു. ഈ നിരൂപണങ്ങൾ പ്രധാനമായി തദാനീന്തനഗ്രന്ഥങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളവയായിരുന്നു. അഭിപ്രായത്തിനായി അപ്പോഴപ്പോൾ കിട്ടിയിരുന്ന അഭിനവഗ്രന്ഥങ്ങൾ മാത്രമാണു് ഗുണദോഷവിചിന്തനത്തിന്നു വിഷയീഭവിച്ചിരുന്നതു്. വിദ്യാവിനോദിനിയുടെ അധിപരായിരുന്ന അച്യുതമേനോന്റെ നിരൂപണങ്ങൾ നല്ല ആംഗലനിരൂപണങ്ങളുടെ മാതൃകയിൽ ശക്തിയും, മൂൎച്ചയും കൂടിയവയായിരുന്നു. സൽഗ്രന്ഥങ്ങളെ പ്രോത്സാഹിപ്പിക്ക

ന്നതിൽ എത്രകണ്ടു ദാക്ഷിണ്യം അദ്ദേഹം കാണിച്ചുവോ, അത്രത്തോളംതന്നെ ക്ഷുദ്രകൃതികളെ സംഹരിക്കുന്നവിഷയത്തിൽ തിഗ്മത അദ്ദേഹത്തിന്റെ തൂലികയ്ക്കുണ്ടായിരുന്നു. കുഞ്ഞിക്കുട്ടൻ തമ്പുരാനും അപ്പൻ തമ്പുരാനും രീതിയുടെ ശക്തിയെക്കാൾ പാണ്ഡിത്യത്തിന്റെ വിസ്തൃതിയെയും, ആന്തരമായ സഹൃദയത്വത്തെയുമാണു് കൂടുതൽ പ്രദർശിപ്പിച്ചതു്. എങ്കിലും സ്വീകാരയോഗ്യങ്ങളായ ഗ്രന്ഥങ്ങളുടെ അംഗീകാരത്തിനും അനഭിലഷണീയങ്ങളായവയുടെ തിരസ്കാരത്തിനും അവരുടെ സരണിയും അത്യന്തം ഉപകരിച്ചു.

പ്രസ്തുത തേജോഗോളങ്ങൾ മങ്ങിത്തുടങ്ങുന്നതിനു മുൻപുതന്നെ ചക്രവാളത്തിൽ ഉജ്ജ്വലപ്രഭമായ മറ്റൊരുദയമുണ്ടായി. സാധാരണ സാഹിത്യജ്യോതിസ്സുകളുടെ ശീതളരശ്മികളല്ല അതിൽ നിന്നും പ്രസരിച്ചതു്. തീക്ഷ്ണതയും തപനതയുമായിരുന്നു അതിന്റെ പ്രത്യേകതകൾ. സാഹിത്യമണ്ഡലം ആകപ്പാടെ ഒന്നിളകിവശായി. കവിത്വവും ഗദ്യകർത്തൃത്വവും വിശ്രമവേളകളിലെ വിനോദവൃത്തികൾ കൊണ്ടു സാധിച്ചുകളയാമെന്നു സ്വപ്നം കണ്ടിരുന്നവർ തല പൊക്കി നോക്കത്തുടങ്ങി. സാഹിത്യപദവികൾ കെട്ടിപ്പൊക്കിയിരുന്നവർ പലരും അവരുടെ മണിമഞ്ചങ്ങളോടുകൂടി നിലംപതിച്ചു. ക്ഷുദ്രകൃതികൾ ഈയാംപാറ്റകൾ പോലെ ചിറകറ്റുവീണു. ആകപ്പാടെ സാഹിത്യരംഗത്തേയ്ക്കുള്ള നിരങ്കുശമായ തള്ളിക്കയററം തടയപ്പെട്ടു.

ഈ തീക്ഷ്ണജ്യോതിസ്സ് ആരാണെന്നു വായനക്കാർ ഊഹിച്ചുകാണുമായിരിക്കാം. സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ളയുടെ രംഗപ്രവേശമാണു് മേൽ സൂചിപ്പിച്ചതു്.

നിർദ്ദയവും, നിർദ്ദാക്ഷിണ്യവുമായ അദ്ദേഹത്തിൻെറ വിമർശരീതി ഔന്നത്യത്തേയോ അധഃസ്ഥിതിയേയൊ പരിഗണിക്കാതെ നിരങ്കുശം പ്രവർത്തിച്ചുകൊണ്ടിരുന്നു. ആ രീതി അദ്ദേഹത്തിനു സ്വായത്തവും ഇതരന്മാർക്കു അനുകരിക്കുവാൻ അധൈര്യമുണ്ടാക്കുന്നതുമായിരുന്നു.

മേൽപറഞ്ഞ ഉൽകടതകൾക്കിടയ്ക്കു ശാന്തവും സൗമ്യവുമായ മറെറാരു പ്രകാശം മന്ദംമന്ദം പ്രത്യക്ഷപ്പെട്ടുകൊണ്ടായിരുന്നു. ആ ഉദയം അനാർഭാടമെങ്കിലും അന്തസ്സാരശബളിതമായിരുന്നു. പ്രക്ഷോഭകരമായി അതിൽ ഒന്നുമുണ്ടായിരുന്നില്ല. ചിന്തയുടേയും അവധാനതയുടേയും പ്രകാശപ്രസരമായിരുന്നു അതിൻെറ പ്രധാനലക്ഷണം. ആധുനികഗ്രന്ഥകാരന്മാരെയൊ അവരുടെ സാഹിത്യപ്രസ്ഥാനങ്ങളെയൊ അതിൽ സ്പർശിച്ചിരുന്നില്ല. മലയാളഭാഷയിലെ പൂർവാചാര്യന്മാരും അവരുടെ പ്രസ്ഥാനങ്ങളുമായിരുന്നു പ്രതിപാദ്യവിഷയം. ലബ്ധപ്രതിഷ്ഠങ്ങളെങ്കിലും ആധുനികകാലത്തു ഏതാണ്ടു സ്ഥാനഭ്രഷ്ടങ്ങളാകുകയൊ അഥവാ യഥാർത്ഥമാഹാത്മ്യം തുലനം ചെയ്യപ്പെടാതിരിക്കുകയോ ചെയ്തിരുന്ന മഹാഗ്രന്ഥങ്ങളുടെ മാററുരച്ചു കാണിച്ചുകൊടുക്കുകയെന്നുള്ള ഉദ്ദേശം ആ നിരൂപണസരണിയിൽ പ്രധാനമായി ദീക്ഷിക്കപ്പെട്ടിരുന്നു. വൈദുഷ്യവിലസിതമായ ഗവേഷണം, യുക്തിയുക്തമായ പ്രതിപാദനം, നിരീക്ഷണവിചക്ഷണമായ അനുമാനം, നിഷ്കമ്പമായ ബുദ്ധിപ്രയോഗം, സഹൃദയാഹ്ലാദകമായ സാഹിത്യവിലാസം, ഇവയെല്ലാം ഉപസ്കരണമായി സർവാംഗീണമായ രസികത എന്നിങ്ങനെ പലവിശിഷ്ടഗുണങ്ങളും ഈ സരണിയെ പരിപോഷി

പ്പിച്ചു. മലയാള സാഹിത്യത്തിലെ ആധുനിക കൃതികളോടൊ ഗ്രന്ഥകാരന്മാരോടൊ നേരിട്ടു ബന്ധമില്ലാതിരുന്ന ഈ പന്ഥാവു് ആദ്യം അധികം ആളുകളെ ആകർഷിച്ചില്ല. എന്നാൽ പണ്ഡിതന്മാരായ ഭാഷാഭിമാനികൾ ഇതിൻെറ മാഹാത്മ്യം ആദ്യംമുതല്ക്കേ മനസ്സിലാക്കി. ഈ പ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവു പി. കെ. നാരായണപിള്ളയായിരുന്നു.

രാമകൃഷ്ണപിള്ളയുടേയും പി. കെ.യുടേയും നിരൂപണരീതികൾ തമ്മിലുള്ള ചില പ്രധാന വ്യത്യാസങ്ങളുടെ സൂചന മേൽഖണ്ഡികകളിൽ കാണാവുന്നതാണു്. ഒന്നു വികാരപ്രധാനവും മറേറതു വിവേചനാപരവുമായിരുന്നു. ഒന്നു ഭാഷയുടെ ആധുനികവളർച്ചയെ ശാസിച്ചു നയിച്ചപ്പോൾ, മററതു പൂർവികസാഹിത്യത്തിങ്ങളുടെ കാന്തിയും മൂല്യവും ആധുനികർക്കു മനസ്സിലാക്കിക്കൊടുത്തു. പി. കെ. ലബ്ധപ്രതിഷ്ഠന്മാരായ കവികളുടെ അന്തർമാഹാത്മ്യങ്ങൾ കൂടുതൽ അവഗാഹ്യമാക്കി; രാമകൃഷ്ണപിള്ള ഇന്നത്തെ കാവ്യയശോഭിലാഷികൾ പ്രതിഷ്ഠയ്ക്കു് എത്രമാത്രം അർഹരോ അനർഹരോ എന്നു വിവേചിച്ചു കാണിച്ചുകൊടുത്തു. ഒരാൾ പൂർവികമഹാകവികളെ ആധുനികലോകവുമായി കൂടുതൽ അടുപ്പിച്ചുവെങ്കിൽ, മറെറയാൾ ആധുനികസാഹിത്യകാരന്മാർക്കു ഭാവിലോകവുമായുള്ള ബന്ധത്തെ വ്യവച്ഛേദിച്ചു.

രണ്ടു പ്രസ്ഥാനങ്ങളും മലയാളഭാഷയുടെ അഭിവൃദ്ധിക്കു അത്യന്താപേക്ഷിതങ്ങൾതന്നെ എന്നു് ആരും സമ്മതിക്കും. എന്നാൽ ഓരോന്നിൻെറയും യഥാക്രമമുള്ള ഫലങ്ങളുടെ

വ്യാപ്തിയെ അടിസ്ഥാനപ്പെടുത്തിനോക്കുമ്പോൾ അവയുടെ താരതമ്യേനയുള്ള പ്രാധാന്യത്തിനു സാരമായ അന്തരമുണ്ടായിരിക്കുമെന്നുള്ളതിനു തർക്കമില്ല. സമകാലികസാഹിത്യത്തിൽ കൈകാര്യംചെയ്ത രാമകൃഷ്ണപിള്ളയ്ക്കു രാഗദ്വേഷവിമുക്തനായിനിന്നു സാഹിത്യവിമർശം ചെയ്യാൻ സാധിച്ചില്ല. സ്വകാര്യവൈരവും പക്ഷപാതബുദ്ധിയും ഇടയ്ക്കിടയ്ക്കു രാഷ്ട്രീയപരിഗണനകളും അദ്ദേഹത്തിന്റെ സാഹിത്യനിരൂപണത്തിന്റെ സ്വച്ഛതയെ കലുഷീകരിച്ചുവെന്നു പറയേണ്ടിയിരിക്കുന്നു. കൃതികളുടെ കർത്താക്കന്മാരെ മുമ്പിൽ കണ്ടുകൊണ്ടല്ലാതെ ഗ്രന്ഥങ്ങളെ നിരീക്ഷണം ചെയ്യാൻ രാമകൃഷ്ണപിള്ളയ്ക്കു കഴിഞ്ഞിരുന്നില്ല. ഗ്രന്ഥകാരന്മാരിൽക്കൂടിയാണു് അദ്ദേഹം ഗ്രന്ഥങ്ങളിലേക്കു കടന്നതു്. പി. കെ-യുടെ നിരൂപണങ്ങളിൽ വ്യക്തിപരിഗണനയ്ക്കു് അവകാശമില്ലായിരുന്നു. ആധുനിക സാഹിത്യനിരൂപണത്തിനഭ്യുക്തനായ ചില സന്ദർഭങ്ങളിൽ അദ്ദേഹത്തിനും അപഭ്രംശങ്ങൾ പററാതിരുന്നില്ല. എങ്കിലും പി. കെ-യുടെ പ്രധാന നിരൂപണങ്ങൾ ആധുനികസാഹിത്യത്തെ സംബന്ധിക്കുന്നവയല്ലല്ലോ. നിരൂപണവിഷയമാക്കിയ ഗ്രന്ഥകാരന്മാരുടേയും, നിരൂപകന്റേയും ഇടയ്ക്കു ശതാബ്ദങ്ങളുടെ അന്തരാളവിസ്തൃതി ഒഴിഞ്ഞുകിടന്നിരുന്നു. വിദൂരവീക്ഷണത്തിനേ അവിടെ വകയുണ്ടായിരുന്നുള്ളു. കവിതകളിൽക്കൂടി ഒരു സൂക്ഷ്മനിരീക്ഷകനു സാധിക്കുമായിരുന്ന സമീപനവും ദർശനവുംമാത്രമേ പ്രസക്തമായിരുന്നുള്ളു. പ്രവൃത്തിപരിശോധനയ്ക്കും സ്വഭാവനിരൂപണത്തിനും അതിൽ സ്ഥാനമില്ലായിരുന്നു. ഉണ്ടായിരുന്നെങ്കിൽതന്നെയും കവികളുടെ വ്യക്തിത്വം കവിതയിൽ എത്രമാത്രം പ്രതിഫലി

ച്ചിരുന്നുവെന്നല്ല ഒരു ആലോചനകോടിമാത്രമെ ആശ്രയി തവ്യമായിരുന്നുള്ളു.

രാമകൃഷ്ണപിള്ള തീക്ഷ്ണവാക്കം, വികാരവിജൃംഭിതനം നിരങ്കശനമായിരുന്നു. പി. കെ. അവധാനസമ്പന്നനം ആശയപ്രകാശനത്തിൻ സംയമശീലനം ആയിരുന്നു. രാമകൃഷ്ണപിള്ള ഭാഷയുടെ ശക്തിയിലും വിഭാരണസ്വഭാവത്തിലും ദൃഷ്ടിവച്ചപ്പോൾ പി. കെ. ആശയങ്ങളുടെ അന്തസ്സാരത്തിലും, അഭിപ്രായങ്ങളുടെ സയുക്തികതയിലും, പ്രതിപാദനരീതിയുടെ സൗമ്യമായ വശീകരണശക്തിയിലും ദത്തദൃഷ്ടിയായിരുന്നു. ഒരാൾ സാഹിത്യക്ഷേത്രത്തിലെ ഒരു ധീരയോദ്ധാവും മറെറയാൾ നയതന്ത്രപടുവായ ഒരുപദേഷ്ടാവുമായിരുന്നു.

ദൂരവ്യാപകങ്ങളായ ഫലങ്ങളെ സംബന്ധിച്ചിടത്തോളം പി. കെ-യുടെ നിരൂപണങ്ങളാണ് ഭാഷയ്ക്കു കൂടുതൽ പ്രയോജനകരമായി പരിണമിച്ചിട്ടുള്ളതെന്നും പറയേണ്ടിയിരിക്കുന്നു. രാമകൃഷ്ണപിള്ളയുടെ നിരൂപണങ്ങൾ അവയുടെ കാലത്തു് എത്രമേൽ ആകർഷകങ്ങളും പ്രയോജനപ്രദങ്ങളും ആയിരുന്നെങ്കിലും ഇന്നു് അവയിൽ മിക്കവാറും എല്ലാം അപ്രസക്തങ്ങളും ഏറെക്കുറെ വിസ്മൃതപ്രായങ്ങളുമായിത്തീർന്നിരിക്കുന്നു. ആ നിരൂപണങ്ങൾ എഴുതിയ സാഹചര്യങ്ങളിൽനിന്നും വിദൂരസ്ഥരായ ഇന്നുള്ളവർക്കു് അവ അനാകർഷകങ്ങളായിരിക്കുന്നു. വിശേഷിച്ചു നിരൂപണത്തിനു വിഷയമായ മിക്ക ഗ്രന്ഥങ്ങളും അനന്തരം അവയുടെ പ്രാധാന്യശൂന്യതകൊണ്ടുതന്നെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞുകഴിഞ്ഞിരിക്കുന്നു. അങ്ങനെയുള്ള ഗ്രന്ഥ

ങ്ങളെ അവലംഭിച്ചുനില്ക്കുന്ന നിരൂപണങ്ങളുടെ ഭാവി അസ്ഥിരമായിരിക്കുന്നതിൽ അത്ഭുതത്തിനവകാശമില്ലല്ലോ. രാമകൃഷ്ണപിള്ള എഴുതിയവയെന്നുള്ളതല്ലാതെ മറെറാരു മാഹാത്മ്യവും ആ വക പ്രബന്ധങ്ങൾക്ക് ആരെങ്കിലും കല്പിക്കുമോ എന്നുതന്നെ സംശയമാണ്. പാണ്ഡിത്യത്തിനൊ, അഗാധമായ തത്വവിമർശത്തിനൊ രാമകൃഷ്ണപിള്ളയുടെ നിരൂപണങ്ങൾ ഉത്തമോദാഹരണങ്ങളായിരിക്കുന്നില്ല.

പി. കെ. നിരൂപണംചെയ്ത ഗ്രന്ഥങ്ങളാകട്ടെ, കാലത്തിന്റെ പരീക്ഷണങ്ങളെ അതിജീവിച്ച പ്രതിഷ്ഠപ്രാപിച്ചുകഴിഞ്ഞിട്ടുള്ളവയാണ്. കേരളീയജനസമുദായം നിത്യപാരായണംചെയ്തുവരുന്നവയും, അവരുടെ ദൈനംദിനജീവിതത്തിൽ മായാത്ത മുദ്രകൾ പതിച്ചിട്ടുള്ളവയും, എന്നാൽ അന്തർമാഹാത്മ്യങ്ങൾ ശാസ്ത്രീയമായരീതിയിൽ വ്യവച്ഛേദിക്കപ്പെടാതിരുന്നവയുമായ ഉത്തമഗ്രന്ഥങ്ങളുടെ ഗുണപൗഷ്കല്യങ്ങൾ ചിന്താസമ്പന്നവും, പാണ്ഡിത്യ വിലസിതവും, പ്രൗഢോജ്ജ്വലവുമായ രീതിയിൽ ആവിഷ്കരിക്കയാണു പി. കെ. തന്റെ നിരൂപണങ്ങൾകൊണ്ടു ചെയ്തതു്. നമ്മുടെ സാഹിത്യാചാര്യന്മാർക്കു ഒരു നവോത്ഥാനം നൾകിയ ആ പ്രബന്ധങ്ങൾക്കു ഭാഷാസാഹിത്യത്തിൽ മാതൃകാപരമായ സ്ഥാനം സംലബ്ധമായിക്കഴിഞ്ഞിരിക്കുന്നു.

* * *

പി. കെ-യുടെ നിരൂപണരംഗപ്രവേശം നമ്മുടെ സാഹിത്യമാനദണ്ഡങ്ങളിൽ സാരമായ വ്യതിയാനങ്ങൾ ഉളവാക്കി. 'കുഞ്ചൻനമ്പ്യാർ' ഭാഷയിലെ ആദ്യത്തെ സാഹിത്യഗവേഷണഗ്രന്ഥമാണെന്നു പറയാം. 'ഭാഷയിലെ ആദ്യത്തെ പണ്ഡിതവിമർശകൻ' എന്നാണു കുഞ്ചൻ

നമ്പ്യാരുടെ കർത്താവെന്ന നിലയിൽ പി. കെ.യെ പരാമർശിച്ചുകൊണ്ടു് മഹാകവി ഉള്ളൂർ പ്രസ്താവിച്ചിരിക്കുന്നതു് കൃഷ്ണഗാഥാനിരൂപണം, നിരൂപണപഥത്തിൽ ഒരു പടികൂടി മുന്നോട്ടുകടന്നു. 'തുഞ്ചത്തെഴുത്തച്ഛൻ' ഈ പുരോഗതിയുടെ പരിണതഫലമാണു്. ആംഗല സാഹിത്യനിരൂപകന്മാരുടെരീതിയിൽ പി. കെ. പൂർവ്വികമലയാള കവികൾക്കു് ഏറെക്കുറെ സുനിശ്ചിതങ്ങളായ കാലങ്ങളും ചരിത്രവും ക്ലിപ്തപ്പെടുത്തി. അഭിപ്രായാന്തരങ്ങളെ യുക്തിപ്രഭാവത്തിന്റെ പ്രകാശത്തിൽ പരിശോധിച്ചു സ്വാഭിപ്രായങ്ങൾ സ്ഥാപിച്ചു. കവികളുടേയും കൃതികളുടേയും സ്ഥാനനിർണ്ണയമാണു നിരൂപണത്തിലെ മറ്റൊരംശം. കവിയിൽ സ്വായത്തമായി എന്തുണ്ടു്? പരകീയമായവ എന്തെല്ലാം? എന്നിങ്ങനെ ഒരവലോകനംകൂടി പി. കെ.യുടെ നിരൂപണങ്ങളിൽ കാണുമാറുണ്ടു്. കവിതകളുടെ യഥാർത്ഥമൂല്യനിർണ്ണയത്തിനു അത്യന്താപേക്ഷിതവും, എന്നാൽ വിപുലമായ ഗ്രന്ഥപരിചയംകൊണ്ടുമാത്രം സാദ്ധ്യവുമായ ഒരു കൃത്യമാണല്ലൊ ഇതു്.

സാഹിത്യാസ്വാദനപരമായ ഭാഗമാണു പി. കെ.യുടെ നിരൂപണത്തിലെ മൂന്നാമത്തെ അംശം. അതിലാണു സഹൃദയനേയും വിമർശകനേയും നേരിട്ടുകാണുന്നതു്. അന്ധമായ ആസ്വാദനമൊ കർക്കശമായ ആക്ഷേപമൊ അല്ല ആ ഭാഗങ്ങളിലുള്ളതു്. ഔചിത്യപൂർവ്വമായ വിവേചനം, വിശാലതത്വങ്ങളെ ആസ്ഥാനപ്പെടുത്തിയുള്ള നിരീക്ഷണം, സൗന്ദര്യാസ്വാദനതല്പരമെങ്കിലും മിതവും നിയമിതവുമായ അഭിനന്ദനം, ഇതൊക്കെയത്രേ പി. കെ. യുടെ സാഹിത്യാസ്വാദനപര്യടനത്തിന്റെ അഗ്രിമങ്ങളായ

ലക്ഷണങ്ങൾ. കവിതാരസം കളിയാടുന്ന ആ പ്രതിപാദനരീതിയും പ്രസ്താവയോഗ്യമായിരിക്കുന്നു. പി. കെ-യുടെ ഓരോ നിരൂപണവും ഓരോ കാവ്യംക്രീഡയാണു്. നിരൂപണപ്രബന്ധങ്ങൾ എന്ന നില കവിഞ്ഞു് അവയ്ക്കു് ഓരോന്നിനും ഉത്തമസാഹിത്യ പ്രബന്ധങ്ങൾ എന്ന പദവികൂടി സഹൃദയലോകം സമ്മതിച്ചു കൊടുക്കാതിരിക്കുകയില്ല.

ആസ്വാദനവും രസാവഗാഹവും എത്ര അഗാധമായിരുന്നാലും, നിയന്ത്രണവും ശിക്ഷണവും പി. കെ-ഒരിക്കലും കൈവിട്ടില്ലെന്നുള്ളതും സ്മരണീയമാണു്. സാധാരണ നിരൂപകന്മാരുടെ കാര്യത്തിൽ കാണാവുന്നതുപോലെ പി. കെ. യുടെ ആസ്വാദനങ്ങൾ കേവലം ആക്രോശങ്ങളായി പരിണമിക്കുന്നില്ല. സഹജമായ വികാരനിയന്ത്രണം എവിടെയും കാണാം. ഹൃദയദ്രവണത്തിലും ഒരു ഗാംഭീര്യമുണ്ടു്. പദപ്രയോഗത്തിലും ആശയപ്രകാശനത്തിലും സഹജമായ സംയമശീലം സർവ്വദാ പ്രത്യക്ഷമാണു്. സഹൃദയത്വവും ആസ്വാദനവ്യഗ്രതയും ഈ ശിക്ഷണ സ്വഭാവത്തെ ഒരിടത്തും അടിപ്പെടുത്തുന്നില്ല. ഇപ്രകാരമുള്ള നിയന്ത്രണശീലം മലയാള നിരൂപണലോകത്തു വിരളമാണു്. ഉച്ചൈസ്തരമുള്ള ഉൽഘോഷണങ്ങളാണു് നമ്മുടെ നിരൂപണസരണിയിലെ സാധാരണസ്വരം. വിളിച്ചുപറയാതെ പറയേണ്ടതിന്റെ പൊലിമയും പ്രതീതിയും ഉളവാക്കുവാനുള്ള വാഗ്വൈഭവം, നമ്മുടെ നിരൂപകന്മാൎക്കു് ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. പി. കെ-യുടെ നിരൂപണപ്രബന്ധങ്ങൾ ഈ സംഗതിയിൽ അഭിലഷണീയമായ ഒരു വ്യതിയാനത്തിന്റെ മാതൃക കാണിച്ചുകൊടുത്തു.

നിരൂപണം വിവിധരീതിയിലാകാം. സാമാന്യമായി അവയെ സാങ്കേതികമാർഗ്ഗം, ഉദ്ദേശപ്രതിപാദകമാർഗ്ഗം, സ്വച്ഛന്ദമാർഗ്ഗം എന്നിങ്ങനെ മൂന്നു സരണികളിലായി ഉൾപ്പെടുത്താവുന്നതാണ്. ഇംഗ്ലീഷ്പ്രസ്ഥാനരീത്യാ പറയുമ്പോൾ, ഇവയിൽ ആദ്യത്തേതു ക്ലാസിക്‌രീതിയും രണ്ടാമത്തേതു റൊമാൻറിക്‌രീതിയും മൂന്നാമത്തേതു ഇന്നത്തെ സ്വതന്ത്രവിമർശ മാർഗ്ഗവുമായി പരിഗണിക്കാവുന്നതാണ്.

സാഹിത്യാസ്വാദനത്തിൽ ഒടുവിൽ പറഞ്ഞ രീതിയാണ് ഏററവും യുക്തമായിട്ടുള്ളതെങ്കിലും സാങ്കേതികമോ, ഉദ്ദേശപ്രതിപാദകമോ, ആയ നിയമങ്ങളേയും ആശയങ്ങളേയും തീരെ പരിത്യജിച്ചുകൊണ്ടു സാഹിത്യനിരൂപണം ചെയ്യാൻ സാധിക്കുമെന്നു തോന്നുന്നില്ല. പഴയ സാങ്കേതികമാർഗ്ഗങ്ങൾ കേവലം ഉപരിപ്ലവങ്ങളല്ല. മനുഷ്യൻെറ സഹൃദയത്വത്തെയും സൗന്ദര്യാവബോധത്തേയും ആസ്പദമാക്കിയുള്ള പല തത്വങ്ങളും അവയിൽ അന്തർഭവിച്ചിട്ടുണ്ട്. ഒടുവിൽ സ്വാതന്ത്ര്യഭഞ്ജകങ്ങളായി പരിണമിച്ച നിയമങ്ങളെ തള്ളിക്കളയുന്ന ആധുനിക നിരൂപകന്മാർപോലും അവയിൽ അടങ്ങിയിരിക്കുന്ന തത്വങ്ങളെ പ്രകാരാന്തരേണ അംഗീകരിക്കേണ്ടി വന്നിട്ടുണ്ട്. കല, അഥവാ സാഹിത്യം സോദ്ദേശമോ നിരുദ്ദേശമോ എന്നുള്ള പ്രശ്നത്തിനു അവസാനതീരുമാനം ഇതുവരെ ആരും പറഞ്ഞിട്ടില്ല. അതിനാൽ റോമാൻറിക് അഥവാ ഉദ്ദേശപ്രതിപാദകമെന്നു നാം മുകളിൽ നാമകരണംചെയ്തു പ്രസ്ഥാനത്തേയും നിരൂപകന്മാക്ക് ആദരിക്കാതെ തരമില്ല. അങ്ങനെയുള്ള പരിതഃസ്ഥിതികളിൽ നിരൂപണം ഏതു പ്രസ്ഥാനത്തെ അവലംബിക്കണമെന്നു ഖണ്ഡിതമായി പറയുക

അസാദ്ധ്യമാണ്. എത്രയൊക്കെയായാലും യഥാർത്ഥ നിരൂപണത്തിൽ മേൽപ്പറഞ്ഞ അംശങ്ങൾ എല്ലാം ഏറെക്കുറെ അടങ്ങിയിരിക്കുമെന്നു പറയുവാനെ തരമുള്ളൂ. ആകപ്പാടെ, നിരൂപകൻ സ്വതന്ത്രനായിരിക്കുവാൻ ശ്രമിക്കുന്നതിനോടൊപ്പംതന്നെ, മനുഷ്യന്റെ ബുദ്ധി, വികാരം, രസബോധം എന്നിവയിൽ അധിഷ്ഠിതമായ വിശാലതത്വങ്ങളുടെ നിയന്ത്രണത്തിനു വഴിപ്പെടാനുള്ള വഴക്കംകൂടി ശീലിക്കേണ്ടതാണെന്നും പറയേണ്ടിയിരിക്കുന്നു.

പി. കെ.യുടെ നിരൂപണം ഇതിൽ ഏതുമാർഗ്ഗത്തെയാണു അവലംബിച്ചതെന്നു പറയുക പ്രയാസമാണ്. ഓരോന്നിന്റേയും അംശങ്ങൾ യഥോചിതം അതിൽ കലന്നിട്ടുള്ളതായി കാണാം. കേവലം ആലങ്കാരികരീത്യാ അല്ല അദ്ദേഹം കൃതികൾ നിരൂപണം ചെയ്തതു്. എന്നാൽ ആലങ്കാരിക മതങ്ങളും ആവശ്യമുള്ളിടത്തു അംഗീകരിക്കാതിരുന്നിട്ടില്ല. കാവ്യങ്ങൾ സോദ്ദേശ്യങ്ങളാണെന്നുള്ള ഉറച്ചവിശ്വാസക്കാരനായിരുന്നു പി. കെ. എന്നാൽ സൗന്ദര്യാത്മകതത്വവും സത്യനിർല്ലീനതയും വെളിവാക്കേണ്ടിടത്തു സാങ്കേതികതത്തേയും ഉദ്ദേശാപേക്ഷികതത്വത്തേയും വിസ്മരിച്ചു കാവ്യഭംഗിയിൽമാത്രം അദ്ദേഹം ദത്തശ്രദ്ധനായിക്കാണുന്നു. സാഹിത്യകലയുടെ മൂലതത്വങ്ങൾ മനസ്സിൽ വച്ചുകൊണ്ടുതന്നെയാണ് അദ്ദേഹം കൃതികളെ നിരീക്ഷണം ചെയ്തതു്. എന്നാൽ സത്യസൗന്ദര്യങ്ങളുടെ അവബോധത്തിനു സഹായികമായിരുന്നിടത്തോളമല്ലാതെ, അതിനു വിഘാതകാരിയായി പരിണമിക്കുന്നവിധം, നിയമങ്ങളേയും മൂലതത്വങ്ങളേയും അദ്ദേഹം മുറുകെ പിടിച്ചിരുന്നില്ല. കൃഷ്ണഗാഥാനിരൂപണത്തിൽ കാവ്യരസത്തെ വിമർശിച്ചിട്ടുള്ള ഭാഗത്തു

സംസ്കൃതാചാര്യന്മാരുടെ ശൃംഗാരവീരകരുണാദികളിൽ നിന്നും വ്യത്യസ്തമായി കാവ്യങ്ങളുടെ വികാരാത്മകതയെ അടിസ്ഥാനമാക്കി രസനിരൂപണം ചെയ്തിട്ടുള്ളതു് മേൽ പറഞ്ഞ രീതിയ്ക്കു് ഒരുദാഹരണമാണു്.

കാവ്യമീമാംസകന്മാർ വിധിച്ചിട്ടുള്ള മാനദണ്ഡങ്ങളെക്കാഠം ആധുനിക പാശ്ചാത്യ നിരൂപകന്മാരുടെ നവീനോപാധികഠം ആശ്രയിച്ചു മലയാള മഹാകാവ്യങ്ങളുടെ മാഹാത്മ്യങ്ങഠം വെളിവാക്കുവാനാണു് പി. കെ. യത്നിച്ചതു്. സ്വാഭിപ്രായപ്രമാണത അദ്ദേഹത്തിന്റെ നിരൂപണങ്ങളിൽ രൂഢമായി കാണുമാറുണ്ടു്. എങ്കിലും വ്യക്തിപരമായ അഭിപ്രായത്തിനുവേണ്ടി മാതൃകാസഹൃദയന്റെ നിലയെ അദ്ദേഹം ബലികഴിച്ചില്ല. ആ സംഗതിയിൽ പി. കെ. ഒരു യഥാർത്ഥപ്രാഡ്വിവാകൻ തന്നെയാണു്. സ്വന്തം അഭിരുചി അനുസരിച്ചു നോക്കിയാൽ കവിതയിൽ കുറിനവും കൎക്കശവുമായ ഒരു രീതിയാണു് പി. കെ. ഇഷ്ടപ്പെട്ടിരുന്നതെന്നു മനസ്സിലാക്കുവാൻ പ്രയാസമില്ല. 'കിമപികാവ്യ'ത്തിന്റെയും, 'ശ്രീമൂലമുക്താവലി'യുടെയും കൎത്താവു് കുഞ്ചൻനമ്പ്യാരെയും, ചെറുശ്ശേരിയേയും, ഒരുപക്ഷേ എഴുത്തച്ഛനെത്തന്നെയും, മാതൃകാകവികളായി പരിഗണിക്കുക അസ്വാഭാവികമാണു്. എങ്കിലും നമ്പ്യാരെപ്പോലെ മറെറാരു കവിയേയും പി. കെ. അത്ര ആത്മാൎത്ഥമായി ആസ്വദിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. അനുകരണം ഒരുതരം ആരാധനയാണെങ്കിൽ പി. കെ. ഉണ്ണായിയുടെ ഒരു യഥാൎത്ഥ ആരാധകനായിരുന്നുവെന്നുവേണം പറയാൻ. എന്നാൽ അതു് കവിതയെഴുത്തിൽ മാത്രമായിരുന്നു, ഒരു നിരൂപകനെന്നുള്ള നിലയിൽ പി. കെ. കുഞ്ചൻനമ്പ്യാരെയും ചെറു

സ്റ്റേറിയെയും എഴുത്തച്ഛനേയുംതന്നെ മനസ്സാ ആരാധിച്ചു. സ്വകീയമനോരസങ്ങൾക്കുപകരം ഒരു മാതൃകാസഹൃദയന്റെ വീക്ഷണനിലപരിപാലിക്കുവാൻ പി. കെ-യ്ക്കുണ്ടായിരുന്ന കഴിവിനെയാണ് ഇതു സൂചിപ്പിക്കുന്നതു്. കാവ്യനിരൂപണത്തിൽ, വിശാലമായ വീക്ഷണപരിധി, സഹൃദയത്വം, രസബോധാർദ്രവും സദ്വാസനാശോഭനവുമായ പാണ്ഡിത്യം, നിശിതമായ വിവേചനപാടവം, കാവ്യരസം സ്ഫുരിക്കുന്ന ഭാഷാവിലാസം എന്നിവയായിരുന്നു പി. കെ-യെ അലങ്കരിച്ച പ്രധാനഗുണങ്ങൾ. വിശ്വസാഹിത്യത്തിലെ പ്രശസ്ത നിരൂപകന്മാരെ അവരവരുടെ സ്ഥാനമഹിമയ്ക്കു് അർഹന്മാരാക്കിത്തീർത്തിട്ടുള്ളതും മേൽപ്പറഞ്ഞ ഗുണങ്ങളല്ലാതെ മറെറന്താണു്?

ഇങ്ങനെയൊക്കെയാണെങ്കിലും ഒരു നിരൂപകനെന്ന നിലയിൽ പി. കെ-യുടെ പരിമിതികൾ വിസ്മരിക്കത്തക്കവയല്ല. സ്വതന്ത്രനായ ഒരു വിമർശകനു വേണ്ടിയിരുന്ന പ്രധാനഗുണങ്ങളിൽ ചിലതു് അദ്ദേഹത്തിലില്ലായിരുന്നു. ആധുനികസാഹിത്യത്തിന്റെ ഗതിവൈകല്യങ്ങൾ എന്തൊക്കെയായാലും, അതിനോടു പി. കെ. അവലംബിച്ച നിർദ്ദാക്ഷിണ്യമനോഭാവം ന്യായീകരിക്കത്തക്കതല്ല. നിരൂപകനു് ആവശ്യമുണ്ടായിരിക്കേണ്ട ആർജ്ജവബുദ്ധിയുടെ അഭാവത്തെയല്ലേ ഈ സ്വഭാവം വ്യഞ്ജിപ്പിക്കുന്നതു്? ഒരു ഗ്രന്ഥത്തേയൊ, പ്രസ്ഥാനത്തേയൊ വിമർശിക്കുമ്പോൾ അതിന്റെ സാഹചര്യങ്ങൾ, ഉദ്ദേശങ്ങൾ, ഉപജ്ഞാതാക്കളുടെ മനോഭാവം എന്നിവ വിശദമായി മനസ്സിലാക്കി, അനുഭാവപുരസ്സരം ആസ്വദിക്കയാണ് ഒരു നിരൂപ

കൻറ ധർമ്മം. കവിയുടെ അന്തരാത്മാവിലേക്കുള്ള അന്ത പ്രവേശമാണു നിരൂപകനെ സത്യദർശനത്തിലേക്കു നയിക്കുന്നതു്. പ്രാചീനസാഹിത്യകാരന്മാരെ നിരൂപണം ചെയ്യുപ്പോൾ പി. കെ-യെ വിയശ്രീലാളിതനാക്കിത്തീർത്ത സ്വഭാവം ഇതായിരുന്നു. എഴുത്തച്ഛൻ, നമ്പ്യാർ മുതലായവരുടെ കവിതോദ്ദേശ്യങ്ങളേയും പുരാണപാട്ടുകളേയും വിശദമായി മനസ്സിലാക്കി അവരെ അറിഞ്ഞു് ആസ്വദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. എന്നാൽ ആധുനിക സാഹിത്യകാരന്മാരുമായി ഇടപെടേണ്ടിവന്നപ്പോൾ ചിലഘട്ടങ്ങളിൽ പി. കെ. യുടെ മേൽപറഞ്ഞ മനോഭാവം തിരോധാനം ചെയ്തുകാണുന്നു. സ്വപ്രമാണനിഷ്ഠനും, നിയമകക്കശനുമായി അവിടെ അദ്ദേഹം പ്രത്യക്ഷപ്പെടുന്നു- വള്ളത്തോളിനെയും ആശാനേയും ആ നിലയിൽനിന്നാണു വീക്ഷിച്ചതു്. ഖണ്ഡകാവ്യപ്രസ്ഥാനത്തേയും മിസ്റ്റിക്ക പ്രസ്ഥാനത്തേയും വിമർശിച്ചതും അങ്ങനെതന്നെ. പ്രസ്തുത രീതികളെ അവതരിപ്പിച്ച കാലദേശാവസ്ഥകൾ പ്രചോദനങ്ങൾ മുതലായവയെ ദാക്ഷിണ്യപൂർവം ദർശിച്ചിരുന്നുവെങ്കിൽ ഇത്ര വളരെ പാരുഷ്യം അവരോടു പ്രകടിപ്പിക്കേണ്ടിവരുമായിരുന്നുവെന്നു തോന്നുന്നില്ല. കുമാരനാശാൻറ നളിനിയിലെ ശൃംഗാരത്തെ പൂർവികസാഹിത്യ ശാസ്ത്രജ്ഞന്മാരുടെ മാനദണ്ഡങ്ങൾവച്ചു പരിശോധിക്കാതെ, നവീനാഭിരുചികളിൽ അനുകമ്പാപുരസ്സരമായ മനോഭാവത്തോടെ ആസ്വദിക്കുവാൻ ശ്രമിച്ചിരുന്നുവെങ്കിൽ പി. കെ. യുടെ പരിശ്രമം കുറച്ചുകൂടി സ്തുത്യർഹമായിരുന്നേനെ. അതുപോലെതന്നെയാണു 'ദുരവസ്ഥ'യുടെ കാര്യവും. സാഹിത്യശാസ്ത്രത്തിനും അയവും, ആയാമ്യതയും കുറേയൊക്കെ ആവശ്യം

തന്നെയാണു്. സാഹിത്യത്തിന്റെ പരമാദർശങ്ങളെ പരിരക്ഷിക്കുന്നതോടുകൂടിത്തന്നെ, അതിന്റെ വ്യാപാരപരിധിയെ എത്രകണ്ടു വിശാലമാക്കാൻ കഴിയുന്നുവോ അത്രകണ്ടു് ആ സരണിയിൽ സഹായിക്കുകയാണു സാഹിത്യനിരൂപകൻ ചെയ്യേണ്ടതു്. കവിയോടു സഹാനുഭൂതിയെ കൈക്കൊള്ളുവാനും, സഹഗമനംചെയ്യുവാനും വിമർശകൻ യത്നിക്കണം. വിജ്ഞാനവും വിവേചനപടുതയും സഹൃദയത്വവും കൊണ്ടുമാത്രം ഒരു നിരൂപകന്റെ ഗുണങ്ങൾ പരിപൂർണ്ണമാകുന്നില്ല. കുറച്ചുകൂടി ദുർല്ലഭമായ ഒന്നു്, അതായതു് ഉദാരമായ ദാക്ഷിണ്യബുദ്ധി അഥവാ അനുഭാവരസം ഒരു മാതൃകാനിരൂപകനു് അത്യന്താപേക്ഷിതമായിരിക്കുന്നു. പുരാതനസാഹിത്യത്തെ നിരൂപണംചെയ്തപ്പോൾ പി. കെ-യിൽ സമൃദ്ധമായി പ്രത്യക്ഷപ്പെട്ട ഈ വിശിഷ്ടഗുണങ്ങൾ ആധുനികസാഹിത്യത്തെ വിമർശിച്ചപ്പോഴും ഉണ്ടായിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ വിമർശകപദവി ഒരുപടികൂടി ഉയർന്നനിലയിലുമായിരുന്നു എന്നുള്ളതിനു സംശയമില്ല.

---

## അദ്ധ്യായം ൫

---

### ഗദ്യരീതി—ശൈലീവിലാസം-

"വലിയകോയിത്തമ്പുരാൻതിരുമനസ്സിലെകാലത്തിനുശേഷം ഇത്ര നല്ല സംസ്കൃതപദങ്ങൾ ഇത്ര ധാരാളമായി പ്രയോഗിച്ചു് ഭാഷാസാഹിത്യത്തിൽ പ്രചരിപ്പിച്ച ഒരു ഗ്രന്ഥകാരനെ ഞാൻ

വേറെ അറിയുന്നില്ല. താൻ എഴുതുന്ന ഓരോ വാക്യത്തിലും പി. കെ. തന്റെ വ്യക്തിമുദ്ര പതിപ്പിക്കാതെയിരിക്കയില്ല. അദ്ദേഹത്തിന്റെ പ്രബന്ധങ്ങൾക്ക് ഒരു മഹാപ്രഭുവിന്റെ അധൃഷ്യതയും ഒരു വിനോദപ്രിയന്റെ അഭിഗമ്യതയുമുണ്ട്; അചുംബിതങ്ങളായ ആശയങ്ങൾകൊണ്ടും, അവിചാരിതരമണീയമായ പ്രതിപാദനരീതികൊണ്ടും അവ ആരെയും വിസ്മയസ്തബ്ധരും ബഹുമാനപരവശരുമാക്കിത്തീർക്കുന്നു. അവ സരസ്വതീഭഗവതിയുടെ സമഗ്രതാണ്ഡവങ്ങളാണ്; കൈരളീദേവിയുടെ കമനീയതമങ്ങളായ കണ്ഠാലങ്കാരങ്ങളാണ്." (ഉള്ളൂർ)

പാണ്ഡിത്യവും ചിന്തയും മനോധർമ്മവുമാണ് പി. കെ-യുടെ രചനകളിൽ കാണുന്ന സാമാന്യലക്ഷണങ്ങളെങ്കിലും, പ്രബന്ധങ്ങളിലെല്ലാം ഒരുപോലെ പ്രകാശിക്കുന്ന ഒരു പ്രത്യേകത അവയുടെ നിസ്തുല്യമായ ശൈലീവിലാസം തന്നെ. പി. കെ. പ്രതിപാദിച്ചതിനേക്കാൾ കൂടുതൽ ആകർഷകങ്ങളായ വിഷയങ്ങളെ അധികരിച്ച് ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള സാഹിത്യകാരന്മാർ മലയാളത്തിൽ ധാരാളമാണ്. അദ്ദേഹത്തെക്കാൾ സാർവജനീനമായ താല്പര്യത്തെ സമാകർഷിച്ച എഴുത്തുകാരും വളരെയുണ്ട്. എന്നാൽ ശൈലിയുടെ സവിശേഷതയിൽ, പി. കെ-യുടെ നില പ്രത്യേകമാണ്. ഇത്ര വ്യക്തിത്വം സ്ഫുരിക്കുന്ന ഒരുശൈലി ചുരുക്കം മലയാളഗദ്യകാരന്മാർക്കുമാത്രമേ സിദ്ധിച്ചിട്ടുള്ളു. ആൾതന്നെയാണ് ശൈലി. (style is the man) എന്ന പ്രസ്താവന സാർത്ഥമാക്കിയിട്ടുള്ള ഏററവും പ്രമുഖ ഗദ്യകാരനാണ് അദ്ദേഹം.

ആത്മപ്രതിഫലനപ്രവണരായ ഗ്രന്ഥകാരന്മാർ പ്രായേണ രണ്ടുവിധത്തിലുണ്ട്. ഒരുകൂട്ടർ, പ്രതിപാദ്യത്തിൽ

തന്നെ പ്രത്യക്ഷമായോ, പരോക്ഷമായോ, സ്വകീയസ്വ
വവിശേഷങ്ങളേയും, ചിലപ്പോൾ ആത്മചരിത്രദ്യോതക
ളായ അനുഭവങ്ങളേയും പ്രതിഫലിപ്പിക്കുന്നു. രണ്ടാമ
ക്കൂട്ടരാകട്ടെ പ്രതിപാദ്യവിഷയത്തിൽ അപ്രത്യക്ഷരാ
ങ്കിലും, രീതിയിലും പ്രയോഗങ്ങളിലും സ്വയം പ്രത്യക്ഷ
ടുന്നു. ആംഗലസാഹിത്യത്തിൽ അഡിസൻ, ഹാസ്‌ലി
സ്റ്റിവൻസൻ മുതലായ ഉപന്യാസകാരന്മാരും, ചാൾസ്
ക്കൻസിനെപ്പോലെയുള്ള ആഖ്യായികാകാരന്മാരും, സ്വ
തികളിൽക്കൂടി ആത്മസ്വഭാവങ്ങളും ജീവിതസംഭവങ്ങ
ആവിഷ്കരിച്ചിട്ടുള്ളവരാണ്. രണ്ടാമത്തെ വിഭാഗക്കാ
ഹൃദയകവാടങ്ങൾ തുറന്നുകാണിക്കുന്നതിൽ അത്ര ഉത്സുക
ണെന്നു പറവാനില്ല. വികാരവിജൃംഭണത്തെക്കാൾ വിക
രസംയമനമായിരിക്കും മിക്കവാറും അവരുടെ പ്രത്യേക
എങ്കിലും സുസ്പഷ്ടമായ ഒരു വ്യക്തിത്വവിശേഷം അവ
ടേയും കൃതികളിലും നിഴലിക്കുന്നു. പ്രതിപാദ്യത്തിലേക്കാ
രീതിയിൽ അഥവാ ശൈലിയിലാണ് ഇതു ദൃശ്യമാകുന്നത്
ഡാക്ടർ ജാൺസൻ, കാർലൈൻ, ഗിബൺ, ബക്ക് മു
ലായവർ ആംഗലസാഹിത്യത്തിൽ ഈ സ്വഭാവവിശേ
ത്തിനു ഉത്തമോദാഹരണങ്ങളായി പരിലസിക്കുന്നു. മ
യാളസാഹിത്യത്തിൽ ഇപ്രകാരം രീതിനിഷ്ഠമായ വ്യക്തിത്വ
ത്തിനു ഏററവും മികച്ച ദൃഷ്ടാന്തം പി. കെ-യാണ്.

മലയാള ഗദ്യസാഹിത്യത്തിന്റെ ഉല്പത്തി, വളർച്ച
എന്നിവയുടെ ആധുനികതയെ പരിഗണിക്കുമ്പോൾ മേല്പ
റഞ്ഞ ശൈലീ സ്വഭാവത്തിനു ഒരു പൂർവ്വചരിത്രം പറയുവാ
നില്ല. എങ്കിലും നമ്മുടെ ഗദ്യസാഹിത്യത്തിലും വ്യക്ത
ത്വമുദ്രപതിച്ചിട്ടുള്ള അനുഗൃഹീത തൂലികാകാരന്മാർ കുറവല്ല

ി. വി., ചന്തുമേനോൻ, കുഞ്ഞുരാമൻനയനാർ, അപ്പൻ
മ്പുരാൻ. ഇ. വി., മൂക്കോത്തുകുമാരൻ, സി. വി. കുഞ്ഞു
മൻ, പി. കെ. മുതലായ പലരുടേയും പേരുകൾ ഇവ
ന്ദർഭത്തിൽ പറയുവാനുണ്ടു്. എങ്കിലും മേൽപ്രസ്താവി
ത്തുപോലെ, ശൈലിയിൽ ഇത്ര പ്രസ്ഫുടമായ പ്രത്യേ
ത സ്ഫുരിപ്പിച്ചിട്ടുള്ളവരായി പി. കെ.-യെപ്പോലെ
റധികംപേർ ഉണ്ടെന്നുതോന്നുന്നില്ല. മററാരുടെ ശൈ
യിലായാലും ചിലപ്പോൾ ഒരു ഖണ്ഡികയോ അദ്ധ്യായ
ാ എങ്കിലും വായിക്കാതെ കർത്തൃത്വത്തെപ്പററി ഒരു തെ
പുകിട്ടിയില്ലെന്നു വരാം. എന്നാൽ പി. കെ.-യുടെ കാര്യ
ിൽ ഓരോ വാചകവും അദ്ദേഹത്തിൻെറ വ്യക്തിത്വമുദ്ര
ഥിക്കുന്നു. വാചകത്തിൻെറ ഘടന, പദയോജന, പ്രയോ
ത്ര ശേഷങ്ങൾ, ആകപ്പാടെയുള്ള ആശയസന്നിവേശം
നിവയിലെല്ലാം ഒരു 'പി. കെ. ത്വം' കാണുന്നതു് അനു
ാവകവേദ്യം തന്നെയാണു്. അവിടവിടെനിന്നും രണ്ടു
ദാഹരണങ്ങൾമാത്രം താഴെ ഉദ്ധരിച്ചുകൊള്ളട്ടെ:—

(i) "നേത്യാരമ്മ അവർകളുടെ പ്രസംഗത്തിലെ സൂചിസൂ
ങ്ങളും പക്ഷേ വേധനത്തിലും വേദനനൽകാത്തവയും, സുഖച
ങ്ങളും എന്നാൽ രസനിർഭരങ്ങളുമായ വാക്യങ്ങൾ ഇപ്പോഴും
വിയിൽ സ്ഫുരിക്കുന്നതുപോലെ തോന്നുന്നു."

(ii) "അവ മൂല്കളേബരങ്ങളെ തിരിച്ചറിയുവാനുള്ള വൈ
പ്രസാധകൻെറ സാഹസികത്വത്തിലും നിർലീനമായിക്കാ
."

(iii) "സ്വകീയമായ ത്വഗിന്ദ്രിയത്തിൻെറ ഭംഗത്തിൽ
ഹത്തിൻെറ ധീരത സാരവത്തായിരുന്നില്ല."

വാചകങ്ങളിൽമാത്രമല്ല ഖണ്ഡികകളിലും ഈ പ്രത്യേകത നിരന്തരം കാണാവുന്നതാണ്. താഴെ ഉദ്ധരിക്കുന്ന ഖണ്ഡികയിൽ പി. കെ-യുടെ അല്ലാതെ മറ്റാരുടെയെങ്കിലും എന്നു പറയാവുന്ന വാചകങ്ങൾ എത്ര ചുരുക്കമെന്നു പരീക്ഷിക്കുക:—

"വാർദ്ധക്യദശ വാത്സല്യപുരസ്സരം തൂകുന്ന ഭസ്മധൂളി ശിരപ്രദേശത്തു് സ്ഥിരമായി വ്യക്തീഭവിച്ചുതുടങ്ങിയിരിക്കുന്ന സ്ഥിതിക്കു് വിശ്രമത്തിന് എനിക്കുള്ള അവകാശം ആർക്കും നിഷേധിക്കുവാൻ കാര്യമില്ല. പക്ഷേ എന്റെ വിശ്രാമാവസരത്തെ നിരസിക്കുന്നതിൽ എന്നെപ്പോലെ കർക്കശനായി മറ്റാരും ഉണ്ടെന്നുതോന്നുന്നില്ല. അങ്ങിനെയാണു് ജാതകത്തിന്റെ ഗതിയെന്നേ പറയേണ്ടതുള്ളു. അഞ്ചുവയസ്സുമുതൽ അമ്പത്തഞ്ചുവയസ്സുവരെ അക്ഷരവിദ്യയും, സരസ്വതിസേവയുംകൊണ്ടു് നിരന്തരക്ലിഷ്ടമായ കാലഘട്ടം കഴിഞ്ഞു വിശ്രമോത്സുകനായി നോക്കിയതിൽ വിശ്രമത്തിനു സ്ഥാനമില്ലെന്നാണുകണ്ടതു്. ഭാഗ്യവശാലോ ദൌർഭാഗ്യവശാലോ ഞാൻകൂടി ഉൾപ്പെട്ടിരിക്കുന്ന ഹിന്ദുസമുദായം സിന്ധുമദ്ധ്യത്തിൽ സുഷിരവത്തായ ഒരു കപ്പൽപോലെ ഗമിക്കുന്നുവെന്നാണു് എനിക്കു് തോന്നിയതു്. അങ്ങിനെയുള്ള കപ്പലിന്റെ രന്ധ്രഭാഗങ്ങളെ വേണ്ടപോലെ നിയന്ത്രിച്ചില്ലെങ്കിൽ അതിനു വരുണലോകത്തു് സ്ഥിരപ്രതിഷ്ഠ സിദ്ധിക്കുന്നതിനു വളരെ കാലതാമസമുണ്ടാകുകയില്ലല്ലോ. ഭവിഷ്യത്തായ ജലപ്രവേശത്തെ നിരോധിക്കുന്നതിനു യാത്രക്കാരെല്ലാം സുഷിരബന്ധത്തിനു ബദ്ധപ്പെടേണ്ടിയിരിക്കുന്നു. കൂട്ടമണിയടിച്ചു് ആപത്തു വിളംബരപ്പെടുത്തേണ്ടതാകുന്നു." (ഒരു പ്രസംഗം)

ഈ വ്യക്തിത്വത്തിന്റെ യഥാർത്ഥസ്വഭാവം മനസ്സിലാക്കുന്നതിന് ശൈലിയെപ്പറ്റി പൊതുവേ ചിലതു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ശൈലി എന്നു പറഞ്ഞാൽ കേവലം

വാക്കുകളുടെ സംഘാതമല്ല. വാക്കുകളും ആശയങ്ങളുമായുള്ള ഗാഢമായ സംപൃക്തതയാണ് ശൈലി. "വാഗർത്ഥാവിവ സംപൃക്തൗ" എന്നുപറഞ്ഞ കാളിദാസൻ വാസ്തവത്തിൽ ശൈലിയേയും കാവ്യത്തേയും ഏകഭാവേനയാണ് വീക്ഷിച്ചിരിക്കുന്നതെന്നു തോന്നുന്നു. വാക്കുകൾകൊണ്ടുള്ള ശബ്ദഝങ്കൃതിമാത്രം രസം ഉല്പാദിപ്പിക്കുന്നില്ല. ആശയം വാക്കിനോടു ദൃഢമായി ബന്ധിക്കുമ്പോഴാണ് രസം ജനിക്കുന്നതു്. പാശ്ചാത്യസാഹിത്യകാരന്മാർ പദങ്ങളെയും വികാരങ്ങളെയും സുദൃഢമായ പരസ്പരബന്ധത്തിൽത്തന്നെയാണ് വീക്ഷിച്ചിട്ടുള്ളതു്. ഷറ്റോബ്രിയാൻഡ് (Chateaue Briand) എന്ന ഗ്രന്ഥകാരനെപ്പററി ഒരു നിരൂപകൻ പറയുന്നതു് അദ്ദേഹത്തിൻെറ ശൈലിയിൽ ഹൃദയംതന്നെ നിക്ഷിപ്തമായിരുന്നു എന്നാണ്. ഷോപ്പനോർ എന്ന ചിന്തകൻെറ അഭിപ്രായത്തിൽ "ശൈലി അന്തരാത്മാവിൻെറ മുഖമണ്ഡലമാകുന്നു." ഇതെല്ലാം പദങ്ങൾക്കു മനുഷ്യൻെറ വ്യക്തിസ്വഭാവത്തോടുള്ള ബന്ധത്തെ വ്യക്തമാക്കുകയും, അവ കേവലം ശബ്ദമാത്രങ്ങളല്ലെന്നും സജീവങ്ങളും, അർത്ഥഗാഢങ്ങളുമായ സങ്കേതങ്ങളാണെന്നുമുള്ള അഭിപ്രായത്തെ അനുകൂലിക്കുകയും ചെയ്യുന്ന പ്രസ്താവനകൾതന്നെയാകുന്നു. അതിനാൽ സാഹിത്യത്തിൽ പദങ്ങളുടെ ഹൃദയംഗമമായ പ്രയോഗം ഏററവും പ്രധാനപ്പെട്ട ഒരംശമാണെന്നു സിദ്ധിക്കുന്നു.

എന്നാൽ ശൈലിയിലെ വ്യക്തിത്വം കേവലം വികാരനിർഭരമായ പദപ്രയോഗത്തിൽ അടങ്ങുന്നുവെന്നുപറയുന്നതു് മുഴുവൻ സത്യമല്ല. പദങ്ങൾ വികാരങ്ങളുടെ എന്നപോലെ ആശയങ്ങളുടേയും സമുചിതവും, സുശക്തവുമായ

വാഹനങ്ങളായിരിക്കുന്നിടത്തോളം മാത്രമേ അവയിൽ വ്യക്തിത്വം കാണുകയുള്ളു. മഹാപണ്ഡിതന്മാരുടേയും ചിന്തകന്മാരുടേയും ശൈലികളിൽ കാണുന്ന വ്യക്തിത്വം അപ്രകാരമുള്ളതാണ്. വികാരവിജൃംഭണത്തേക്കാൾ വികാരസംയമനമായിരിക്കും അങ്ങിനെയുള്ളവരുടെ ശൈലിയുടെ പ്രത്യേകതയെ സ്ഫുരിപ്പിക്കുന്നതെന്നുകൂടി പറയാം. വികാരത്തെക്കാൾ ചിന്താശക്തി അവരെ ഭരിക്കുന്നു; അവരുടെ ശൈലികളിലും ആ അംശം കൂടുതലായിക്കാണുന്നു. പി. കെ-യുടെ ശൈലിയിൽ പ്രകാശിക്കുന്ന വ്യക്തിസ്വഭാവം വികാരനിഷ്ഠമായിട്ടുള്ളതല്ല. ഹൃദയഗതികളേയോ, വികാരപ്രവാഹത്തേയോ ആവിഷ്കരിക്കുന്നവയല്ല പി. കെ-യുടെ സാഹിത്യകൃതികൾ പൊതുവേ എന്നു മുമ്പു തന്നെ പറഞ്ഞിട്ടുണ്ടല്ലോ. അവ പ്രധാനമായി ബുദ്ധിപ്രഭാവജന്യങ്ങളാണ്. ഈ അംശത്തിലും പി. കെ-യുടേയും സി. വി-യുടേയും ശൈലികൾതമ്മിലുള്ള വ്യത്യാസം പ്രസ്താവയോഗ്യമത്രെ. സി. വി. വികാരപ്രധാനായിരുന്നു. പി. കെ. പ്രതിഭാപ്രധാനനായിരുന്നു. പി. കെ-യുടെ ശൈലിയിൽ തെളിഞ്ഞുകാണുന്ന അംശം പ്രതിഭാപരമാണ്. അഗാധപണ്ഡിതൻ, നിശിതവിമർശകൻ, വൈയ്യാകരണൻ, ഫലിതസമ്പന്നൻ—ഇതൊക്കെത്തന്നെ ആ ശൈലിയിൽ ആവിഷ്കൃതനായിക്കാണുന്ന വ്യക്തി.

പണ്ഡിതോചിതമായ പദപ്രയോഗനിഷ്കർഷയാണ് പി. കെ-യുടെ ശൈലിക്കുള്ള ഒരു പ്രധാനലക്ഷണം. ഈ നിഷ്കർഷവിവിധരീതിയിൽ പ്രകാശിച്ചു. ഏതുപദവും അതിന്റെ ശരിയായ അർത്ഥത്തിൽ ഗ്രഹിക്കുക; ഉചിതമായ സ്ഥാനത്തു പ്രയോഗിക്കുക; ഇങ്ങനെ രണ്ടംശങ്ങളിലാണു

ശൈലിയുടെ വിജയം സ്ഥിതിചെയ്യുന്നതു്. താൻ പ്രയോഗിച്ച എല്ലാ പദങ്ങളുടേയും ഉല്പത്തിയും രൂപപരിണാമങ്ങളും അദ്ദേഹം വിശദമായി അറിഞ്ഞിരുന്നു. ആവശ്യമുള്ള അൎത്ഥത്തിൽ പുതിയ രൂപങ്ങൾ കൊടുത്തു പ്രയോഗിക്കുവാനുള്ള ശാസ്ത്രപാണ്ഡിത്യവും അദ്ദേഹത്തിനു വശമായിരുന്നു. ഉചിതമായ സ്ഥാനങ്ങളിൽ ഉചിതമായ പദങ്ങൾ പ്രയോഗിക്കുവാൻ സാധിക്കുക എന്നുള്ളതു് വലുതായ ഒരനുഗ്രഹമാണു്. അതു സാധിക്കാത്ത എഴുത്തുകാൎക്കു നല്ല ആശയങ്ങൾ സ്ഫുരിച്ചാൽതന്നെയും, ഭാഗ്യമില്ലാത്തവൎക്കു പുത്രലാഭംപോലെ ദുഃഖകാരണമായിട്ടേ ഇരിക്കയുള്ളു എന്നു് ഒരു സംസ്കൃതശ്ലോകത്തിൽ പറഞ്ഞിരിക്കുന്നു.[1] പദങ്ങളുടെ സ്ഥാനോചിതമായ പ്രയോഗത്തിൽ പി. കെ-യെ അതിശയിച്ചിട്ടുള്ള ഗദ്യകാരന്മാർ മലയാളത്തിൽ ഇല്ലെന്നുതന്നെ പറയാം. ഈ പ്രയോഗൗചിത്യംമൂലം പി. കെ-യുടെ പദങ്ങൾ വിവക്ഷിതാൎത്ഥത്തിന്റെ പരമാവധി പ്രതിഫലിപ്പിക്കുകയും, പ്രകാശസ്ഫുരണംകൊണ്ടു് ശൈലിയിൽ തന്നെ ശുഭ്രപ്രസരം വിതറുകയും ചെയ്യുന്നു. സംസ്കൃതപദങ്ങളുടെ പ്രയോഗത്തിലായിരുന്നു പി. കെ-യുടെ പാടവവും സ്വാധീനശക്തിയും പ്രധാനമായി പ്രത്യക്ഷപ്പെട്ടതു്. സമ്യക്പ്രയുക്തങ്ങളും അൎത്ഥഗ്രഹണസമൎത്ഥങ്ങളുമായ പദങ്ങൾ മാത്രമേ അദ്ദേഹത്തിന്റെ വാചകങ്ങളിൽ

---

1 "വിവക്ഷിതാൎത്ഥപ്രതിപാദകം യൽ
വിന്യാസഭേദം ന വിദുഃ പദാനാം
ദുഃഖാവഹാൎത്ഥ സ്ഫുരിതോപി തേഷാം
ദൌൎഭാഗ്യഭാജാമിവ പുത്രലാഭഃ."

കാണുകയുള്ളൂ. വാചകങ്ങളിൽനിന്നും ഒററ വാക്കുപോലും അർത്ഥഹാനികൂടാതെ മാററുകയോ മറിക്കുകയോ ചെയ്യാൻ സാദ്ധ്യമല്ലെന്നുള്ളതാണു് ഒരു പ്രത്യേകസംഗതി. ഒരൊററ വാക്കുപോലും പ്രയോക്താവിൻെറ അറിവും അർത്ഥബോധവും കൂടാതെ പ്രയോഗിക്കപ്പെട്ടിട്ടില്ല. കൂടുതലെന്നോ കുറവെന്നോ പറയുവാൻ നിവൃത്തിയില്ലാത്തവിധം പദങ്ങൾ അത്ര നിഷ്കർഷയോടെയാണു് നിരത്തിയിരിക്കുന്നതു്. ഒരു നിരൂപകൻ പറഞ്ഞിട്ടുള്ളതുപോലെ "തുക്കവും വാശിയും തിട്ടപ്പെടുത്തി കണ്ണികൾ പരസ്പരം സംഘടിപ്പിച്ചിരിക്കുന്ന പദശൃംഖലകളാണു് പി. കെ.യുടെ വാചകങ്ങൾ. ഒരുകണ്ണി നീക്കിയാൽ ആ ശൃംഖല താനേ തകർന്നുപോകും."

*   *   *   *

സനിഷ്കർഷമായ പദപ്രയോഗംപോലെതന്നെ ബാഹ്യാഭ്യന്തരങ്ങളായ അലങ്കാരങ്ങളും പി. കെ.യുടെ ശൈലിക്കുള്ള ഒരു പ്രത്യേകതയാണു്. അലങ്കാരശബളിതമായ പദപ്രയോഗത്തിൽ പി. കെ.യ്ക്കു് പ്രത്യേകമായ വാസനയും ഏറെക്കുറെ നിഷ്ഠയുംകൂടി ഉണ്ടായിരുന്നുവെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഏതുവാചകം നോക്കിയാലും ശബ്ദത്തിലോ അർത്ഥത്തിലോ എന്തെങ്കിലും ചമൽക്കാരം കാണാതിരിക്കയില്ല. ഈ അംശത്തിൽ പ്രധാനമായി പരാമർശിക്കേണ്ടിയിരിക്കുന്നതു് വാചകങ്ങളുടെ തുല്യാംഗതവും (Balance) തദനുസരണമായ പ്രാസയോജനയുമാണു്. വാചകങ്ങളുടെ ഭാഗങ്ങൾതമ്മിൽ, പദങ്ങളുടെ സംഖ്യയിലും, അവയുടെ സമീചീനമായ സന്നിവേശത്തിലും ശബ്ദസാജാത്യത്തിലും ഉണ്ടാകുന്ന താരതമ്യരമ്യതയാണു

തുല്യാംഗത്വം എന്നു് ഇവിടെ പറഞ്ഞിട്ടുള്ളതു്. ബന്ധസാജാത്യമെന്നും ഇതിനെ ചിലർ വിവക്ഷിക്കാറുണ്ടെങ്കിലും വാചകങ്ങളുടെ ഭാഗങ്ങൾക്കു പരസ്പരമുള്ള തുല്യതയും സാമ്യവുംമൂലമുണ്ടാകുന്ന ഈ പ്രത്യേകതയെ തുല്യാംഗത്വം എന്ന പദംകൊണ്ടു വ്യവഹരിക്കുന്നതായിരിക്കും കൂടുതൽ യുക്തമായിരിക്കുന്നതെന്നു തോന്നുന്നു ഈ രീതി മലയാളഭാഷയിൽ ഏറെക്കുറെ നൂതനമായ ഒരു പ്രസ്ഥാനമാണെന്നു പറയാം. ചന്തുമേനോൻ, സി. വി. മുതലായവരുടെ കൃതികളിൽ അവിടവിടെ ഇതു് പ്രത്യക്ഷമാകുന്നുണ്ടെങ്കിലും പി. കെ.യുടെ പ്രബന്ധങ്ങളിൽ കാണുന്നതുപോലെ സർവസാധാരണത്വം ഇതിനു് മറ്റൊരു മലയാളഗ്രന്ഥകാരനെ സംബന്ധിച്ചും പറയുവാൻ കാണുന്നില്ല. ഗിബ്ബൺ, മെക്കാളെ, ബർക്കു് മുതലായ ആംഗലഗദ്യകാരന്മാരുടെ പ്രചോദനം ഈ വിഷയത്തിൽ പി. കെ.ക്കു് ധാരാളമായിട്ടുണ്ടായിരിക്കണം. സ്വാഭാവികമായ പ്രാസപ്രയോഗപ്രവണതയും ഇതിൽ അദ്ദേഹത്തെ സാരമായി സഹായിച്ചിട്ടുണ്ടു്.

ചിലപ്പോൾ ഉപവാചകങ്ങൾ തമ്മിലും മറ്റുചിലപ്പോൾ ഒരു പ്രധാനവാചകത്തിന്റെ രണ്ടുഭാഗങ്ങൾ തമ്മിലും ആയിരിക്കും സാമ്യം ഉണ്ടാവുക. പി. കെ.യുടെ വാചകങ്ങളുടെ തുല്യാംഗത്വത്തെ ചില ഉദാഹരണങ്ങൾകൊണ്ടു് സ്പഷ്ടമാക്കാം:—

"ശരാഗവും യോഗവും തമ്മിലും, ശാസ്ത്രവും ശസ്ത്രവും തമ്മിലും വല്ലാത്ത വിഘടന സംഭവിക്കുമോ എന്നു തോന്നി"

"നഖംപചമായ മണലും ലലാടംതപമായ വെയിലും.

"മേഘസന്ദേശം സാഹിത്യമകുടസ്ഥവും സന്ദേശകാവ്യകൂടസ്ഥവും ആകയാൽ'

"അഷ്ടമുടിക്കായലിൽ സ്നായകനും, അതിലെ ജലത്തിൻെറ പായകനുമായ സങ്കടക്കാരൻ"

'ധനത്തിനു വൃദ്ധിയും മദ്യത്തിൽ സക്തിയും വിവേകത്തിനു ലുപ്തതയും സംഭവിച്ചിരുന്നതിനാൽ'

ഒരേ വാചകത്തിൻെറ പൂർവ്വോത്തരഭാഗങ്ങൾ തമ്മിലും ഘടനതുല്യത ചിലയിടത്തു വളരെ സ്പഷ്ടമായി കാണാനുണ്ടു്.

"ജാതമൃതമോ മൃതജാതമോ ആയ കൃതി ഊഷരമോ മെച്ചമോ എന്നറിയുന്നില്ല"

"വിദ്വാനു് പരിചയക്രമംകൊണ്ടും, അവിദ്വാനു് പാണ്ഡിത്യഭ്രമംകൊണ്ടും സംസ്കൃതഭാഷാരസം ദുർന്നിവാരമായി പ്രവർത്തിക്കുന്നു"

"കാവ്യങ്ങൾ കലകളും, കലകൾ സേവ്യങ്ങളുമാണെങ്കിൽ വിഷയം ഭംഗിയാകുന്നതുകൊണ്ടു് കാവ്യത്തിനു് അന്യഥാത്വം ഉണ്ടാകുന്നതല്ല"

"പാഠകനു പൂജകനാകാമെങ്കിൽ പണ്ഡിതനു ഭ്രംശകനെങ്കിലുമാകരുതോ"

ഇങ്ങനെ അനേകം ഉദാഹരണങ്ങൾ ഉദ്ധരിക്കുവാൻ കഴിയുന്നതാണു്. പി. കെ.-യുടെ ഗ്രന്ഥങ്ങളിൽ സാർവത്രികമായികാണുന്ന ഈ രീതി കേവലം ശബ്ദപ്രയോഗവൈചിത്ര്യത്തിലുള്ള ഭ്രമംകൊണ്ടുണ്ടായ കൃത്രിമമോടികളായിരുന്നു എങ്കിൽ ഈ സംഗതി ദീർഘമായ വിമർശനത്തിനു വിഷയമാകുകയില്ലായിരുന്നു. എന്നാൽ ശബ്ദഭംഗിയെക്കാൾ ഭാഷയുടെ ശക്തിയും അന്തർവീര്യവുമാണു് ഈ പ്രയോഗരീതിയിൽ കൂടുതലായി പ്രകാശിക്കുന്നതു്. മേൽ ഉദ്ധരിച്ച വാചകങ്ങളിലെല്ലാംതന്നെ ഓരോ ഖണ്ഡികകൊണ്ടു് പ്രതിപാദിക്കേണ്ടതായ ആശയങ്ങൾ ഉള്ളടക്കം ചെയ്തിട്ടുള്ളതായി കാണാം. വേനൽക്കാലത്തെ മദ്ധ്യാഹ്നസമയത്തു് ചേർത്തലമണലിൽ

കൂടി നടന്നിട്ടുള്ളവരോടു് "നഖംപചമായ മണലിന്റെയും ലലാടംതപമായ വെയിലിന്റെയും" ശക്തിയെപ്പററി പറയേണ്ടതില്ലല്ലോ. "പാചകനെ പൂജകനാകാമെങ്കിൽ പണ്ഡിതനെ ദർശകനെങ്കിലുമാകരുതോ" എന്നുള്ള ചോദ്യത്തിൽ അടങ്ങിയിരിക്കുന്ന ആശയം ഒരു പ്രബന്ധത്തിനുതന്നെ വിഷയമാകുന്നതാണു്. ഒരു വാദപ്രതിവാദത്തിനിടയ്ക്കു സംശയാസ്പദമായ ആസ്തിക്യത്തോടുകൂടിയ ഒരു കൃതിയെ എതിർകക്ഷി ഉന്നയിച്ചപ്പോൾ ആ കൃതിയെപ്പററി പി. കെ. എഴുതിയതാണു്, "ജാതമൃതമോ മൃതജാതമോ ആയ കൃതി തുച്ഛമോ മെച്ചമോ എന്നറിയുന്നില്ല" എന്നുള്ളതു്. ആ വാചകത്തിന്റെ ശക്തിയെപ്പററി പ്രത്യേകം പറയേണമെന്നില്ലല്ലോ. മോട്ടോർവാഹനങ്ങളോടു താരതമ്യപ്പെടുത്തുമ്പോൾ "കുതിരകൾ കൂർമ്മങ്ങളും, കാളകൾ ഒച്ചുകളും ആണു്"" എന്നുള്ള പ്രയോഗവും നോക്കുക. കൂർമ്മങ്ങൾക്കും ഒച്ചുകൾക്കും ഇതിൽ നൽകിയിരിക്കുന്ന അർത്ഥം ആശയങ്ങളെ എത്ര വിശാലമായ രീതിയിൽ വിശദപ്പെടുത്തുന്നു എന്നു ചിന്തിക്കേണ്ടതാണു്. മേൽപറഞ്ഞതു പി. കെ.യുടെ ഭാഷാരീതിയുടെ ഒരു പ്രത്യേകവൈശിഷ്ട്യത്തെ കൂടി ദ്യോതിപ്പിക്കുന്നു. ഏററവും കുറഞ്ഞ പദസംഖ്യകൊണ്ടു് പരമാവധി ആശയം സ്ഫുരിപ്പിക്കുക എന്നുള്ളതാണതു്. ഈ സംക്ഷേപപ്രതിപത്തിയെ ഒരുപക്ഷെ പാണിനിസൂത്രങ്ങളോടുള്ള നിരന്തരബന്ധം കൂടുതലായി പ്രോത്സാഹിപ്പിച്ചിട്ടുള്ളതായിരിക്കാം. ഓജസ്സും ശക്തിയും അർത്ഥസ്ഫുരണവും ഇല്ലാത്ത ഒററവാക്കുപോലും വാചകങ്ങളിൽ കാണുകയില്ല. മാത്രാലാഭംപോലും കണക്കാക്കിയുള്ള പദപ്രയോഗപരിക്ലിപ്തി മൂലം പി. കെ.-യുടെ വാക്യങ്ങളിൽ പ്രകാശിക്കുന്ന ആശ

യങ്ങൾ, മുറുകിയവീണക്കമ്പികളിലോ പില്ലാംകുഴലുകളിലോ കൂടി പുറപ്പെടുന്ന മധുരനിനദങ്ങൾപോലെ ഹൃദയാനന്ദകരമായി തോന്നുന്നു. അവിടവിടെ സുലഭമായി കാണുന്ന അർത്ഥഗർഭങ്ങളായ അസാധാരണ പദങ്ങൾ അവിട്ടുകളിൽനിന്നും പുറപ്പെടുന്ന നിലാ ഗുളികകൾപോലെ ശൈലീമണ്ഡലത്തെ പ്രകാശമാനമാക്കുകയും ചെയ്യുന്നു.

പണ്ഡിതനായ ശ്രീ: ഐ. സി. ചാക്കോ (റിട്ടു: വ്യവസായ ഡയറക്ടർ) അയച്ചുതന്ന ഒരു കത്തിൽ പി. കെ-യുടെ ശൈലിയിൽ കാണുന്ന പ്രയോഗപരിക്ലിപ്തിയെ (Precision of expression) പ്രത്യേകം എടുത്തു പറയുന്നു. അസാധാരണങ്ങളോ നൂതനങ്ങളോ ആയ പദങ്ങൾ പ്രയോഗിക്കേണ്ടതായ ആവശ്യകത പി. കെ-യ്ക്കുണ്ടായതും, അദ്ദേഹത്തിന്റെ ഭാഷയ്ക്കു ചെറുതായ ഒരാർഭാടസ്വരം തോന്നിക്കുന്നതും മേൽപറഞ്ഞ പരിക്ലിപ്തിപ്രതിപത്തി കൊണ്ടാണെന്നു ശ്രീ: ചാക്കോ വിചാരിക്കുന്നു. "ഒരു നല്ല വൈയാകരണനുമാത്രമേ, പി. കെ. കൂടുതൽ സാധാരണങ്ങളായ പദങ്ങൾ ഉപേക്ഷിച്ചു അസാധാരണങ്ങളോ നൂതനങ്ങളോ ആയവയെ ഉപയോഗപ്പെടുത്തിയതിന്റെ കാരണം വ്യക്തമാകയുള്ളൂ" എന്നും അദ്ദേഹം തുടർന്നു പറയുന്നു. പി. കെ-യുടെ ശൈലിയിൽ അനുഭൂതമാകുന്ന ദുർഗ്രഹതയ്ക്കുള്ള കാരണങ്ങളിൽ ഒന്നു, കുറഞ്ഞ പദങ്ങൾകൊണ്ടു കൂടുതൽ ആശയം പ്രദർശിപ്പിക്കുന്നതിനുള്ള ശ്രമമാണെന്നും ചിലർക്കു അഭിപ്രായമുണ്ടു. പദങ്ങൾ ചുരുങ്ങിയിരിക്കുന്നതിനാൽ വാചകങ്ങൾ പിരിമുറുകിയ ചരടുപോലെ ബലിഷ്ഠങ്ങളാകുന്നുണ്ടെങ്കിലും, ചിലപ്പോൾ പിടി മുററാത്തവയായിത്തീരുന്നുണ്ടെന്നും പറയേണ്ടിയിരിക്കുന്നു.

അൎത്ഥം നിറഞ്ഞുതുളുമ്പുന്ന പദങ്ങളുടെ സന്നിവേശം കൊണ്ടു് പരമാവധി അൎത്ഥം സ്ഫുരിക്കുന്ന വാക്യങ്ങൾ നിറഞ്ഞതാണു് എഴുത്തച്ഛന്റെ ശൈലിയെന്നു് പി. കെ. പറഞ്ഞിട്ടുള്ളതു് സ്വന്തം ഗദ്യശൈലിക്കും ഏററവും യോജിച്ചിരിക്കുന്നു. ഈ ലക്ഷണങ്ങൾമൂലം പി. കെ-യുടെ വാചകങ്ങൾ ഒട്ടുമുക്കാലും ഭംഗിയേറിയ സൂക്തകങ്ങളായിട്ടാണു പരിണമിച്ചിട്ടുള്ളതെന്നു പറയാം. വിശേഷിച്ചു എന്തെങ്കിലും തത്വങ്ങളുടെ പ്രതിപാദനസന്ദൎഭത്തിൽ "ശബ്ദശക്തി സ്ഫടികപട്ടംപോലെ പരിണമിച്ചു് വിവിധരശ്മികളെ ചിതറുന്നതായി കാണാം." ഉദാഹരണമായി "സന്മാൎഗ്ഗനിഷ്ഠയുടെ വിശിഷ്ടകുസുമവും ജീവികാമാൎഗ്ഗത്തിൽ കല്പവല്ലിയുമായ ആരോഗ്യത്തിന്റെ വില അതിശയോക്തിക്കു വിഷയീഭവിക്കുന്നതല്ല" എന്നുള്ള വാചകംതന്നെ നോക്കുക. ചിലസ്ഥലത്തു് ഇത്തരമുള്ള സൂക്തകങ്ങൾ പരമ്പരയായി തുടൎന്നു എന്നുവരാം. അങ്ങനെയുള്ള സന്ദൎഭങ്ങളിൽ വാചകബന്ധത്തെക്കുറിക്കുന്ന ഘടകപദങ്ങൾതന്നെ ആവശ്യമില്ലാത്തവിധം, ആശയങ്ങളുടെ ആനുപൂൎവ്വ്യം അത്ര സ്പഷ്ടവും പ്രതിപാദനത്തിന്റെ സുഗമത അവിച്ഛിന്നവുമായിരിക്കും. വാക്യങ്ങൾ തമ്മിൽ താനേ ഘടിക്കുന്നു.

വാചകങ്ങളിലെ ശബ്ദഭംഗിയെപ്പററി മേൽ സൂചിപ്പിച്ചപ്പോൾ ബന്ധസാജാത്യദീക്ഷയിൽ വേണ്ടിവന്ന ഒരു ഉപാധിയായി മാത്രമേ അതിനെ പ്രതിപാദിച്ചുള്ളു. എന്നാൽ പ്രസന്നമായ പ്രാസധോരണിയിൽ പി. കെ-ക്കുണ്ടായിരുന്ന അനിവാൎയ്യമായ താല്പൎയ്യം വിസ്മരിക്കത്തക്കതല്ല. പ്രാസമില്ലാത്ത വാചകങ്ങൾ, ഉള്ളവയേക്കാൾ സംഖ്യയിൽ കുറവല്ലയോ എന്നുകൂടി തോന്നിപ്പോകുന്നു. ഗദ്യത്തിൽ പ്രാസ

പ്രയോഗം ആവശ്യമുണ്ടോ, അതൊരു കൃത്രിമഃമാടിയല്ലയോ എന്നുള്ള ചോദ്യങ്ങൾ ഈ അവസരത്തിൽ ഉത്ഭവിക്കാവുന്നതാണു്. പ്രാസം ഭംഗിയാണെങ്കിൽ അതു് ഗദ്യത്തിനും പദ്യത്തിനും ചേരും. പ്രാസത്തിന്റെ അസ്വാഭാവികത എല്ലാ എഴുത്തുകാരെ സംബന്ധിച്ചും പരമാർത്ഥമായിരിക്കണമെന്നില്ല. ചിലർക്കു് പ്രാസനിബദ്ധമായ ഭാഷ ശിശുവിനു് ക്രീഡപോലെ ലഘുസാദ്ധ്യമാണു്. അങ്ങിനെയുള്ളവർ പ്രാസം പ്രയോഗിക്കുന്നതിൽ കൃത്രിമത്വമോ അസ്വാഭാവികത്വമോ ആരോപിക്കുന്നതു് അസ്ഥാനത്തിലാണു്. ആവശ്യാനാവശ്യസിദ്ധികളെ ഖണ്ഡിക്കേണ്ടതു് പ്രാസദീക്ഷകൊണ്ടു് ഭാഷയ്ക്കു വല്ല വൈകല്യവും സംഭവിക്കുന്നുണ്ടോ എന്നുള്ളതു നോക്കിക്കഴിഞ്ഞിട്ടു വേണം. പ്രാസപ്രയോഗംകൊണ്ടു് വൈകല്യത്തേക്കാൾ ശൈലിക്കു ഔജ്ജ്വല്യം, കലാസൗഷ്ഠവം മുതലായ ഗുണങ്ങളാണു് സിദ്ധിക്കുന്നതെങ്കിൽ ശബ്ദഭംഗിയെ ഒരു മെച്ചമായി കരുതുന്നതിൽ അപാകമില്ലല്ലോ. പി. കെ-യുടെ പ്രാസപ്രയോഗത്തെപ്പറ്റി പറയുമ്പോൾ മേൽസൂചിപ്പിച്ച ചിലവസ്തുതകൾ മനസ്സിൽ ധരിച്ചിരിക്കേണ്ടതായിട്ടുണ്ടു്. പ്രാസാഭിനിവേശം പി. കെ-യ്ക്കു് നൈസർഗ്ഗികമായ ഒരു പ്രേരണയായിരുന്നു; അതിന്റെ പ്രയോഗം അക്ലിഷ്ടമായ ഒരു പ്രവാഹവുമായിരുന്നു.

എല്ലാ സ്ഥലങ്ങളിലും പി. കെ-യുടെ ശബ്ദമോടികൾ അകൃത്രിമമായിരുന്നു എന്നു പറയുന്നില്ല. ചിലയിടത്തു കുറച്ചു ദൃഷ്ടിവച്ചുതന്നെ പ്രാസനിബന്ധനം ചെയ്തിട്ടുള്ളതായി കാണാം. ഉദാഹരണമായി "കവികളും, കണക്കപ്പിള്ളമാരും" എന്ന പ്രബന്ധത്തിൽ "കാര്യം കാണുന്നതിൽ കാരുണ്യം കണികാണാനില്ലാത്ത കണക്കപ്പിള്ളമാരും കയ്യുംകണക്കുമില്ലാതെ കാട്ടുക

യറി കഥയില്ലാതെ കഴിച്ചുകൂട്ടുന്ന കവികളും" എന്നിങ്ങനെയുള്ള പ്രാസബാഹുല്യം മനഃപൂൎവ്വമായിട്ടുള്ളതാണെന്നു സമ്മതിച്ചേതീരു. എങ്കിലും അതിലും ക്ലേശം ലേശവും സ്ഫുരിക്കുന്നില്ല. അതുപോലെ "ആ ഹൃദ്യചൂഡമായ അഭിവൃദ്ധികളെ അനുകൂലിക്കുന്ന വ്യാപാരം ആലപ്പുഴ അതിസമൃദ്ധമാണെങ്കിലും" എന്നും "ഐശ്വൎയ്യപാത്രമായ കോയിത്തമ്പുരാൻ അവൎകളുടെ ആശയദീപം ആളുയിച്ചു ചെയ്യുന്ന ആരംഭണം അവതാളത്തിലാകയില്ല" എന്നും മറ്റും പറഞ്ഞിരിക്കുന്നിടത്തു അലങ്കാരത്തിന്റെ ആധാനത്തിൽ യാതൊരു ആയാസവും തോന്നുന്നില്ല. എന്നാൽ ഇത്ര നിബന്ധരീതിയല്ലാതെ ശബ്ദപ്രവാഹത്തിൽ എഴുത്തുകാരൻ അറിയാതെതന്നെ പ്രയോഗിച്ചിട്ടുള്ള പ്രാസമാണു് കൂടുതൽ അകൃത്രിമസുന്ദരമായി തോന്നുന്നതു്. "അപരിചിതനായ ഞാൻ അചഞ്ചലദൃഷ്ട്യാ കണ്ടുനിന്നിട്ടുണ്ടു്." "ചാരനും ചാരോപചാരചാരനും ചങ്ങാതികളായി" "ചോളന്മാരുടെ മേളമെല്ലാം അവതാളത്തിലായി" "വാൎത്തകളുടെ അനിവാൎയ്യമായ താല്പൎയ്യം" എന്നിങ്ങനെയുള്ള ഹാസ്യരൂപങ്ങൾ കൂടുതൽ സുഖപ്രദമായി തോന്നുന്നു.

ഇത്രമേൽ വൈവിദ്ധ്യമയമായ ശബ്ദാലങ്കാരപ്രയോഗങ്ങൾ മററാരുടെയും ഗദ്യശൈലിയിൽ കാണുകയില്ല. പദ്യങ്ങളിൽ മാത്രം ഘടിപ്പിക്കുവാൻ കഴിയുന്ന യമകപ്രാസങ്ങൾ പോലും ഗദ്യത്തിൽ പ്രയോഗിക്കുവാൻ പി. കെ-യ്ക്കു ലേശം കൂസലില്ലായിരുന്നു. "സ്വശങ്കകളെ പ്രകാശിപ്പിക്കുന്നതിനോ അശങ്കമായി ശത്രുവിനെ എതിൎക്കുന്നതിനോ ശക്തനല്ലാതെ ഒരുമാതിരി ത്രിശങ്കുസ്ഥിതിയിൽ അകപ്പെട്ട ഗജപതി" "കൃഷ്ണരായരുടെ പരാക്രമവും കൃഷ്ണാനദിയുടെ പ്രവാഹവും കൂടി മഹമ്മദീയ യശസ്സിൽ വ്യാപിപ്പിച്ച കൃഷ്ണവൎണ്ണവും കൃഷ്ണസാ

രസദൃശമായ കാതരത്വവും നിസ്സാരമായിരുന്നില്ല.” “തിരുവനന്തപുരം മുതൽ ഇവിടംവരെയുള്ള ഉൽഘാടനം നടത്തി ഈ ഉൽഘാടനക്രിയയ്ക്കു വന്നുചേരുവാൻ സാധിച്ചതു്’” “യോഗഃവേദാന്തകുഞ്ജ കുഞ്ജരനായ കുഞ്ഞൻചട്ടമ്പിസ്വാമികൾ” “കടലാസുവിലയേപ്പററിയുള്ള വിലാപനം കലശലായി പനയോലയുടെ കേസ്സ് പുനരാലോചനയിൽ വന്നിരിക്കുന്നു” എന്നിങ്ങനെയുള്ള വാക്യങ്ങളും വാക്യഭാഗങ്ങളും നോക്കുക. പി. കെ-യ്ക്കു് അല്ലാതെ ആധുനികഗദ്യത്തിൽ ഔചിത്യഭംഗം കൂടാതെ ശബ്ദനിഷ്ഠമായ ഇത്തരം വിചിത്രപ്രയോഗങ്ങൾ സാധിക്കുമെന്നു തോന്നുന്നില്ല. ഒന്നാമതായി പാണ്ഡിത്യവിലസിതമായ ഒരു ശൈലിക്കേ ഇങ്ങനെയുള്ള പ്രയോഗങ്ങൾ യോജിക്കൂ. പിന്നെ, പ്രാസദീക്ഷയോടുകൂടിത്തന്നെ ഒരുമാതിരി പ്രയോഗരസികത്വവും മേൽ ഉദ്ധരിച്ച ഉദാഹരണങ്ങളിൽ കാണാവുന്നതു് എല്ലാ പണ്ഡിതന്മാർക്കും സുലഭമായ ഒരു അനുഗ്രഹമല്ല.

ശബ്ദപ്രയോഗപ്രതിപത്തി ആന്തരികമായ കലാപ്രവണതയുടെ പ്രതിഫലനം മാത്രമാണു്. ഈ കലാവിലാസത്തിൻെറ മറെറാരു പ്രതിഭാസമത്രേ ആശയനിഷ്ഠങ്ങളായ അലങ്കാരപ്രയോഗങ്ങൾ. പി. കെ. യുടെ ഗദ്യശൈലി അലങ്കാരശബളിതമാണു്. നഗ്നതയുടെ ഭംഗിയിൽ അദ്ദേഹം വിശ്വസിച്ചിരുന്നില്ല. നൈസർഗ്ഗികസൗന്ദര്യത്തിൽ ഉചിതങ്ങളായ അലങ്കാരോപകരണങ്ങൾ ഘടിപ്പിച്ചു മോടിപിടിപ്പിക്കുന്നതിലായിരുന്നു പി. കെ. യുടെ പ്രത്യേകരസം. പദയോജനകൊണ്ടുള്ള ശ്രവണസൗഖ്യത്തോടൊപ്പംതന്നെ ചമൽക്കാരജനകമായ ആശയപ്രകാശനത്തിലും അദ്ദേഹത്തിൻെറ പ്രതിപത്തി പ്രത്യേകമായിരുന്നു. ആദ്യത്തേതു് വാചകങ്ങ

ളിൽ ബന്ധസാജാത്യദീക്ഷ പ്രാസപ്രയോഗം മുതലായവയിലേക്കും, രണ്ടാമത്തേതു്, ഉപമ രൂപകം മുതലായ അലങ്കാരപ്രയോഗങ്ങളിലേക്കും പി. കെ. യെ പ്രേരിപ്പിച്ചു. ഈ രണ്ടംശങ്ങൾ കൂടിച്ചേർന്നപ്പോൾ പി. കെ. യുടെ ഗദ്യശൈലി കാവ്യരസപുഷ്കലമായ ഒരു മനോഹര പ്രസ്ഥാനമായി പരിണമിച്ചു. നിരൂപണമാകട്ടെ, വിവരണമാകട്ടെ ശാസ്ത്രീയപ്രതിപാദനമാകട്ടെ ഏതിലും പി. കെ-യുടെ ശൈലി കാവ്യരസനിർഭരമായിട്ടാണു കാണാറുള്ളതു്. കാവ്യോചിതമായ ശബ്ദാർത്ഥാലങ്കാരങ്ങൾ അദ്ദേഹത്തിന്റെ പ്രബന്ധങ്ങളിൽ ചമൽക്കാരജനകങ്ങളായി സംഘടിക്കുന്നു.

എത്ര ശുഷ്കമായ വിഷയത്തെപ്പററി പറയുമ്പോഴും വായനക്കാരുടെ സഹൃദയത്വത്തെ അവലംബിച്ചാണു് പി. കെ-യുടെ പ്രതിപാദനത്തിന്റെ ഗതി. ഗദ്യകാരന്മാർ ഏറിയകൂറും കാര്യമാത്രപ്രസക്തരാണു്. ബുദ്ധിപരമായ ചർച്ചകൾകൊണ്ടു് വായനക്കാരന്റെ ചിന്താശക്തിയെ ഗദ്യകാരൻ വ്യാപരിപ്പിക്കുന്നു. അതിനാൽ ഗദ്യശൈലി എപ്പോഴും രസക്കൊഴുപ്പുള്ളതായിരിക്കണമെന്നില്ല. നേരേമറിച്ചു് കുറെയൊക്കെ ശുഷ്കത അതിൽ അനപേക്ഷണീയമായിരിക്കുകയും ചെയ്യും. ചിലർ ശൈലിയുടെ ലഘുത്വവും പദങ്ങളുടെ ലാളിത്യവും ചിലപ്പോൾ കാവ്യരസവുംകൊണ്ടു് അവരുടെ രീതികളെ ശുഷ്കതയുടെ അരോചകതയിൽനിന്നും രക്ഷിക്കുന്നു. എങ്കിലും എല്ലാത്തരം പ്രതിപാദനങ്ങളിലും അങ്ങിനെയുള്ള രീതികൾ യോജിച്ചു എന്നു വരികയില്ല. ചിലയിടത്തു കാവ്യരസപ്രധാനമായ ഗദ്യം വിലക്ഷണമായും തീർന്നേക്കാം. നോവൽ ചെറുകഥ സാഹിത്യപ്രബന്ധങ്ങൾ മുതലായവയിൽ ആ രീതി യോജിച്ചേക്കാമെങ്കിലും,

സാമാന്യവിമൎശനങ്ങളിലും ഉപപാദനങ്ങളിലും ഉപന്യാസങ്ങളിലും കാവ്യരസദിക്ഷയ്ക്കുള്ള അവസരങ്ങൾ വിരളമാണു്. സ്വപ്രബന്ധങ്ങളിൽ കാവ്യരസം പരിപാലിക്കുവാൻ ശ്രമിച്ച വിമൎശകന്മാർ കാവ്യഭാഗം വിട്ടു കാട്ടിലും പടപ്പിലും തപ്പി പരാജയം പ്രാപിച്ചിട്ടുള്ള പല ദൃഷ്ടാന്തങ്ങളും പറവാനുണ്ടു്. പി. കെ.-യുടെ കലാവിലാസചാതുര്യം അപ്രകാരമുള്ള ഒരു പരാജയത്തിൽ കലാശിച്ചില്ല എന്നുള്ളതാണു് അദ്ദേഹത്തെപ്പറ്റി പ്രത്യേകം പറയേണ്ടിയിരിക്കുന്ന ഒരു സംഗതി. കാൎയ്യം വിടാതെയുള്ള പ്രതിപാദനത്തോടൊപ്പം കലാവിലാസജന്യമായ ഭാഷാരീതിയും അദ്ദേഹത്തിനു സഹജമായിരുന്നു. പി. കെ.-യുടെ ഗദ്യപ്രബന്ധങ്ങളുടെ ആകൎഷകത്വത്തിനുള്ള പ്രധാനഹേതു, സ്ഥാനോചിതമായ കലാചാതുര്യം തന്നെ.

അൎത്ഥാലങ്കാരവും ഗദ്യത്തിൽ നിർബന്ധമായി ദീക്ഷിക്കേണ്ട ആവശ്യമില്ലെന്നുള്ള അഭിപ്രായം ശൈലീവിമൎശകന്മാരുടെ ഇടയ്ക്കു ഇല്ലാതില്ല. ഗദ്യം കുറേക്കൂടി സ്വാഭാവികവും ഋജുവും ലളിതവുമായിരിക്കയല്ലയോ വേണ്ടതു്? ശരിതന്നെ. അലങ്കാരഘോരണികൊണ്ടുള്ള ചമൽകൃതിയെക്കാൾ സ്വാഭാവികമായ വൈശദ്യമാണു് ഗദ്യത്തിൽ അഭിലഷിക്കപ്പെടേണ്ടതെന്നുള്ള അഭിപ്രായം ആദരണീയമാണു്. എന്നാൽ മുമ്പു് പ്രാസത്തെപ്പറ്റി പ്രസ്താവിച്ചതുപോലെ അലങ്കാരം വൈശദ്യത്തിനു് കൂടുതൽ സാഹായ്യകമാണെങ്കിൽ അതിനെ മനഃപൂർവ്വം ഉപേക്ഷിക്കണമെന്നുണ്ടോ? ചമ്പൂപ്രബന്ധങ്ങളിലെ രീതിയിൽ വെറും മോടിക്കുവേണ്ടി നിർബ്ബന്ധപൂർവ്വം പ്രയോഗിക്കപ്പെടുമ്പോൾ മാത്രമേ ശബ്ദാൎത്ഥാലങ്കാരങ്ങൾ ഗദ്യസരണിയിൽ അസ്ഥാനത്തിൽ

ആകയുള്ളു. പിന്നെ രീതിവ്യത്യാസങ്ങളും പ്രതിപാദ്യ വിഷയങ്ങളുടെ സ്വഭാവാന്തരങ്ങളും ഗണനീയങ്ങളായിരിക്കുന്നു. ചില ശൈലികൾ അവയുടെ ലളിതമായ പ്രവാഹംകൊണ്ടുതന്നെ മനസ്സിനെ ഹരിക്കുന്നു. പ്രതിപാദ്യവിഷയങ്ങൾക്കു അവ സ്വാഭാവികമായി യോജിച്ചിരിക്കും. മറെറാരുവിധത്തിലുള്ള ശൈലി അവിടെ യോജിച്ചെന്നു വരികയുമില്ല. ചിലയിടത്തു പ്രൗഢതയായിരിക്കും ആവശ്യമുള്ളതു്. വിഷയത്തിന്റെ സ്വഭാവത്തിനു് അവിടെ അനുയോജ്യമായിട്ടുള്ളതും പ്രതിപാദനപ്രൗഢിയായിരിക്കും. അലങ്കാരങ്ങളുടെ അഭാവം ശൈലിക്കു ദൗർബല്യം തന്നെ ഉണ്ടാക്കിയേക്കാം. രണ്ടു പ്രസിദ്ധമായ ഉദാഹരണങ്ങൾകൊണ്ടു് ഈ അംശം വിശദമാക്കാം. ചന്തുമേനോന്റെയും സി. വി-യുടേയും ശൈലികൾതന്നെ നോക്കുക. മേനോന്റെ ഭാഷയുടെ ലളിതമായ പ്രവാഹത്തിനുള്ള ഹൃദയഹാരിത്വം ഒന്നു വേറെതന്നെ. അതു് സി. വി-യിൽ നിന്നും ആശിക്കേണ്ടതില്ല. അതുപോലെ സി. വി-യുടെ ആ പ്രൗഢത, ഗാംഭീര്യം, അതിവിശാലമായ അവലോകനപരിധി, ഇവയൊക്കെ ചന്തുമേനോനിൽനിന്നും പ്രതീക്ഷിക്കുന്നതും അബദ്ധമായിരിക്കും. അലങ്കാരത്തിന്റെ കുറവാണു ചന്തുമേനോന്റെ ശൈലിയുടെ ഭംഗിയെങ്കിൽ, സി. വി-യിൽ അലങ്കാരശബളിമയാണു് സൗന്ദര്യം നൽകുന്നതു്. ഓരോരുത്തരുടേയും പ്രതിപാദ്യവിഷയത്തിനും ചിന്താഗതിക്കും ഓരോരീതി പററിയതാണെന്നു പറയാമെന്നല്ലാതെ ഏതാണു് ഒരു ഗ്രന്ഥകാരനു കൂടുതൽ ആവശ്യമെന്നു പറയുക സാധ്യമല്ല. രാമരാജാബഹദൂരിലെ കഥാവസ്തു ഇന്ദുലേഖയുടെ ഭാഷാരീതിയിലും ഇന്ദുലേഖയുടേതു

രാമരാജബഹദൂറിന്റെ രീതിയിലും എഴുതിയിരുന്നെങ്കിൽ ഉണ്ടാകുമായിരുന്ന വിലക്ഷണത പറയേണ്ടതില്ലല്ലോ. അതിനാൽ യഥാസ്ഥാനങ്ങളിൽ രണ്ടുരീതികളും പ്രായേണ സാഹിത്യലോകത്തിൽ ആവശ്യംതന്നെ.

പി. കെ-യുടെ ശൈലിയിലെ കൃത്രിമമോടികളെന്നു പറയാവുന്ന ചില അംശങ്ങളെ ആക്ഷേപിക്കുന്നവർ മേൽ പറഞ്ഞ അവലോകനകോടികൂടി ആശ്രയിക്കുന്നതു നന്നായിരിക്കും. അദ്ദേഹത്തിന്റെ പ്രതിപാദ്യവിഷയങ്ങൾ, സഹജമായ മനോഭാവം, ശൈലിയുടെ സ്വഭാവം എന്നിവയെല്ലാം പരിഗണിച്ചിട്ടു വേണ്ടിയിരിക്കുന്നു ആവക മോടികളുടെ ഔചിത്യാനൗചിത്യങ്ങൾ നിശ്ചയിക്കേണ്ടതു്. പി. കെ-യുടെ ഗദ്യശൈലി പണ്ഡിതന്റെയും സഹൃദയന്റെയും ആയിരുന്നു. ഒരു പ്രൗഢഹൃദയത്തിന്റെ ആവിഷ്ക്കരണോപാധിയായിരുന്നു ആ ശൈലി. അലങ്കാരമോടികൾ അതിൽ അനുപേക്ഷണീയവുമാണു്. ആ പ്രകാരമുള്ള ഒരു ശൈലി അലങ്കാരവിയുക്തമായി, ആവരണശൂന്യമായി, ഏറെക്കുറെ നഗ്നമായിരിക്കണമെന്നു ശഠിക്കുന്നവർ ശൈലിയുടെ മൗലികതത്വങ്ങളെ വിഗണിക്കുന്നു എന്നു പറയാതെ തരമില്ല.

* * * * *

കവനോചിതമായ മനോഭാവമായിരുന്നു പി. കെ-യുടെ അലങ്കാരപ്രതിപത്തിക്കുള്ള പ്രഭവസ്ഥാനം. ഏതൊരു പ്രതിപാദനത്തിലും ഈ ചിത്തവൃത്തി പ്രകാശിക്കുന്നതായി കാണാം. സ്മരണമണ്ഡലത്തിൽ അങ്ങിനെയുള്ള സന്ദർഭങ്ങൾ അനവധിയുണ്ടു്. സ്വജനനത്തെ വർണ്ണിക്കുന്ന വാചകത്തിന്റെ പോക്കുതന്നെ 'കടമ്മാട്ടുവീട്ടിൽ പ്രഭാതവേള നൂത

നമായ ഒരു ശിശുവിന്റെ ഉല്പത്തിയെ ഉദയസൂര്യൻപ്രത്യ
ക്ഷീകരിച്ചു' എന്നിങ്ങനെയാണു്. താനാകുളവർണ്ണനയിൽ
കാണുന്ന അലങ്കാരധോരണി ഒരു കാവ്യഹൃദയത്തിന്റെ
കാമനീയകത്തെ അക്ഷരംപ്രതി പ്രദർശിപ്പിക്കുന്നു. 'നാലു
പാടും ദീർഘമണ്ഡപംപോലെ കാണപ്പെടുന്ന തീരപ്രദേശ
ങ്ങൾ ധവളധാവള്യമായ സികതാപൂരത്താൽ താനാകുളത്തെ
അലങ്കരിക്കുന്നതുകണ്ടാൽ, രാമനാശാന്റെ ദന്തധാവള്യ
സിദ്ധാന്തം അനുസരിച്ചു ആ പ്രദേശത്തിലെ ഭൂമിപോലും
ശുചിസ്മിതയായി താനാകുളമാകുന്ന കണ്ണാടിയിൽ താനേ
നോക്കി ആനന്ദിക്കുന്നില്ലയോ എന്നു് തോന്നിപ്പോകും.'
ഇത്യാദി വാചകങ്ങൾ ഒരു കവിഹൃദയത്തിൽ നിന്നല്ലാതെ
ഉത്ഭവിക്കുമെന്നു തോന്നുന്നില്ല. "അസ്തമയോന്മുഖനായ ആദി
ത്യൻ അരുണവർണ്ണങ്ങളായ കിരണങ്ങളെ തരുനികരങ്ങളുടെ
ഇടയിൽക്കൂടി തരംഗിതമായി ചിതറിക്കൊണ്ടിരിക്കുമ്പോൾ
ഞങ്ങൾ പാലോട്ടു ചെന്നുചേർന്നു" എന്നും, സന്ധ്യാസമയ
ത്തുകണ്ട വാമനപുരം ആറിനെപ്പററി പറയുമ്പോൾ, "ഇരു
കരകളിലുമുള്ള വൃക്ഷങ്ങളിൽ കൂടുവച്ചിരുന്ന ചീവിടുകളുടെ
ഝംകാരംകൊണ്ടു ഭയങ്കരവും, വൃക്ഷച്ഛായനിമിത്തം അവ
തമസ്സ്വ്യാപ്തവും ആയ നദി അവിടെ അപ്രസന്നമുഖിയായി
കറുത്ത ഭാവത്തോടെ ഒഴുകിയിരുന്നു" എന്നും മൂക്കുന്നിമലയെ
പ്പററിയുള്ള പരാമർശത്തിൽ "തിരുവനന്തപുരത്തുനിന്നും
ആറേഴുമൈൽ തെക്കുകിഴക്കായി ഇളനീലവർണ്ണമായ ആകാശ
ത്തിനെതിരായി ഈഷന്നീലമായ ഒരു പാനപാത്രം കമിഴ്ത്തി
വച്ചിരിക്കുന്നതുപോലെ കാണുന്നതു് മൂക്കുന്നിമലയാണു്.'"
എന്നുമുള്ള വാചകങ്ങൾ നോക്കുക. ഇവിടെയെല്ലാം ആശ
യാധിഷ്ഠിതമായ ചമൽക്കാരത്തെ ഉപമകളും രൂപകങ്ങളും

ഉൽപ്രേക്ഷകളുംകൊണ്ടു് മോടിപിടിപ്പിച്ചിട്ടുള്ളതു കാണാവുന്നതാണു്. ഇപ്രകാരമുള്ള അലങ്കാരങ്ങൾ സമുചിതമായി പ്രയോഗിക്കപ്പെട്ടുമ്പോൾ ശൈലിക്കുണ്ടാകുന്ന അഴകും ഒഴുക്കും ഒന്നു വേറെതന്നെയാണെന്നു പറയേണ്ടതില്ലല്ലോ. ഇതു് കേവലം സംസ്കൃതാനുസാരിയായ ഒരു രീതിയാണെന്നു പറയാവതല്ല. പ്രശസ്തരായ അനേകം ആംഗലേയ ഗ്രന്ഥകാരന്മാർ ഗദ്യത്തിൽ കാവ്യോചിതമായ അലങ്കാരങ്ങൾ ഘടിപ്പിച്ചു് ശൈലികളെ മോടിപിടിപ്പിച്ചിട്ടുള്ളവരാണു്. " A noble metaphor when it is placed to an advantage, castes a glory round it and darts a lustre through the whole sentence" അതായതു്, "ഉൽകൃഷ്ടമായ ഒരു രൂപകം ഉചിതസ്ഥാനത്തു് പ്രയോഗിക്കപ്പെട്ടുമ്പോൾ ചുററുപാടും പ്രഭാപൂരം ചിതറി വാചകത്തിനാകപ്പാടെ ഒരു തിളക്കം നൽകുന്നു" എന്നാണു് അഡിസൻ അലങ്കാരപ്രയോഗംകൊണ്ടുള്ള ശൈലീസൗഭഗത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളതു്. രൂപകാലങ്കാരത്തെപ്പററി പറയുന്ന ഈ അഭിപ്രായം ഉപമാദികളായ മററു പ്രധാന അലങ്കാരങ്ങൾക്കും യോജിച്ചതുതന്നെയാണു്. പി. കെ-യുടെ ശൈലി ഇപ്രകാരമുള്ള പ്രയോഗങ്ങൾകൊണ്ടു് പ്രാപിച്ച ഭംഗിക്കു് മേൽകാണിച്ചതുപോലെ ധാരാളം ദൃഷ്ടാന്തങ്ങൾ ഉദ്ധരിക്കാൻ കഴിയും. വിമർശലേഖനങ്ങളിലായാലും ശാസ്ത്രചർച്ചാപരമായ പ്രബന്ധങ്ങളിലായാലും സന്ദർഭവും ഔചിത്യവും അനുസരിച്ചുള്ള അലങ്കാരങ്ങൾ പി. കെ-യുടെ ഭാഷയിൽ ധാരാളമായി കാണുന്നു. തത്വപ്രതിപാദകമോ യുക്തിപ്രദർശകമോ ആയ പ്രബന്ധങ്ങളിൽ ഈ അലങ്കാരങ്ങൾ ആശയവൈശദ്യത്തെ പ്രദാനം ചെയ്യുന്നു' കാര്യമാത്ര

പ്രസക്തികൊണ്ടുമമ ശ്രുഷ്കതയെ പരിഹരിക്കയും ചെയ്യുന്നതുകൂടാതെ, അഡിസൻ പറയുന്നതുപോലെ, ശൈലിയുടെ ചുററും ഒരു പരിവേഷം ചൊരിയുകകൂടി ചെയ്യുന്നു. ചിലയിടങ്ങളിൽ സഹജമായ കലാവിലാസത്തേയും സരസതയേയും പ്രദർശിപ്പിച്ചുകൊണ്ടു് വാചകങ്ങൾക്ക പ്രസന്നമായ ബാഹ്യമോടി നൽകുന്നതിൽ കവിഞ്ഞുമമ പ്രയോജനം പി. കെ-യുടെ അലങ്കാരപ്രയോഗങ്ങൾകൊണ്ടു സിദ്ധിക്കുന്നില്ലെന്നു തോന്നാം. ഉദാഹരണമായി, കുമാരനാശാന്റെ കൃതികൾ രാജരാജവർമ്മകോയിത്തമ്പുരാൻ മുതലായ പണ്ഡിതശിരോമണികളുടെ അവതാരികാരൂപമായ അകമ്പടിയോടുകൂടി പ്രത്യക്ഷപ്പെടുന്നതു്, "സങ്കോചവതികളും യുവതികളുമായ കുലസ്ത്രീകളുടെ സഞ്ചാരത്തിനു് പ്രൌഢകളുടെ കരാവലംബം അപേക്ഷിതമായിക്കാണാറുള്ളതുപോലെ" ആണെന്നും. ഉള്ളൂരിന്റെ ഗിരിജാകല്യാണപ്രസിദ്ധീകരണത്തെ പരാമർശിക്കുമ്പോൾ അതു് "ശ്രീമൂലഭാഷാഗ്രന്ഥമാലയിൽ ദേവകീപ്രസവപരമ്പരയിൽ ശ്രീകൃഷ്ണനെന്നതുപോലെ അഷ്ടമമായി പ്രകാശിതമായതോടുകൂടി നവമേഘഘോഷംകൊണ്ടു് ഉൽഭിന്നമായ വൈഡൂര്യശലാകപോലെ മനോഹരമായ കൃതിനിമിത്തം ഉണ്ടായി വാഗ്ദേവിയുടെ പ്രതിഭ ഏകപുത്രദോഷത്തിൽനിന്നും നിശ്ശേഷം മോചിക്കപ്പെട്ടു" എന്നും മററുമുള്ള വാചകങ്ങളിലെ അലങ്കാരം ചമല്ക്കാരരസത്തിൽമുഴുകി പ്രയോഗിച്ചിട്ടുള്ളതിന്റെ ദൃഷ്ടാന്തമെന്നേ പറയാനുള്ളൂ. എന്നാൽ കുഞ്ചൻനമ്പ്യാരുടെ തുള്ളൽപ്രസ്ഥാനത്തിന്റെ ആവിർഭാവം "ശിവൻ ജടപറിച്ചടിച്ചപ്പോൾ വീരഭദ്രൻ ഉണ്ടായതു

പോലെ" പൊട്ടുന്നനവേ അല്ലെന്നും, നളിനിയിലെശൃംഗാരം "കാർമേഘപടലത്തിനിടയിൽക്കൂടി കാണപ്പെടുന്നധൂസരച്ഛായ ചന്ദ്രബിംബത്തിന്റേതാണെന്നു പറയുന്നതുപോലെ മാത്രമേ വ്യക്തമാകുന്നുള്ളൂ" എന്നും "ശൃംഗാരത്തിൽ മനപ്പൂർവ്വം ശസ്ത്രക്രിയചെയ്തുലോപിച്ച രേഖയല്ലാതെ മറെറാന്നും നളിനിയിൽ അവശേഷിച്ചിട്ടില്ലെങ്കിലും അവശിഷ്ടമായ രേഖ, വിദ്യുത്ലതയുടെ അകാലികവിലസിതംപോലെ സൂക്ഷ്മദൃക്കുകൾക്ക് ഹൃദയംഗമമാകാതിരിക്കുകയില്ല" എന്നും ഉണ്ണുനീലിസന്ദേശം വായിച്ചുകഴിഞ്ഞാൽ ഹൃദയത്തിൽ അലതല്ലുന്ന രസം "കാററു നിലച്ചിട്ടും കടൽ ക്ഷുബ്ധമായിരിക്കുന്നതുപോലെ ആണു്" എന്നും, ആ കാവ്യത്തിൽ സമർത്ഥനായ കവിയുടെ കയ്യിൽ "അർത്ഥശബ്ദാലങ്കാരഝംകൃതിയോടുകൂടി മന്ദാക്രാന്താവൃത്തം, കന്ദുകപ്രായത്തിൽ പരിണമിച്ചിരിക്കുന്നു" എന്നും, പറയുന്നിടങ്ങളിൽ ആശയങ്ങൾ വൈദ്യുതപ്രഭയിലെന്നതുപോലെ സുവിശദം പ്രകാശിക്കുന്നതു കാണാം. ചിലസ്ഥലങ്ങളിൽ അനിയന്ത്രിതമായ വികാരവായ്പും അലങ്കാരപ്രയോഗത്തിനു പ്രേരിപ്പിക്കുന്നു. കുമാരനാശാനെപ്പററി എഴുതിയ ലേഖനത്തിൽ "ഹാ കഷ്ടം! തൃക്കുന്നപ്പുഴയാററിലെ ജലോദരത്തിൽ അന്തർഹിതനായ ആശാനവർകളുടെ യശസ്സൗരഭം അവിടെ ജലത്തിൽ മുളച്ച താമരസപുഷ്പത്തിൻെറ ഗന്ധപ്രസരംപോലെ ശാശ്വതമായിവിലസട്ടേ" എന്നുള്ളവാചകത്തിന്റെ വികാരനിർഭരമായ വിലാസഭംഗി ചേതോവിമോഹനംതന്നെ.

ചിലപ്പോൾ അലങ്കാരത്തിൽ, ഭാവനാസൗന്ദര്യത്തെക്കാൾ ആശയത്തിന്റെ വൈശദ്യത്തിലാണു് പി. കെ. കൂടുതൽ ദൃഷ്ടിവച്ചിരിക്കുന്നതെന്നു കാണാം "സി. വി- യുടെ

സരസ്വതി ഒരു സുദോഹയായ ഗോവല്ല; കറക്കാൻ പുറപ്പെട്ടുന്നവർ ചില ചവിട്ടും കുത്തും തൊഴിയുംകൂടി ഏല്ക്കാൻ ഒരുങ്ങിക്കൊള്ളണം" എന്നും "പ്രക്ഷേ കുറുപ്പില്ലാക്കളെരിപോലെ വല്ല ഏറുപടക്കങ്ങളുമല്ലാതെ, മാർത്താണ്ഡവർമ്മപോലെ കട്ടകെട്ടിയായ കരിമരുന്നുകമ്പക്കൊട്ടകൾ കെട്ടിയുണ്ടാക്കുവാൻ അദ്ദേഹം മുതിരുകയില്ലെന്നു വല്ലവരും വിചാരിച്ചിരുന്നെങ്കിൽ അവർ അബദ്ധന്മാരായി" എന്നും മററുമുള്ള വാചകങ്ങളിൽ അത്ര ഉന്നതങ്ങളോ മനോമോഹനങ്ങളോ ആയ ഭാവനകളൊന്നുമല്ല ഉള്ളതെങ്കിലും ഉദ്ദിഷ്ടമായ ആശയങ്ങളെ പ്രസ്ഫുടം ദ്യോതിപ്പിക്കുവാൻ അവയ്ക്കുള്ള ശക്തി ഒന്നു വേറെതന്നെയാണ്. സാങ്കേതികവിഷയങ്ങൾ പ്രതിപാദിക്കുമ്പോൾ ഈമാതിരി രൂപകോപമാദിപ്രയോഗങ്ങൾ കുറേക്കൂടി നാടോടി രീതിയിലായി പോകുന്നു. ശാസ്ത്രീയതത്വപ്രതിപാദനം കൂടുതൽ സുഗമമാക്കുവാനുള്ള ഒരു കൗശലമാണിതു്. സൂര്യനെ ചുററുന്ന വിവിധ ഗ്രഹങ്ങളുടെ സഞ്ചാരക്രമം, "ചിലർ ശ്രീകോവിലിനു ചുററിയും, ചിലർ നാലമ്പലത്തിനു ചുററിയും, മററുചിലർ മതില്ക്കെട്ടിനു പുറമെയും ക്ഷേത്രപ്രദക്ഷിണം ചെയ്യുന്നതുപോലെ" ആണെന്നു പറയുന്നതു നോക്കുക. നാട്ടോടി സംഗതികളിൽനിന്നും ഉന്നയിക്കപ്പെട്ടുന്നവയും, ആശയവ്യക്തതയ്ക്കു വളരെ ഉപയുക്തങ്ങളും ആയ ചെറിയ ചെറിയ ഉപമാപ്രയോഗങ്ങൾ പി. കെ-യുടെ ശൈലിയിൽ ധാരാളമായി കാണാം. അനന്ത കൃഷ്ണയ്യന്റെ ചവിട്ടേററ പാമ്പിന്റെ തല "ചിത്തുരച്ചേമ്പു വേവിച്ചതുപോലെ"യാണു് അരഞ്ഞതു്. വെള്ളിമിശപ്പോഷ്ക്കാരുടെ ആജ്ഞകേട്ടു് കായലിൽ ചാടിയ സങ്കടക്കാരനായ ബ്രാഹ്മണൻ 'ഈഴ്ച്ചക്കുട്ടിപോലെ'യാണു് വെള്ളത്തിൽ താണതു്.

അഞ്ചലോട്ടക്കാരൻ 'ഉളി ചാണയിലുരയ്ക്കുമ്പോലെ' ഓടിപ്പോകുന്നു. ശാമിപ്പിള്ള ആശാൻെറ നഖങ്ങൾ ചെവിയിൽ പതിക്കുന്ന വിദ്യാർത്ഥിയുടെ അനുഭവം 'ചാക്കവെട്ടിയുടെ മദ്ധ്യേ അടയ്ക്കാവെച്ച് ഞെരിക്കും പോലെ ഏതാണ്ടൊന്നു'' ആയിരുന്നു. ഉല്ലുകളുടെ പകർച്ച 'വാണം കത്തിച്ചു വിടുന്നതുപോലെ'യും, മോട്ടാർവണ്ടികളുടെ പാച്ചിൽ 'വെടികൊണ്ട പന്നികളുടേതുപോലെ'യും ആണത്രേ. ഈ ഭാഗത്തെല്ലാം, ഒരുപക്ഷേ അന്യഥാ അവിശദങ്ങളായിത്തോന്നാവുന്ന ആശയങ്ങളുടെ വൈശദ്യത്തെ ലക്ഷീകരിച്ചുള്ള അലങ്കാരപ്രയോഗങ്ങളാണു കാണുന്നതു്.

മേൽ പ്രതിപാദിച്ചതിൽനിന്നും, ഉപമാദിപ്രയോഗങ്ങൾ പി. കെ-യുടെശൈലിയിൽ ചിലയിടത്തു് സാരസ്യസമ്പൂർണ്ണമായും ചിലയിടത്തു് സൗന്ദര്യപോഷകമായും, മററു ചിലയിടത്തു് ആശയവൈശദ്യദായകമായും, പലപ്പോഴും ചിത്രീകരണനിപുണമായും വിലസുന്നതു കാണാം. അതിൻെറ ഫലമായി, ശുഷ്കമായ ഒരു വാക്യംപോലും അദ്ദേഹത്തിൻെറ പ്രബന്ധങ്ങളിൽ കാണുകയില്ല. പാണ്ഡിത്യവാന്മാരുടെ കാര്യത്തിൽ ഇതത്ര സർവ്വസാധാരണമല്ല. പി. കെ-യുടെ സഹജമായ കാവ്യഹൃദയം അദ്ദേഹം പെരുമാറിയ സകലതിനെയും രസനിർഭരമാക്കിത്തീർത്തു. നീതിന്യായപരമായ ജഡ്ജ്മെൻറുകളിൽപോലും കാവ്യരസം കടന്നുകൂടിയിട്ടുണ്ടെന്നു കാണാം. സാഹിത്യപ്രബന്ധങ്ങളിൽ അതു് അനുസ്യൂതം പ്രവഹിക്കുന്നു. എന്നാൽ ഭാവനയുടെയും ഹൃദയവികാരത്തിൻെറയും സംയമനം, ഈ കാവ്യരസത്തിനു് ഒരു കടിഞാൺ ഇട്ടിരുന്നതിനാൽ അതു് ഒരിക്കലും ആവശ്യസീമകളെ അതിലംഘിച്ചിരുന്നില്ല. ഔചിത്യ

ബോധം അതിസമൃദ്ധവുമായിരുന്നു. അതിനാൽ ഉചിതമായ സ്ഥാനങ്ങളിൽ കലാവിലാസം ഭാഷാരീതിയെ ഉജ്ജ്വലിപ്പിച്ചു. പി. കെ-യുടെ അവസാനകൃതിയായ സ്വർണ്ണമണ്ഡലത്തിൽ ഈ കാവ്യരസം അതിന്റെ പരമകാഷ്ഠയിൽ എത്തിയിട്ടുണ്ട്. അതിലെ വർണ്ണനകളും വിവരണങ്ങളും ചിത്രീകരണങ്ങളുമെല്ലാം ഒരു ഗദ്യകാവ്യത്തെയോ ആഖ്യായികയേയോ അനുസ്മരിപ്പിക്കുന്നു.

---

## അദ്ധ്യായം ൯.

### ഗദ്യശൈലി—ഫലിത പരിഹാസങ്ങൾ.

സഹജമായ മറ്റൊരു മനോഭാവംകൂടി പി. കെ-യുടെ ശൈലിയിൽ പ്രത്യക്ഷപ്പെട്ടിരുന്നതിനെ വിശദീകരിക്കേണ്ടിയിരിക്കുന്നു. അതു് അദ്ദേഹത്തിന്റെ ഫലിതചാതുര്യമാണു്. ആ ഫലിതം ശൈലിക്കു മാത്രമുള്ള ഒരു വിശേഷമല്ല. അതു് വ്യക്തിയോളംതന്നെ വിശാലമാണു്. ഗദ്യത്തിലും പദ്യത്തിലും, സംഭാഷണത്തിലും പ്രഭാഷണത്തിലും, ഒരുപോലെ വ്യാപിച്ചുകാണുന്ന ഒരു വൈശിഷ്ട്യമാണു് പി. കെ-യുടെ ഫലിതം. ശൈലിയിൽ അതു് എത്രകണ്ടു് ഉണ്ടായിരുന്നുവെന്നു് ഇവിടെ ചിന്തനീയമായിരിക്കുന്നു. പി. കെ-യുടെ പ്രബന്ധങ്ങളിൽ രണ്ടുമൂന്നുവിധത്തിൽ ഫലിതത്തിന്റെ പ്രതിഭാസങ്ങൾ കാണാവുന്നതാണു്. ചിലപ്പോൾ ഒരു പ്രബന്ധം മുഴുവൻതന്നെ ഫലിതമയമായ ഒരു പശ്ചാത്തലത്തോടുകൂടിയതായിരിക്കും. അതിന്റെ ആകപ്പാടെയുള്ള സ്വരം വിനോ

ദപരമാണ്". ഉദാഹരണമായി 'കവികളും കണക്കപ്പിള്ള മാരും' 'ശ്രീനാരദൻ' 'കൊതുകും മൂട്ടയും' 'സാരി'മുതലായ ലേഖനങ്ങൾ നോക്കുക. മററു ചില പ്രബന്ധങ്ങളിൽ പ്രധാനമായ വിഷയങ്ങൾ പ്രതിപാദ്യവും, ഫലിതം ഉപസ്കരണവുമായി പ്രവർത്തിക്കുന്നു. പി. കെ-യുടെ പ്രബന്ധങ്ങളിൽ ഭൂരിപക്ഷവും ഇങ്ങനെയുള്ളവയാണ്. പൊതുവെ പറയുമ്പോൾ ഫലിതരസം പ്രബന്ധത്തിലാകമാനം വ്യാപിച്ച് അംഗിയായി നിലകൊള്ളുന്നില്ല. ഇ. വി, വേങ്ങയിൽ കുഞ്ഞുരാമൻനായനാർ- സഞ്ജയൻ മുതലായവരുടെ ലേഖനങ്ങൾപോലെ പി. കെ-യുടെ പ്രബന്ധങ്ങൾ കേവലം ഫലിതപ്രധാനങ്ങളല്ല. അങ്ങനെന്നു തോന്നുന്നവയായി മുൻ പറഞ്ഞവപോലെ ചിലതുണ്ടായിരിക്കാമെങ്കിലും, അവയിലും പാണ്ഡിത്യപരമായ പ്രതിപാദനത്തിനും, ആന്തരികമായ സാരാംശത്തിനുമാണ് കൂടുതൽ പ്രാധാന്യം. ഫലിതത്തിനുവേണ്ടി എഴുതുകയായിരുന്നില്ല പി. കെ-യുടെ രീതി; അഥവാ, ഫലിതം ഉപാധിയായിരുന്നതല്ലാതെ ലക്ഷ്യമായിരുന്നില്ല. പി. കെ-യും ഇ. വി-യുമായുള്ള വ്യത്യാസം ഇതാണ്. ഇ. വി. മിക്കപ്പോഴും ഫലിതത്തെ ലക്ഷീകരിച്ചുതന്നെ പ്രബന്ധങ്ങൾ എഴുതി. പി. കെ. സന്ദർഭം വന്നപ്പോൾമാത്രം ഫലിതം പ്രയോഗിച്ചു. ഇ. വി. എവിടെയും ഫലിതം ഭിക്ഷിച്ചു. പി. കെ. കാര്യമായ പ്രതിപാദനങ്ങൾക്കിടയിൽ ചിന്താഗതിക്കുസാരസ്യവും വിജ്ഞാനത്തിനു തിളക്കവും തോന്നിക്കുമാറു് ഫലിതം അവിടവിടെ ചേർത്തിണക്കുകയേ ചെയ്തുള്ളൂ. എങ്കിലും രണ്ടുപേർക്കും അതു് സ്വാഭാവികവും അനിവാര്യവുമായ ഒരു മനോധർമ്മം തന്നെയായിരുന്നു.

പി. കെ-യുടെ ദീർഘപ്രബന്ധങ്ങളിൽ ചിലപ്പോൾ ഒരു ഖണ്ഡിക, അല്ലെങ്കിൽ ഇടയ്ക്കിടയ്ക്കു് ഏതാനും വാചകങ്ങൾ, അതുമല്ലെങ്കിൽ ചില പദപ്രയോഗങ്ങൾ ഫലിതമയമായി പ്രത്യക്ഷപ്പെടുന്നു. മനോവിനോദകരമായ ഒരു ചിത്രമോ ഒരു ഭാവനയോ വായനക്കാരൻ മുമ്പിൽ കണ്ടേക്കാം ഉടൻതന്നെ കൂടുതൽ ഗൗരവാവഹമായ കാര്യങ്ങളിലേക്കു പ്രവേശിക്കുകയും ചെയ്യുന്നു. ഗൗരവമേറിയ ഒരു പ്രതിപാദനത്തിനുള്ള പ്രവേശകമായിട്ടോ, പ്രവേശിച്ചുകഴിഞ്ഞാലുള്ള ഒരു വിനോദതാവളമായിട്ടോ ആണു ഫലിതം വർത്തിക്കുന്നതു്. ഈ രീതിയിലുള്ള ഫലിതങ്ങൾ മിക്കവാറും വാക്യനിഷ്ഠങ്ങളോ, പദനിഷ്ഠങ്ങളോ ആയിരിക്കുവാനേ നിവൃത്തിയുള്ളു. കാര്യഗൗരവമുള്ള പ്രബന്ധങ്ങളിലും ചിന്താവ്യഗ്രതകലന്ന വിമർശങ്ങളിലും വായനക്കാരന്റെ പ്രജ്ഞാശക്തി ആയാസപ്പെട്ടുതുടങ്ങുന്നതിനു മുമ്പുതന്നെ ഫലിതമയമായ ഒരു വാക്കോ വാചകമോ ഖണ്ഡികയോ ആവിർഭവിക്കുന്നു. സാമുദായികവും രാഷ്ട്രീയവുമായ കാര്യങ്ങൾ പ്രതിപാദിക്കുന്ന ലേഖനങ്ങളിലായാലും, ശാസ്ത്രീയചർച്ചകളിലായാലും ഈ ഫലിതധോരണിക്കു യാതൊരു കുറവുമുണ്ടായിരിക്കയില്ല. പി. കെ-യുടെ വിവിധവിഷയപ്രതിപാദകങ്ങളായ അദ്ധ്യക്ഷപ്രസംഗങ്ങളുടേയും ചരിത്രലേഖനങ്ങളുടേയും അന്യാദൃശമായ ആസ്വാദ്യതയ്ക്കുള്ള അടിസ്ഥാനം ഇതാണു്. കൊല്ലം നായർസമ്മേളനത്തിലെ അദ്ധ്യക്ഷപ്രസംഗം, അതിലെ പ്രതിപാദ്യവിഷയങ്ങൾ ഇന്നു യാതൊരു പ്രസക്തിയുമുള്ളവയല്ലെങ്കിലും, ഇപ്പോഴും വായനക്കാർക്കു് ആസ്വാദ്യമായിത്തോന്നാതിരിക്കയില്ല. മരുമക്കത്തായ കുടുംബങ്ങളിലെ സ്ത്രീകളുടെ വിജാതീയവിവാഹബന്ധങ്ങളിൽ

'ദമ്പതിമാരുടെ സമാഗമങ്ങൾ വിദ്യുദ്‌വിലസിതംപോലെ കാദാചിൽക'മാണെന്നും, 'തറവാട്ടിന്റെയും ഭർത്താവിന്റെയും മദ്ധ്യേ ഭാര്യ നിരാലംബയായി ഒരുമാതിരി ത്രിശങ്കുസ്ഥിതിയിൽ കഴിയുന്നു' എന്നും 'തറവാട്ടുമരണസംഗീതത്തിൽ സ്വരച്ചേർച്ച് ദുർല്ലഭവും അപതാളങ്ങൾ സമൃദ്ധവും' ആണെന്നും 'സ്ഥാനമാനികളിൽ പലരുടെയും കുലങ്ങളിൽ ഈക്കാലത്തു സൃഷ്ടിവിഷയത്തിൽ ചൈതന്യംകലർത്താതെ ബ്രഹ്മാവു കാര്യങ്ങൾ നിർവ്വഹിച്ചുവരുന്നു' എന്നും നാട്ടുഭാഷാവിദ്യാലയങ്ങളിൽ 'ശുഷ്കഗ്രന്ഥങ്ങളും ക്രൂപത്രാപദൃഷ്ടികളുമായ കുട്ടികളുടെ വയറു വായുമാത്രപൂരിതങ്ങളായിരിക്കുന്നു' എന്നുംമററുമുള്ള സമുദായസ്ഥിതിവിവരങ്ങൾ തന്നെ നോക്കുക. മുൻസൂചിപ്പിച്ചിട്ടുള്ളതുപോലെ 'ശ്രീനാരദൻ' 'കവികളും കണക്കപ്പിള്ളമാരും,' 'കൊതുകും മൂട്ടയും' 'സാരി' മുതലായലേഖനങ്ങൾ പി. കെ-യുടെ സാഹിത്യലേഖനങ്ങളിലെ ഫലിതവിലാസത്തിനു ഉത്തമദൃഷ്ടാന്തങ്ങളാണു്. സാധാരണവിനോദലേഖനങ്ങളിൽനിന്നും അവയ്ക്കുള്ള ഒരു പ്രത്യേകത അവയിൽ സാന്ദ്രമായിക്കാണുന്ന പാണ്ഡിത്യസങ്കലനമാണു്. 'ശ്രീനാരദൻ' എന്ന ലേഖനം ആർക്കും വായിച്ചുരസിക്കാവുന്നതാണെങ്കിലും അതിലെ പ്രയോഗങ്ങളുടെ സാരസ്യം മുഴുവൻ ഗ്രഹിക്കണമെങ്കിൽ വായനക്കാർ പുരാണേതിഹാസങ്ങളിലും കാവ്യങ്ങളിലും ഒരുമാതിരിയെങ്കിലും പരിചയമുള്ളവരായിരിക്കണം. നാരദനു് അനവധി ഉൽകൃഷ്ടഗുണങ്ങൾ ഉണ്ടെങ്കിലും അവയെല്ലാം കലഹപ്രിയമെന്നദോഷത്തിൽ ആമഗ്നമായി, 'ഗുണത്തെക്കാൾ ദോഷം പ്രതിയമാനമായിവന്നതോർക്കുമ്പോൾ' 'ഏകോഹിദോഷോ ഗുണസന്നിപാതെ നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ' എന്നുപറഞ്ഞ

കവിസാർവഭൌമനെക്കൂടി നാരദൻ ചെണ്ടകൊട്ടിച്ചു എന്നു പറയേണ്ടിയിരിക്കുന്നു" എന്ന വാചകത്തിന്റെ സാരസ്യം കാളിദാസന്റെ ടി ശ്ലോകം ഗ്രഹിച്ചിട്ടുള്ളവക്കേ മനസ്സിലാക്കാൻ കഴിയൂ.

ബുദ്ധിശക്തിയുടേയും പാണ്ഡിത്യത്തിന്റേയും ഉന്നതമനോഭാവത്തിന്റേയും അധിത്യകകളിൽനിന്നായിരുന്നു പി. കെ-യുടെ ഫലിതവാഹിനിയുടെ ഉൽപ്പത്തി. ആവക വിശിഷ്ടഗുണങ്ങളുടെ സങ്കലനമില്ലാത്ത പ്രയോഗങ്ങൾ അദ്ദേഹത്തിന്റെ ലേഖനങ്ങളിലൊ പ്രസംഗങ്ങളിലൊ സംഭാഷണത്തിൽതന്നെയൊ കാണുകയില്ല. വായനക്കാരെ പൊട്ടിച്ചിരിപ്പിക്കുകയല്ല പി. കെ-യുടെ ഫലിതത്തിന്റെ ലക്ഷ്യം. ആദ്യശ്രവണത്തിലുണ്ടാകുന്നതിനെക്കാൾ കൂടുതൽ രസം ആലോചിക്കുന്തോറും ഉളവാക്കുന്ന പൊതിഞ്ഞ പ്രയോഗങ്ങളായിരുന്നു അവ. മലയാളമനോരമ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെ "പാണ്ഡിത്യത്തിന്റെ പാരമ്യത്തിനകമെ രസനിഭങ്ങളും ഉപഗുപ്തങ്ങളുമായ ഫലിതപ്രയോഗങ്ങൾ അടക്കിക്കൊള്ളിക്കുന്നതിനു അദ്ദേഹത്തിനുണ്ടായിരുന്ന വൈഭവം അനന്യസുലഭമായിരുന്നു. പുറമെ നിർവികാരമെന്നു തോന്നാവുന്ന ഗൌരവത്തിന്റെ അന്തർഭാഗത്തു് ആലോചനാമൃതങ്ങളായ പ്രൌഢവിനോദഭാവനകൾ ഉൾക്കൊള്ളിച്ചിരിക്കും. അതിനുള്ള സാരസ്യം അനുഭവൈകവേദ്യവുമാണു്."

സാമാന്യവായനക്കാർക്കൊ ശ്രോതാക്കൾക്കൊ ഇങ്ങനെയുള്ള ഫലിതോക്തികളുടെ മുഴുവൻ സാരസ്യവും മനസ്സിലാക്കുവാൻ കഴിഞ്ഞില്ലെങ്കിലും അഭ്യസ്തവിദ്യരായ സഹൃദയന്മാർക്ക് അവ ഓർക്കുന്തോറും രസനിഷ്യന്ദികളായി അനുഭവപ്പെടുന്നു. ഇവിടെയും ഈ. വി-യും പി. കെ-യും തമ്മിൽ

സാരമായ ഒരു വ്യത്യാസമുണ്ട്. ഇ. വി.-യ്ക്കു് ആരെയും ചിരിപ്പിക്കുവാൻ കഴിഞ്ഞിരുന്നു. പി. കെ-യ്ക്കു് മിക്കവാറും അഭ്യസ്തവിദ്യരെമാത്രമെ രസിപ്പിക്കുവാൻ കഴിഞ്ഞിരുന്നുള്ളു. ഇ. വി.-യുടെ ഫലിതം ശ്രവണമാത്രയിൽതന്നെ രസവിന്യാസം ചെയ്തിരുന്നു. പി. കെ-യുടേതു് ആലോചനാരസികമായിരുന്നു. ഇ. വി.-യുടെ നേരമ്പോക്കുകൾ ആലിപ്പഴംപോലെ തൽക്ഷണം അലിഞ്ഞു ലയിച്ചപ്പോൾ, പി. കെ-യുടെ പ്രയോഗങ്ങൾ, മധുരഗുളികകൾപോലെ മന്ദമന്ദം അലിഞ്ഞിറങ്ങി.

പരിഹാസരസത്തോടു വിയുക്തമായി പി. കെ-യുടെ ഫലിതത്തെപ്പററി വിചാരിക്കുവാൻ സാധ്യമല്ല. പരിഹാസം അതിൽ അത്ര സാന്ദ്രവും സാർവ്വത്രികവുമാണു്. പി. കെ-യുടെ ഫലിതത്തെ ഇത്ര ശക്തിമത്താക്കിയതും പരിഹാസരസമല്ലാതെ മറെറാന്നുമല്ല. എന്നാൽ ആ പരിഹാസം ഹൃദയശല്യകാരി അല്ലായിരുന്നു. വ്യക്തികളെ പരാമർശിക്കുന്നഭാഗം അതിൽ വളരെ ചുരുക്കമാണു്. വിദ്വേഷബുദ്ധി അതിൽ പറയത്തക്കവണ്ണമില്ലായിരുന്നു. ചില ഘട്ടങ്ങളിൽ പി. കെ-യുടെ പരിഹാസപ്രയോഗങ്ങൾ വ്യക്തിവിദ്വേഷപ്രകടനം കൊണ്ടു് ദൂഷിതമായിക്കണ്ടിട്ടുണ്ടു്. സ്മരണമണ്ഡലത്തിൽ കെ. രാമകൃഷ്ണപിള്ളയെപ്പററി എഴുതിയിട്ടുള്ളഭാഗം ഒരു ദൃഷ്ടാന്തമാണു്. എന്നാൽ പൊതുവെ പറയുന്നപക്ഷം പി. കെ-യുടെ പരിഹാസപ്രയോഗങ്ങൾ കേവലം നർമ്മചാതുര്യത്തിൽനിന്നും ഉത്ഭവിച്ചിട്ടുള്ളവയല്ലാതെ, ആരോടും വിദ്വേഷംകൊണ്ടുണ്ടായവയല്ലെന്നു ധൈര്യമായിപ്പറയാം. വളരെ ബഹുമാനമുള്ള ആളുകളെപ്പററി പറയുമ്പോഴും ചിലപ്പോൾ സ്വല്പം പരി

ഹാസസങ്കലനം അതിൽ വന്നുപോകുകയെന്നുള്ളതു് അദ്ദേഹത്തിന്റെ ഒരു ദൌർബല്യമല്ലായിരുന്നുവോ എന്നുകൂടി സംശയിക്കേണ്ടതുണ്ടു്. പരിഹാസവാസനക്കാർ പൊതുവെ പുച്ഛരസക്കാരാണല്ലോ. എങ്കിലും ഹൃദയനൈർമ്മല്യമുള്ളവരുടെ പരിഹാസം അതിനു പാത്രമാകുന്നവരെപ്പോലും വേദനിപ്പിക്കുകയില്ല. പി. കെ-യുടേതു അതിന്റെ ആവിധമുള്ള ഒരു പരിഹാസപടുവായിരുന്നു. സ്മരണമണ്ഡലത്തിൽ ചാമിപ്പിള്ള ആശാനെ ചിത്രീകരിച്ചിരിക്കുന്നതിൽതന്നെ അന്തർഹിതമായ പരിഹാസരസമുണ്ടെങ്കിലും, ആന്തരികമായ ബഹുമാനവും അനുഭാവവും പ്രകടമായി കാണാം.

വാദപ്രതിവാദഘട്ടങ്ങളിലും മറ്റുമാണു് ഹാസ്യരസവാസിതമായ ഫലിതപ്രയോഗങ്ങൾ പി. കെ-യിൽനിന്നും നിരന്തരം പുറപ്പെട്ടതു്. പരിഹാസരസം ഫലിതത്തേയും ഫലിതം പരിഹാസത്തെയും പരസ്പരം പോഷിപ്പിച്ചുകൊണ്ടിരുന്നു. സാധുലക്ഷണങ്ങളെന്നു് മററുള്ളവർക്കു തോന്നുന്നവയിൽ വിലക്ഷണമായ വശം ഝടിതി മനോദർപ്പണത്തിൽ പതിയുക; അതിനനുയോജ്യമായ ഭാഷയിൽ പ്രസ്തുത ആശയം പ്രതിഫലിക്കുക; ഇങ്ങനെ രണ്ടു സ്വഭാവരീതികളാണു് പി. കെ-യുടെ പരിഹാസത്തിനു മൂർച്ച കൂട്ടിയതു്. ഇവയിൽ രണ്ടാമത്തെ അംശം, അതായതു് ഭാഷയുടെ ചാതുര്യം പി. കെ-യെ സംബന്ധിച്ചിടത്തോളം ഒന്നു പ്രത്യേകംതന്നെ ആയിരുന്നു. പരിഹാസത്തിനനുയോജ്യമായ ശൈലി ഇത്രകണ്ടു വശപ്പെട്ട എഴുത്തുകാർ ചുരുക്കമാണു്. പണ്ടു ക്ഷേത്രങ്ങളിൽ പുരുഷന്മാർ തലമുടി ക്ഷൌരം ചെയ്തുകൊണ്ടും, സ്ത്രീകൾ മാറുമറച്ചുകൊണ്ടും കയറുന്നതു നിഷിദ്ധമാക്കിയിരുന്നതിനെ പരാമർശിച്ചുകൊണ്ടു് "ശിഖാച്ഛേദനംപോലെതന്നെ കുചാ

ച്ഛാദനവും നിഷിദ്ധമായിരുന്നു" എന്നും, നായർ സമുദായത്തിലെ നായകക്കുഴപ്പത്തെ ഉദ്ദേശിച്ചുകൊണ്ടു അവിടെ, "പറയുന്നതു കേൾക്കുന്നവരെക്കാൾ കേൾപ്പിക്കുവാൻ മുതിരുന്നവരാണു് അധിക'മെന്നും 'ലുണ്ഠാകനും ജല്പാകനും സമുദായനേതാവെന്നു് അഭിമാനിക്കാമെന്നും, ബുദ്ധമതത്തിൽ പ്രത്യക്ഷമായ മതപരിവത്തനശ്രമമില്ലെങ്കിലും ചിലർ അങ്ങോട്ടു ചേർന്നുകളയുമെന്നു് ക്രൂരമായി പറയാറുണ്ടു്" എന്നും ഒരു പ്രതിയോഗിയുടെ വാദമുഖങ്ങൾ തമ്മിലുള്ള പരസ്പരവിരുദ്ധതയെ ഉദ്ദേശിച്ചു്, 'വാദമുഖങ്ങൾ പരസ്പരം പടവെട്ടുന്നവയാണു്' എന്നും, ഒരു ഗ്രന്ഥപ്രസാധകന്റെ വാദത്തിലുള്ള വിവേകശൂന്യതയെ കണ്ടപ്പോൾ അയാളിൽ അവ മൂർദ്ധകളേബരങ്ങൾ തമ്മിൽ തിരിച്ചറിവാനുള്ള വൈഷമ്യം നിലീനമായികണ്ടു' എന്നും, ടെക്സ്റ്റ് ബുക്കുകൾക്കുവേണ്ടിയുള്ള സാഹിത്യ നിർമ്മാണത്തെപ്പററി പ്രസ്താവിച്ചപ്പോൾ "ഈ പുസ്തകങ്ങൾ മിക്കവാറും കുട്ടികളുടെ മസ്തകങ്ങളെമാത്രം ലാക്കാക്കി രചിക്കപ്പെട്ടവയല്ലായിരുന്നുവെങ്കിൽ നമ്മുടെ സാഹിത്യത്തിന്റെ സ്ഥിതി വളരെ പ്രശസ്തമായിരുന്നേനെ" എന്നും, ഒരു ഗ്രന്ഥത്തിന്റെ മൂലകൃതി കണ്ടിട്ടില്ലെന്നു സമ്മതിച്ച എതിർകക്ഷി ഒരുഭാഗം മൂലത്തിലുള്ളതല്ലെന്നു പിന്നിടു വാദിച്ചപ്പോൾ "മൂലമേ കാണാത്തവൻ, മൂലത്തിൽ കണ്ടില്ലെന്നു വാദം പ്രയോഗിച്ചാൽ അതു് അത്ഥാപേക്ഷയില്ലാത്ത നാദോല്പാദനമല്ലാതെ വാദോല്പാദനമാകുമോ?" എന്നുംമററും പറഞ്ഞിട്ടുള്ളതിൽ പരിഹാസവാസനപോലെ തദനുസരണമായ ഭാഷാരീതിയും വളരെ തെളിഞ്ഞുകാണാം. പരിഹാസത്തിനുതകുന്ന സ്വന്തംവാക്കുകൾ സൃഷ്ടിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞി

രുന്നു. അവയിലൊക്കെ ശബ്ദപ്രയോഗംതന്നെ ഫലിതമുള്ളവാക്കുവാൻ പര്യാപ്തവുമായിരുന്നു. ഉപരിപ്ലവബുദ്ധികളായ സാഹിത്യകാരന്മാരെ ഉദ്ദേശിച്ച് 'സാഹിത്യചുംബകന്മാർ' എന്നും സൗന്ദര്യത്തിനുള്ള ചില സാമഗ്രികൾ കുറഞ്ഞ സ്ത്രീകളെ പരാമർശിച്ച് 'കചകുചകചേലികൾ', എന്നും, ശൃംഗാരകവിതക്കാരായ സ്ത്രീകളെപ്പററി 'വെണ്മണിപ്പെണ്മണികൾ' എന്നും, ഭക്ഷണത്തിൽ മികച്ചുനിൽക്കുന്ന വയറന്മാരെപ്പററി 'ഉദരഘോരന്മാർ' എന്നും വിലാസവതികളായ സ്ത്രീകളെപ്പററി കവിതയിൽ 'ശ്രീവിലാസക്കുഴമ്പിൻഭരണികൾ' എന്നുംമററും പ്രയോഗിക്കുവാൻ പി. കെ-യ്ക്കു യാതൊരു ക്ലേശവുമുണ്ടായിരുന്നില്ല.

*　　*　　*　　*

ക്രമാനുഗതമായ വളർച്ച മനുഷ്യജീവിതത്തിൻെറ പരമമായ വസ്തുതയാണ്. ഒരു യഥാർത്ഥ ഗ്രന്ഥകാരൻെറ ആത്മസത്തയുടെ സാക്ഷാൽക്കാരോപാധിയായി ശൈലിയെ സങ്കല്പിക്കുന്നപക്ഷം, സാഹിത്യപഥത്തിൽ ഒരുവൻെറ വിജയത്തെ നിർണ്ണയിക്കേണ്ടതു്, ശൈലിവിലാസം എത്രകണ്ടു വളർച്ച പ്രാപിക്കുന്നു എന്നുള്ളതിനെക്കൂടി അടിസ്ഥാനപ്പെടുത്തി ആയിരിക്കണം. അന്തർമാഹാത്മ്യങ്ങൾ എന്തെല്ലാമുണ്ടെങ്കിലും അവ യഥാസ്ഥാനത്തു് പ്രയോഗിച്ചു ഫലിപ്പിക്കുന്നതുകൊണ്ടല്ലാതെ, ഉള്ളിൽ ഉണ്ടെന്നുള്ള ആശ്വാസംകൊണ്ടു മാത്രം യാതൊരു സാഫല്യവും ഉണ്ടാകുവാനില്ല. മാഹാത്മ്യങ്ങളുടെ പ്രകടനോപാധിയായ ശൈലിയുടെ പരിപൂർണ്ണത, സാഹിത്യകാരൻെറ മഹത്വത്തിനുള്ള മാനദണ്ഡംതന്നെയാണ്. വ്യക്തിയുടെ പുരോഗമനത്തോടുകൂടി ശൈലിയും വളർന്നുകൊണ്ടിരിക്കുന്നു. ജീവിതവീക്ഷണ

പരിധി, ചിന്താഗതി, തത്വബോധം എന്നിവയിൽ ഒരുവൻെറ അനസ്യൂതമായ വളർച്ചയ്ക്കനുസരണമായി ശൈലിയും വളരുന്നില്ലെങ്കിൽ വാഹനത്തിൻെറ അപര്യാപ്തതമൂലം യാത്രയ്ക്കു പററുന്ന ക്ലേശംപോലെ ആശയസമ്പന്നനായാലും ഗ്രന്ഥകാരൻ മുന്നോട്ടുപോകുവാൻ വിഷമിക്കുന്നു. ആവശ്യമായ ഈ വളർച്ച എല്ലാം ഗ്രന്ഥകാരന്മാരെയും അനുഗ്രഹിച്ചുകാണാറില്ല. ചിലരുടെ ശൈലി കാലക്രമേണ മുരടിച്ചുപോകുന്നു. മലയാളഗദ്യകാരന്മാരെപ്പററി പറയുമ്പോൾ, അനസ്യൂതം വളർന്നുകൊണ്ടിരുന്ന ഒരു ശൈലിയുടെ ഉത്തമദൃഷ്ടാന്തമാണു് പി. കെ-യിൽ നമുക്കു കാണുവാൻ കഴിയുന്നതു്. പാണ്ഡിത്യവും പ്രതിഭയും ആശയസമ്പത്തും വളർന്നതനുസരിച്ചു് അദ്ദേഹത്തിൻെറ ശൈലിയും പടിപടിയായി പൂർണ്ണത പ്രാപിച്ചുവന്നു. ഏകദേശം ൪0 വർഷക്കാലത്തെ സാഹിത്യ രചനകളെ കാലാനുക്രമണികമായി പരിശോധിച്ചാൽ മേൽപ്പറഞ്ഞ വളർച്ചയുടെ പ്രധാന ഘട്ടങ്ങൾ വ്യക്തമാകുന്നതാണു്.

പി. കെ-യുടെ ഉപന്യാസങ്ങളിലും വിമർശങ്ങളിലും പാണ്ഡിത്യസാമഗ്രികളെയും ചിന്താഫലങ്ങളെയും ഉൾക്കൊള്ളുവാൻ ശക്തിയുള്ള ഒരു ശൈലിയുടെ പരിണാമഗതിയാണു് കാണുന്നതു്. ഫാർ്റി.ലെ കോളെജ് മലയാളസമാജപ്രസംഗത്തിലെ ശൈലിയുടെ ശിഥിലപര്യടനരീതിയിൽനിന്നും കുറച്ചുകൂടി ദൃഢീഭവിച്ച ഒരു സരണിയാണു് അന്നേക്കു സുമാർ പതിനഞ്ചുവർഷങ്ങൾക്കുശേഷം എഴുതിയ 'കുഞ്ചൻനമ്പ്യാ'രിൽ കാണുന്നതു്. വിദ്യാർത്ഥിയുടെ ഔജ്ജ്വല്യവിജൃംഭിതമായ കുതിച്ചുകയററമാണു് ആദ്യപ്രബന്ധത്തിൽ കാണുന്നതെങ്കിൽ, അദ്ധ്യാപകൻെറ ശാന്താവധാനസമന്വി

തമായവ്യാഖ്യാനഗതി രണ്ടാമത്തേതിൽ കാണുന്നു. അതിൽനിന്നും വളരെ പ്രൗഢവും നിഷ്കൃഷ്ടവുമാണു് 'കൃഷ്ണഗാഥാനിരൂപണ'ത്തിലെ ശൈലി. അതു് പി. കെ-യുടെ ജീവിതത്തിലെ അഭിഭാഷകവൃത്തികാലത്തു് എഴുതിയതാണു്. എതിരാളികളോടു വാദിച്ചു് സ്വമതം സ്ഥാപിക്കുന്നതിനുള്ള കെല്പും തന്റേടവും അതിൽ കാണ്മാനുണ്ടു്. പി. കെ-യുടെ ഭാഷാതാണ്ഡവത്തിന്റെ ഉച്ചകോടികളെ അതു് ദ്യോതിപ്പിക്കുന്നു. 'തുഞ്ചത്തെഴുത്തച്ഛൻ' എന്ന വിമർശത്തിന്റെ ഘട്ടമായപ്പോഴേയ്ക്കും ഭാഷ പരിപക്വദശയിൽ എത്തുന്നു. കൃഷ്ണഗാഥാനിരൂപണത്തിലെ ആടോപങ്ങൾശമിച്ചു അർത്ഥഗർഭങ്ങളും പരിമിതപദങ്ങളുമായ ചെറുവാചകങ്ങളിൽ പരിണമിച്ചു്, പരമാവധി ആശയം സ്ഫുടിപ്പിക്കുന്ന ഒരു ശൈലിയുടെ ഘട്ടത്തെയാണു് 'തുഞ്ചത്തെഴുത്തച്ഛൻ' സൂചിപ്പിക്കുന്നതു്. അഗാധചിന്തയ്ക്കനുസരണമായ ആഭ്യന്തരഗാംഭീര്യം ശൈലിക്കുമുണ്ടു്. വിവാദങ്ങൾക്കു് ഖണ്ഡിതതീരുമാനം കല്പിക്കുന്ന പ്രാഡ്വിവാകന്റെ പ്രാമാണികബുദ്ധിക്കു് അനുരൂപമാണു് അപ്പോഴത്തെ ശൈലി.

'സ്മരണമണ്ഡലം,' ശൈലിയുടെ കുസുമാവസ്ഥയെ ദ്യോതിപ്പിക്കുന്നു. ജീവിതസായാഹ്നകാലത്തെ ചില കൊടുങ്കാറ്റുകൾക്കുശേഷം ഉണ്ടായ ശാന്തതയ്ക്കിടയ്ക്കു്, ബാഹ്യങ്ങളായ മനോവ്യവസായങ്ങളിൽനിന്നും ഉള്ള വിദൂരതയുടെ ഫലമായി ചിന്താഗതിസ്വച്ഛമായിരുന്നപ്പോൾ എഴുതിയതാകയാൽ അതിൽ സാഹിത്യരസം അകലുഷമായി പ്രവഹിക്കുന്നില്ലയോ എന്നു തോന്നുന്നു. മുമ്പു് ഓരോ കാലത്തെ കൃത്യാന്തരവ്യഗ്രതകൾക്കിടയ്ക്കു്, അപ്പോഴപ്പോഴത്തെ പ്രവൃ

ത്തിമണ്ഡലങ്ങൾ നൽകിയ നിറങ്ങളും പകിട്ടുകളുംകൊണ്ടു് പി. കെ-യുടെ ഇതരകൃതികൾക്കുണ്ടായ കൃത്രിമവൈചിത്ര്യങ്ങളൊന്നും സ്മരണമണ്ഡലത്തിൽ കാണുന്നില്ല. പരിണതപ്രജ്ഞനായ ഒരു സാഹിത്യകാരൻെറ നിയമിതമെങ്കിലും, കലാവിലാസവാസിതമായ ശൈലീരസത്തിനു്, ആഖ്യാനരൂപത്തിലുള്ള ആ കൃതി സുവർണ്ണാവസരം പ്രദാനംചെയ്തു. അങ്ങനെ ഒരു സന്ദർഭം ലഭിച്ചില്ലെങ്കിൽ പി. കെ-യുടെ ശൈലിയുടെ പുഷ്പകാലം ഒരു പക്ഷേ അനാവിഷ്കൃതമായി ലോപാകമായിരുന്നു.

ദാർഢ്യവും ശക്തിയും തികഞ്ഞ അസാധാരണമായ ഒരായുധമാണു് പി. കെ-യുടെ ശൈലിയെങ്കിലും, അതു പല പരിമിതികൾക്കും വിധേയമാണു്. ഒന്നാമതായി സാമാന്യക്കാർക്കു് അത്ര സുഗമമായിരുന്നില്ല. സാഹിത്യരസികന്മാരിൽ വൈദുഷ്യംകൂടിയുള്ളവർമാത്രമെ പി. കെ-യുടെ ഭാഷയ്ക്കുള്ള പൂർണ്ണമായ ഗുണം മനസ്സിലാക്കുവാൻ കഴികയുള്ളു. ഭാഷാകാഠിന്യം, ആശയഗാംഭീര്യം, അപൂർവ്വപദങ്ങളുടെ ധാരാളത, അവിടവിടെ പ്രത്യക്ഷമാകുന്ന വക്രതകൾ എന്നിങ്ങനെ പലതും പി. കെ-യുടെ ഭാഷാരീതിയെ സാമാന്യക്കാർക്കു് അനഭിഗമ്യമാക്കിത്തീർത്തു. എന്നാൽ ഈ സംഗതിയിൽ ഒരുകാര്യം വിമർശകന്മാർ ധരിച്ചിരിക്കേണ്ടതായിട്ടുണ്ടു്. പി. കെ. സാമാന്യജനങ്ങളെ ഉദ്ദേശിച്ചു് രചനകൾ നടത്തിയ ഒരു സാഹിത്യകാരനല്ല. അദ്ദേഹത്തിൻെറ പ്രതിപാദ്യവിഷയങ്ങളും അവർക്കുവേണ്ടിയുള്ളവയായിരുന്നില്ല. പ്രാരംഭപാഠങ്ങൾ പഠിപ്പിക്കുകയെന്നുള്ളതല്ല പി. കെ-യുടെ ശൈലി നിർവ്വഹിച്ച കൃത്യം. പ്രാരംഭപഠനം കഴിഞ്ഞു്, ലോകവ്യവഹാരത്തിൽ പ്രവേശിച്ചവരെ

ഉദ്ബോധിപ്പിക്കുകയും രസിപ്പിക്കുകയും ചെയ്യുന്നതിനാണു് പി. കെ. പ്രബന്ധങ്ങൾ രചിച്ചതു്. അതിലേക്കുള്ള ശൈലി, ലളിതമായിരുന്നില്ലെങ്കിൽ അതു് ഒരു കുറവായി പരിഗണിക്കേണ്ടതില്ല. നേരേമറിച്ചു്, പ്രൗഢമായ ആശയങ്ങൾ പ്രൗഢഭാഷയിൽ പ്രകാശിപ്പിച്ചു്, സത്യപ്രൗഢിക്കൊത്ത അലങ്കാരമോടികൊണ്ടു് പരിശോഭിക്കുന്ന രൂപസൗഭാഗ്യത്തിന്റെ മനോഹാരിതകാണിച്ചുതരുവാൻ സാധിക്കുന്നതു് ഒരു ഗ്രന്ഥകാരനു് എത്രയോ അഭിലഷണീയമായ ഒരനുഗ്രഹമാണു്.

പി. കെ-യുടെ ശൈലിയിലെ സംസ്കൃതപദപ്രാചുര്യംമൂലം അദ്ദേഹത്തിന്റെ ഭാഷാരീതി സംസ്കൃതഗദ്യരീതിയെ അനുകരിച്ചുള്ളതാണെന്നു ചിലർ വിചാരിക്കുന്നു. ഈ ധാരണ അബദ്ധമയമാണു്. ഗദ്യത്തിൽ പി. കെ. സംസ്കൃതഗദ്യകാരന്മാരെ ഒരിക്കലും മാതൃകയായി സ്വീകരിച്ചില്ല. ആംഗലഗദ്യംതന്നെ ആയിരുന്നു എപ്പോഴും അദ്ദേഹത്തിനു് പ്രചോദനം നൽകിയതു്. ഒരു പ്രത്യേക ഗ്രന്ഥകാരനെ അനുകരിച്ചെന്നു പറയുവാൻ സാദ്ധ്യമല്ലെങ്കിലും സാഹിത്യവ്യവസായത്തിൽ അദ്ദേഹം ഒരു ഗദ്യപക്ഷപാതിയായിത്തീർന്നതു് ആംഗലസാഹിത്യസമ്പർക്കംമൂലമായിരുന്നു വെന്നുള്ളതിനു തർക്കമില്ല. വിശേഷിച്ചു നിരൂപണസാഹിത്യത്തിൽ അദ്ദേഹത്തിന്റെ അന്യാദൃശമായ വിജയത്തിനു കാരണഭൂതമായതു് രാജകീയ കലാലയത്തിലെ ആംഗലസാഹിത്യപഠനമായിരുന്നുവെന്നുള്ളതു് അദ്ദേഹംതന്നെ തുറന്നു പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ ഇംഗ്ലീഷ്സാഹിത്യത്തിന്റെ ശക്തിയേറിയ പ്രവാഹത്തിൽ സംസ്കൃതസാഹിത്യത്തിൽ

നിന്നും രൂപം പ്രാപിച്ചിരുന്ന ദേശീയസംസ്കാരം അടിയറ പോയില്ലെന്നുള്ള പരമാർത്ഥം ഇവിടെ സ്മരിക്കേണ്ടിയിരിക്കുന്നു. ഏതെല്ലാം മാതൃകകൾ ഇംഗ്ലീഷിൽനിന്നു സ്വീകരിച്ചിട്ടുണ്ടെങ്കിലും പി. കെ-യുടെ പ്രബന്ധങ്ങളിലെല്ലാം ഭാരതീയസംസ്കാരത്തിന്റെ അടിയൊഴുക്കുകൾ അനുസ്യൂതം കാണാവുന്നതാണു്. പരമാർത്ഥം ആലോചിച്ചാൽ ഇംഗ്ലീഷുമാതൃകയിലുള്ള അഭിനവഭാഷാശൈലിയിൽ, ഭാരതീയ സംസ്കാരസമ്പത്തിന്റെ കാലോചിതമായ ഒരാവിഷ്കരണരംഗമായിട്ടാണു് പി. കെ-യുടെ സാഹിത്യത്തെ പരിഗണിക്കേണ്ടിയിരിക്കുന്നതു്. അതുമാത്രമല്ല, ആധുനികരീതിയിലുള്ള വ്യവഹാരത്തിനു് മലയാളഭാഷയുടെ പദസമ്പത്തു പര്യാപ്തമായി കാണായ്കയാൽ ആ സംഗതിയിലും സംസ്കൃതഭാഷയെ ഗാഢമായി അവലംബിച്ചു. ആ ഭാഷയിലുണ്ടായിരുന്ന വിപുലമായ ശബ്ദശാസ്ത്രപാണ്ഡിത്യം ഇതിലേയ്ക്കു സഹായകമായിത്തീർന്നു. സംസ്കൃതഭാഷമുഖേന മലയാളഗദ്യത്തിലെ പദവ്യൂഹങ്ങളെ പരിപോഷിപ്പിക്കുന്ന രീതി ഒരു പ്രസ്ഥാനമായി സ്വീകരിച്ചതു് കേരളവർമ്മ വലിയകോയിത്തമ്പുരാനും അതിലേക്കു പ്രായോഗികമാർഗ്ഗങ്ങളും നിയമങ്ങളും നിർദ്ദേശിച്ചതു് രാജരാജവർമ്മ കോയിത്തമ്പുരാനും ആയിരുന്നു. പിൽക്കാലത്തു് അവർ ഇരുപേരുടെയും പ്രസ്ഥാനത്തെ പുഷ്ടിപ്പെടുത്തിയവരുടെ കൂട്ടത്തിൽ പി. കെ-യുടെ നാമം അദ്വിതീയമായി നിലകൊള്ളുന്നു. അദ്ദേഹം നടപ്പിൽ വരുത്തിയ പല പദങ്ങളും ഭാഷയുടെ അമൂല്യസമ്പത്തുകളായിത്തീർന്നിട്ടുണ്ടു്. അവയിൽ ഒരു വലിയവിഭാഗം സാധാരണക്കാർക്കു് പ്രയോഗിക്കുവാൻ അശക്യമായവിധം പ്രത്യേകരീതിയിൽ നിഷ്പാദിതങ്ങളും സാധാരണ സംസ്കൃ

തപാന്ധിതന്മാർക്കുതന്നെ പ്രായേണ അപരിചിതങ്ങളുമാണെന്നുള്ള ഒരു ദൂഷ്യം ഇല്ലായ്കയില്ല. 'അനാരജിഹ്മ്യക്ഷ' 'ശൈഷ്യാലസ്യായി', 'അത്രുതരുകഷ്ട', 'പ്രാചിൽകം', 'പുസ്തകകപാലപച്യം', 'ആതഞ്ചനം', 'പിചണ്ഡിലം' മുതലായ പദങ്ങൾ സാധാരണ മലയാളഗദ്യരചയിതാക്കൾ കടന്നുപിടിക്കുന്നതു് അഭിലഷണീയമായിരിക്കുകയില്ല. ഈവക പദങ്ങൾ സ്വകീയമായ ശൈലിയുടെ രീതിക്കും സ്വത്വത്തിനും ചേർന്നവിധം പി. കെ. പ്രയോഗിച്ചുവെന്നല്ലാതെ എല്ലാ അവസരത്തിലും മററുള്ളവർ അനുകരണത്തിനുദ്ദേശിച്ചിട്ടുള്ളവയല്ല. പാണ്ഡിത്യപഥത്തിൽ ഉറച്ചുനിന്നുകൊണ്ടാണു് പി. കെ. ദുർഘടങ്ങളായ അപൂർവ്വപദങ്ങൾ പ്രയോഗിച്ചിട്ടുള്ളതു്. പരമ്പൂർപത്തി കുറഞ്ഞവർ ആ മാർഗ്ഗംതന്നെ അവലംബിക്കുന്നതു് സൂക്ഷിച്ചുവേണമെന്നു പറയേണ്ടതില്ലല്ലോ.

ശബ്ദധാടി കൂടുമെങ്കിലും അർത്ഥപ്രകാശം പ്രസരിപ്പിക്കുന്ന അനേകം വിശിഷ്ടപദങ്ങൾ പി. കെ. പ്രയോഗിച്ചു കാണിച്ചിട്ടുണ്ടു്. സമാനാർത്ഥത്തിലുള്ള മലയാള പദങ്ങളുടെ അഭാവം കൊണ്ടും, കുറഞ്ഞ പദങ്ങൾകൊണ്ടു കൂടുതൽ അർത്ഥം സ്ഫുരിപ്പിക്കുന്നുവെന്നുള്ള പ്രയോജനംകൊണ്ടും ഇത്തരം സംസ്കൃതപദങ്ങൾ മലയാളത്തിൽ പ്രയോഗിച്ചു പ്രചരിപ്പിക്കുന്നതു് വളരെ അഭിലഷണീയമായിരിക്കും. 'യാതയാമൻ' (a man out of his times) 'ചഞ്ചാപുരുഷൻ' (effigy) 'ശ്മശ്രുശുശ്രൂഷകൻ' 'ആയാമ്യത' (elasticity) 'പ്രസാദകരിനൻ', 'ഉഗ്ര്യംപശ്യൻ', 'ജല്പാകൻ', 'വാചംയമൻ' 'മേരുമസ്തകൻ', 'ഭാഗികം', 'അലാജീവകം' മുതലായി പി. കെ. പ്രയോഗിച്ചിട്ടുള്ള പദങ്ങൾ പ്രയോഗനിപുണന്മാരായ ഗദ്യരചയിതാക്കൾക്കു് ബുദ്ധിപൂർവ്വം യഥാവ

സരം പ്രയോഗിക്കുവാൻ ഉപകരിക്കുന്നവയാണ്. മലയാളത്തിലെ ശാസ്ത്രീയപദസമ്പത്തു് വർദ്ധിപ്പിക്കുവാൻ തീവ്രശ്രമം നടക്കുന്ന ഇക്കാലത്തു് പി. കെ-യെപ്പോലെയുള്ളവരുടെ സാന്നിദ്ധ്യം ഭാഷാഭിവൃദ്ധിക്കു് അമൂല്യസഹായമായിരുന്നേനെ. ഇംഗ്ലീഷിൽനിന്നു പദങ്ങളെ സംസ്കൃതശബ്ദശാസ്ത്രരീതിയിൽ മലയാളത്തിലേയ്ക്കു നിഷ്പാദിക്കുവാൻ അദ്ദേഹം നിപുണനായിരുന്നു. റബ്ബർ 'വൊൾക്കനൈസ്' ചെയ്യുന്ന ക്രിയയ്ക്കു് 'വൽക്കനം' എന്നും അതിന്റെ ഫലമായി കിട്ടുന്ന 'വൾക്കനൈറ്റി'ന് 'വൽക്കനകം' എന്നും അദ്ദേഹം നാമകരണം ചെയ്കയുണ്ടായി. അർത്ഥസാമ്യമില്ലെങ്കിലും 'വൽക്കപരിഭാഷണേ' എന്ന സംസ്കൃതധാതുവിലുള്ള ശബ്ദസാമ്യത്തെ ആധാരമാക്കിയാണ് പി. കെ. ആ ശബ്ദരൂപം സാധിച്ചിരിക്കുന്നതു്.

ഇങ്ങനെ നോക്കുമ്പോൾ സുഗമമായ ആശയാവിഷ്കരണത്തെ നം ഭാഷയുടെ പദപരിപോഷണത്തിനുമായി അവധാനപൂർവം പ്രയോഗിച്ച സംസ്കൃതപദങ്ങളല്ലാതെ അന്തസ്സാരശൂന്യമായ പദരണിതത്തെമാത്രം ഉദ്ദേശിച്ചു് പ്രയോഗിച്ചിട്ടുള്ളവ പി. കെ-യുടെ ഗദ്യശൈലിയിൽ പ്രായേണ വളരെകുറവാണെന്നുതന്നെപറയാം. ഈ പരമാർത്ഥം മനസ്സിലാക്കാതെയാണ് ചിലർ അദ്ദേഹത്തിന്റെ സംസ്കൃതപദപ്രതിപത്തിയെ അപലപിക്കുന്നതു്. ഇടയ്ക്കിടയ്ക്കുമാത്രം പ്രത്യക്ഷപ്പെടുന്ന പദകഠിനത ഒഴിച്ചാൽ പി. കെ-യുടെ ഭാഷാരീതി പൊതുവെ സുഗമവും വിശദവുമാണെന്നുകാണാം. വിശേഷിച്ചു് ശാസ്ത്രീയവിഷയങ്ങൾ പ്രതിപാദിക്കുമ്പോൾ ശൈലി ലളിതമാക്കുന്നതിനു് അദ്ദേഹത്തിനു് യാതൊരു വൈഷ

മൃവുമില്ലായിരുന്നു. ലളിതമായാലും പ്രൌഢമായാലും വൈശദ്യം ആ ശൈലിയുടെ ഒരു പ്രത്യേക ലക്ഷണമാണു്. അവ്യാപ്തി, അതിവ്യാപ്തി മുതലായ ദോഷങ്ങൾ പി. കെ-യുടെ ഭാഷാശൈലിയെ ഒരിടത്തും ബാധിച്ചിട്ടുള്ളതായി കണ്ടിട്ടില്ല.

ഫലിതരസവാസിതനായ ശ്രീ. പി. ബാലകൃഷ്ണൻ തമ്പി പി. കെ-യുടെ ശൈലിയിൽ കാണുന്ന ദുർഘടപദ പ്രയോഗങ്ങളെ പരാമർശിച്ചുകൊണ്ടു് അതു് ഒരുമാതിരി മനഃപൂർവ്വമായ പാണ്ഡിത്യപ്രകടനം (conscious pedantry) ആണെന്നു പറയുകയുണ്ടായി. ആശയങ്ങൾ ലളിതമായി പ്രയോഗിക്കുവാൻ വശമില്ലാഞ്ഞിട്ടല്ല; സ്വാധീനതയിലുള്ള മലയാളപദങ്ങളുടെ അഥവാ ലളിത സംസ്കൃത പദങ്ങളുടെ ദൌർലഭ്യംകൊണ്ടുമല്ല; പിന്നെയോ, തനിക്കു മാത്രം വശമുള്ളവയെന്നു പൂർണ്ണബോദ്ധ്യമുള്ള ചില അപൂർവ്വ പദങ്ങളെ അറിഞ്ഞുകൊണ്ടുതന്നെ പ്രയോഗിച്ചു് മററുള്ളവരെ അമ്പരിപ്പിക്കുകയാണു് പി. കെ. ചെയ്തിരുന്നതെന്നാണു ശ്രീ. തമ്പിയുടെ അഭിപ്രായം. ആ പദങ്ങൾ പ്രയോഗിക്കുമ്പോൾ, അവയിൽ തനിക്കുള്ള അന്യാദൃശമായ സ്വാധീനശക്തിയെപ്പററി സ്വയം ഒരു മതിപ്പും, 'നിങ്ങൾക്കാർക്കെങ്കിലും ഇതുവല്ലതും കിട്ടുമോ?' എന്നിങ്ങനെ ഇതരപണ്ഡിതന്മാരോടു ഒരു ചോദ്യഭാവവും 'ഇതിലെങ്ങും അനാവശ്യമായി കടന്നുപിടിച്ചു് അനുകരിച്ചുകളയരുതേ' എന്നിങ്ങനെ പണ്ഡിതമ്മന്യന്മാരോടു് ഒരു തർജ്ജനവും കൂടി പി. കെ-യിൽ ഉണ്ടായിരുന്നുവെന്നും ശ്രീ: തമ്പി സരസമായി പറഞ്ഞുഫലിപ്പിക്കുകയുണ്ടായി. ഈ അഭിപ്രായത്തിന്റെ ഉത്തരഭാ

ഗത്തു്, ഭാവനാചതുരനായ തമ്പിയുടെ മനോധർമ്മമാണു് കൂടുതൽ പ്രസരിക്കുന്നതെങ്കിലും, ആകപ്പാടെ നോക്കുമ്പോൾ അതിൽ ഒരൽസത്യം വ്യഞ്ജിക്കാതിരിക്കുന്നില്ല. പാണ്ഡിത്യവിലസിതമായ പ്രയോഗങ്ങളിൽ പി. കെ. സ്വയംബോധവാനായിരുന്നു. താൻ പ്രയോഗിച്ച പദങ്ങൾ മററധികംപേൎക്കു വശമല്ലെന്നും, പദസമ്പത്തുറച്ചിട്ടില്ലാത്തവർ അവയെ അനുകരിക്കരുതെന്നും ഉള്ള അഭിപ്രായങ്ങൾ അദ്ദേഹത്തിനില്ലായിരുന്നുവെന്നു് വിശ്വസിക്കേണമെന്നുമില്ല. എങ്കിലും പാണ്ഡിത്യപ്രദർശനത്തിലുള്ള ഔൽസുക്യമാണു് പ്രയോഗങ്ങൾക്കു പ്രേരിപ്പിച്ചതെന്നു പറയുന്നതു് അത്രശരിയല്ല. നേരെമറിച്ചു് യഥാർത്ഥസഹൃദയന്മാൎക്കു് സഹജമായ പദപ്രയോഗകൌതുകം അഥവാ കലാപരമായ പ്രയോഗരസമാണു് അതിന്റെ അടിസ്ഥാനമെന്നു പറയുന്നതായിരിക്കും കൂടുതൽ യുക്തമായിട്ടുള്ളതു്. ഉണ്ണായിവാര്യരെപ്പോലെ ശബ്ദാഗമതരുവിന്റെ ഉച്ചശാഖകളിൽനിന്നും അപൂർവകുസുമങ്ങൾ ശേഖരിക്കുന്നതിനുള്ള ഒരു കൌതുകം പി. കെ-യ്ക്കുമുണ്ടായിരുന്നു. എന്നാൽ ആ കുസുമങ്ങളുടെ സൌന്ദൎയ്യസൌഭഗാദികളിൽ താൻതന്നെ അനുഭവിച്ച ആനന്ദരസത്തിനു തുല്യമായി പ്രബലമോ പ്രധാനമോ ആയി മറെറാരു മനോഭാവവും ഇതുസംബന്ധിച്ചു് അദ്ദേഹത്തിൽ ഉണ്ടായിരുന്നുമെന്നു തോന്നുന്നില്ല. ലേഖനങ്ങൾ പറഞ്ഞുകൊടുക്കുമ്പോൾ മനോധർമ്മസുരഭിലങ്ങളായ ചില പദങ്ങൾ മനസ്സിൽ ഉദിക്കുന്നതോടുകൂടി അർദ്ധനിമീലിതാക്ഷനായ പി. കെ-യുടെ മുഖത്തു് ആനന്ദദ്യോതകമായ ഒരു പുഞ്ചിരി പ്രകാശിക്കുന്നതു കണ്ടിട്ടുള്ളവർ പലരുമുണ്ടു്. അദ്ദേഹത്തിന്റെ പ്രസംഗം ശ്രദ്ധിച്ചിട്ടുള്ളവൎക്കു ഇതു കുറച്ചുകൂടി അനുഭവഗോചരമാ

യിരിക്കും. വാസ്തവത്തിൽ ശബ്ദാഗമത്തിൽ ഇത്ര നിർവൃതി അനുഭവിച്ചിട്ടുള്ള സഹൃദയന്മാർ അപൂർവംതന്നെയാണു്. ഈ സൂക്ഷ്മതത്വം മനസ്സിലാകുന്നവർ പി. കെ-യുടെ പദപ്രയോഗചാതുര്യത്തിൽ പാണ്ഡിത്യ പ്രദർശനബുദ്ധി ആരോപിക്കുമെന്നു തോന്നുന്നില്ല.

ഒരു ശൈലിയുടെ മാഹാത്മ്യം, രചയിതാവിന്റെ അന്തരംഗപ്രഭാവം വായനക്കാരന്റെ ഗ്രഹണേന്ദ്രിയങ്ങളിൽ ഗാഢമായി പതിപ്പിക്കുവാൻ അതിനുള്ള കഴിവിനെ ആശ്രയിച്ചിരിക്കുന്നുവെന്നു പറയാം. ഈ മാനദണ്ഡം വച്ചുനോക്കിയാൽ പി. കെ-യുടേതുപോലെ ശക്തിയേറിയ ശൈലികൾ ചുരുക്കം മലയാളസാഹിത്യകാരന്മാർക്കേ വശമായിരുന്നുള്ളു എന്നു കാണാം. സ്വാന്തപ്രഭാവത്തെ അതുതികച്ചും വായനക്കാരിലേയ്ക്കു് പകരുകതന്നെ ചെയ്തു. ആ വ്യക്തിവൈഭവം വായനക്കാരനെ നിശ്ശേഷം സ്വാധീനത്തിലാക്കി പ്രതിപാദ്യത്തിന്റെ പൂർണ്ണപ്രതീതി ജനിപ്പിക്കാത്ത ഒററവാചകംപോലും പി. കെ. എഴുതിയിട്ടില്ല. ഇതാണു് ഒരു സാഹിത്യകാരനെന്നുള്ള നിലയിൽ പി. കെ-യെ വിജയശ്രീലാളിതനാക്കിയ മാഹാത്മ്യം. അദ്ദേഹത്തിന്റെ സാഹിത്യം, അത്ര വിപുലമായ ഒരു പരിധിയെ അവലംബിക്കുന്നില്ല. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളുടെ സംഖ്യയും വ്യാപ്തിയും അസാധാരണങ്ങളല്ല. ലോകോത്തരമാഹാത്മ്യങ്ങളുള്ള ഗ്രന്ഥങ്ങളൊന്നും പി. കെ. രചിച്ചിട്ടുമില്ല. ഇങ്ങനെയൊക്കെയാണെങ്കിലും പരിമിതമായ പരിധിയിൽ നിർവഹിച്ചിടത്തോളം മതങ്ങൾ അന്തർവീര്യം തുളുമ്പുന്ന നിറകുടങ്ങളാണു്; രീതിയിലും സാരത്തിലും അസാധാരണങ്ങളുമാണു്.

മലയാളത്തിൽ മറെറങ്ങും അലഭ്യമായ അപൂർവ്വഗുണങ്ങൾ തിളങ്ങുന്ന ഒരു ശൈലിയിലാണു് അവ രചിച്ചിട്ടുള്ളതു്. ആ ശൈലിക്കു സമാനമായി മറെറാരുശൈലി ചൂണ്ടിക്കാണിക്കാനില്ല. നമ്മുടെ സാഹിത്യത്തിൽ പി. കെ. സ്വായത്തങ്ങളായ ചില മുദ്രകൾ പതിച്ചു. അദ്ദേഹം ആരെയും അനുകരിച്ചില്ല; അദ്ദേഹത്തെ ആൎക്കും അനുകരിക്കുവാൻ സാദ്ധ്യവുമല്ല. അസാധാരണം, അനന്യസദൃശം, അനനുകരണീയം — ഇതൊക്കെയാണു് പി. കെ-യുടെ സാഹിത്യവും ശൈലിയും.



## അദ്ധ്യായം ൮

### കവിത

സാഹിത്യകാരനായ പി. കെ-യിൽ ഗദ്യകാരൻ, വിമർശകൻ എന്നിങ്ങനെ രണ്ടു നിലകൾ സർവോൽകൃഷ്ടങ്ങളായി പരിഗണിക്കേണ്ടതാണെങ്കിലും കവിത്വം ഒട്ടും അപ്രധാനമായ ഒരു അംശമല്ല. അദ്ദേഹത്തിൻെറ കവിതയ്ക്കു പരിമിതികൾ പലതും ഉണ്ടായിരുന്നുവെന്നുള്ളതു് അനിഷേധ്യംതന്നെ. എങ്കിലും ആ കവിതാരീതി ഒന്നു പ്രത്യേകം തന്നെയായിരുന്നു. ഗദ്യശൈലിക്കു് എന്നപോലെ പി. കെയുടെ പദ്യശൈലിക്കും അന്യാദൃശമായ ഒരു വ്യക്തിത്വം അഥവാ അസാധാരണത്വമുണ്ടു്.

ആ കവിതയുടെ പരിമിതികളെപ്പററിത്തന്നെ ആദ്യം പറയാം. അതിൻെറ രീതി തികച്ചും പ്രാചീനമാണു്. മഹ

കാവ്യപ്രസ്ഥാനത്തിൽനിന്നും അധികം മുന്നോട്ടു കടക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ശ്രീമൂലമുക്താവലിയും, കിമപികാവ്യവും എഴുതിയ കാലങ്ങളിൽ മലയാളകവിത വള്ളത്തോളിന്റെയും ആശാന്റെയും ഉള്ളൂരിന്റെയും പ്രസ്ഥാനങ്ങളിൽ സർവാത്മനാ വിഹരിക്കുകയായിരുന്നു. മണിപ്രവാളപ്രസ്ഥാനമോ പോകട്ടെ, സംസ്കൃതവൃത്തങ്ങളെപ്പോലും കവികൾ ഉപേക്ഷിച്ച് ലളിതകോമളങ്ങളും നൂതനചിന്താഗതിദ്യോതകങ്ങളുമായ ഖണ്ഡകാവ്യങ്ങൾകൊണ്ടു മലയാളസാഹിത്യത്തിൽ ഒരു നവ്യസരണി ഉൽഘാടനം ചെയ്തുകഴിഞ്ഞിരുന്നു. പി. കെ., സാഹിത്യത്തിന്റെ ഈ നവീന പ്രവണതകളിൽ യാതൊരു ശ്രദ്ധയും ചെലുത്തിയില്ല. അവ ഏറെക്കുറെ അന്തസ്സാരശൂന്യങ്ങളോ അനഭിലഷണീയങ്ങളോ എന്നാണ് അദ്ദേഹം കരുതിയത്. അതിലേക്ക് സ്വന്തം യുക്തികളും അദ്ദേഹത്തിന് ഉണ്ടായിരുന്നു. ഈ യുക്തികൾ വിമർശകനെന്നുള്ള നിലയിൽ പി. കെ. യുടെ പ്രത്യേകചിന്താഗതികളെ പ്രദ്യോതിപ്പിച്ചുവെങ്കിലും ഒരു കവിയെന്നുള്ള നിലയിൽ അദ്ദേഹത്തെ ഏറെക്കുറെയാഥാസ്ഥിതികത്വത്തിൽ കൊണ്ടുചെന്നു ചാടിച്ചു. ഈ മനോഭാവം സ്വകവിതകളുടെ സാർവജനീനതയെ സാരമായി ബാധിക്കാതെയുമിരുന്നില്ല.

ഗദ്യസാഹിത്യത്തിൽ നൂതനപ്രസ്ഥാനങ്ങളെ വിജയകരമായി അനുകരിക്കുവാൻ കഴിഞ്ഞ പി. കെ., പദ്യസാഹിത്യത്തിൽ ഈ വിധം ഒരു യാഥാസ്ഥിതികനായിപ്പോയതിൽ ഒരു വൈചിത്ര്യം കാണാമെങ്കിലും സാഹചര്യങ്ങളുടെ അഭിസ്പർശം ഇവിടെയും പരിഗണനീയമായിരിക്കുന്നു. ചുററു

പാട്ടുകൾ അനുവദിച്ചിരുന്നുവെങ്കിൽ പി. കെ.യ്ക്കു കവിതാപ്രസ്ഥാനത്തിൽ നേരിട്ട ഈ വൈകല്യം മാറുമായിരുന്നുവെന്നുള്ളതു നിർവ്വിവാദമാണു്. അഭിഭാഷകജീവിതകാലത്തു് സാഹിത്യമാർഗ്ഗത്തിൽ നിന്നും വിദൂരദൃഷ്ടിയായിരുന്ന ഘട്ടങ്ങളിൽപോലും പി. കെ., ഗദ്യസാഹിത്യനിർമ്മാണത്തിൽ നിന്നും നിശ്ശേഷം പിൻതിരിഞ്ഞിരുന്നില്ല. എന്നാൽ കവിതാപ്രസ്ഥാനത്തെ കൈവിടുകതന്നെ ചെയ്തു; നിർഭരമായ വാസനയ്ക്കു് വിഹാരവേളകൾ ലഭിച്ചതേയില്ല. മലയാളകവിതയുടെ നൂതനവളർച്ചയിൽ ശ്രദ്ധിക്കുവാൻ സാധ്യമായതുമില്ല. ഭാവനാപരമായ കൃതികൾക്കു് ചെലവുചെയ്യുന്ന സമയത്തിന്റെ പ്രയോജനത്തിൽ പി. കെ. സംശയദൃഷ്ടിയായിരുന്നു. ഗുരുവരനായ രാജരാജവർമ്മ, നൂതനപ്രസ്ഥാനങ്ങൾക്കു നൽകിയ പ്രചോദനത്തിനുപോലും വഴിപ്പെടുവാനുള്ള സൗകര്യവും സന്ദർഭങ്ങളും പി. കെ-യ്ക്കുണ്ടായില്ല. ഇപ്രകാരമുള്ള കാരണങ്ങളാൽ, പിന്നീടു വല്ലപ്പോഴും കവിതാനിർമ്മാണത്തിനുള്ള സമയം കൃത്യാന്തരങ്ങളിൽനിന്നും കവർന്നെടുത്തപ്പോഴെല്ലാം പൂർവ്വികരീതിയിലുള്ള കാവ്യങ്ങളിലല്ലാതെ നവ്യമായ ഒന്നിലും കൈവയ്ക്കുവാനുള്ള സൗകര്യം ഇല്ലാതെപോയി. സാഹചര്യങ്ങളും സമയദൗർലഭ്യവുംമൂലം സംഭവിച്ച ഈ പരിണാമഗതിയെ യാഥാസ്ഥിതികത്വമായി ചിലർ വീക്ഷിച്ചേക്കാവുന്നതാണു്. എന്നാൽ സ്വഭാവസ്ഥിരമായ ഒരു യാഥാസ്ഥിതികത്വമെന്നു് ഇതിനെപ്പറയുവാൻ സാധ്യമല്ല. ഇതരകാര്യവ്യഗ്രതകൾ കൂടാതെ സ്വാത്മനാ ഒരു സാഹിത്യകാരനെന്നുള്ള നിലയിൽ തന്നെ വർത്തിക്കുവാൻ പി. കെ-യ്ക്കു കഴിഞ്ഞിരുന്നുവെങ്കിൽ ഒരു പക്ഷേ നവീനപ്രസ്ഥാനത്തിൽ സാരവത്തായ പല

സംഭാവനകളും ചെയ്യുവാൻ അദ്ദേഹത്തിന്ന സാധിക്കുമായിരുന്നു. 'കൈലാസദർശനം'പോലെ സരസോജ്ജ്വലമായ ഖണ്ഡകൃതിരചിക്കുവാൻ കെല്പുള്ള ഒരു ഭാവനാശാലിക്ക് ആധുനിക കവിതാപ്രസ്ഥാനത്തിൽ ഏതൊരു മഹാകവിയോടും കിടനിൽക്കുവാനുള്ള കഴിവ് ഇല്ലാതെപോകുമായിരുന്നുവെന്നു വിശ്വസിക്കുക സാധ്യമല്ല. എന്നാൽ വ്യാഴവട്ടത്തിലൊരിക്കൽമാത്രം കാവ്യലോകവ്യവഹാരത്തിനിറങ്ങിയ പി. കെ. അന്തരാളകാലത്തു മലയാളകവിതയ്ക്കുണ്ടായ പുരോഗമനത്തെപ്പററി കാര്യമായി ഗൗനിക്കുകയോ അതിൻെറ മാഹാത്മ്യത്തിൽ സാരമായി വിശ്വസിക്കുകയോ ചെയ്തില്ല. അത്രമാത്രമല്ല പ്രാചീനമഹാകാവ്യങ്ങളുടെ മാദകമായ ലഹരിയിൽനിന്നും ഒരു കാലത്തും മനസ്സ് നിവൃത്തിപ്പിക്കുവാൻ കഴിയാതിരുന്ന അദ്ദേഹത്തിൻെറ കാവ്യനിർമ്മാണസരണി കൂടുതൽ പ്രബലങ്ങളായ നൂതനാകർഷണങ്ങളുടെ അഭാവത്തിൽ പൂർവമാർഗ്ഗത്തിൽതന്നെ വ്യാപരിച്ചു.

എന്നാൽ പൂർവമാർഗ്ഗപ്രയാണമെങ്കിലും പ്രത്യേകമായ ഒരു രീതിയാണ് പി. കെ-യ്ക്കുണ്ടായിരുന്നത്; ആ രീതി അദ്ദേഹത്തിന്ന സ്വായത്തവുമായിരുന്നു. ഗദ്യശൈലിയിൽ നിറഞ്ഞുകണ്ട 'പി. കെ-ത്വം' കവിതയിലും സ്പഷ്ടമാണ്. പി. കെ-യുടെ മണിപ്രവാളരീതി പാകത്തിലും ശയ്യയിലും പ്രത്യേകംതന്നെ. എങ്കിലും പല കവികളുടേയും വിവിധ സ്വഭാവവിശേഷങ്ങളുടെ വിചിത്രമായ ഒരു സങ്കലനവും അതിൽ കാണ്മാനുണ്ട്. വൈവിദ്ധ്യത്തിന്ന ഇടയ്ക്കുകൂടിയുള്ള പ്രത്യേകതയും വ്യക്തിത്വവുമാണ് അതിൻെറ ഒരു പ്രധാന ലക്ഷണം. മലയാള കവിതയിൽ ഇങ്ങനെ വൈചിത്ര്യമയമായ ശൈലിപ്രയോഗം മററാക്കും കണ്ടി

ട്ടില്ല. ചമ്പൂകാരന്മാരുടേയും, ആട്ടക്കഥാകർത്താക്കളുടേയും ശൈലികളിൽ അവിടവിടെ മലയാളസംസ്കൃതവിഭക്തിപ്രത്യയങ്ങൾ, പദങ്ങൾ എന്നിവയുടെ കൂടുതൽകുറവനുസരിച്ച് വിഭിന്നരീതികൾ കാണുമാറാം. എന്നാൽ ആകപ്പാടെ ഒരേകവിയുടെ കൃതികൾക്കു് ഒരു ഐകരൂപ്യം കാണും. വലിയകോയിത്തമ്പുരാന്റെ സംസ്കൃതാത്മകമായ പ്രൗഢമണിപ്രവാളശൈലി ചിലപ്പോൾ സംസ്കൃതപദങ്ങളുടെ ചേരുവയും വിഭക്തിപ്രത്യയങ്ങളുടെ പ്രയോഗവും കുറഞ്ഞു് നല്ല മലയാളപദ്യങ്ങളിൽ പരിണമിച്ചിട്ടുണ്ടെങ്കിലും, ആവക പദ്യങ്ങൾ ഒരുപക്ഷേ വളരെ നിഷ്കർഷിച്ചു പാകപ്പെടുത്തിട്ടുള്ളവയുമായിരിക്കണം. പി. കെ-യുടെ സ്വാഭാവികശൈലിതന്നെ വിഭിന്നരീതികളിലാണു് അദ്ദേഹത്തിന്റെ കവിതകളിൽ പ്രകാശിച്ചുകാണുന്നതു്. "വൃഷ്ടിവിംശതി" എന്ന പേരിൽ ഒരിക്കൽ പ്രസിദ്ധീകരിച്ച കവിതയിൽ അതിന്റെ രീതിയെക്കൂടി പരാമർശിച്ചു കൊണ്ടെഴുതിയ

> "കദാചിൽപ്രചണ്ഡം, ശമകോമളം കദാചിൽ,
> കദാചിൽ സ്ഫുടം, കദാപി ശഠം ച ദുർഘടം,
> വിചിത്രമാം പ്രാവൃഷഭംഗികണ്ടു ഞാൻ
> രചിച്ചതിൻവണ്ണമിതസ്തു മംഗളം."

എന്ന ശ്ലോകത്തിൽ അദ്ദേഹം അതിലെ ശൈലി ചിലടത്തു് 'പ്രചണ്ഡവും' മററുചിലടത്തു 'കോമളവും' ചിലപ്പോൾ 'സ്ഫുടവും' വേറെചിലടത്തു 'ശഠവും' അവിടവിടെ 'ദുർഘടവും' ആണെന്നുസൂചിപ്പിച്ചിട്ടുണ്ടു്. അങ്ങിങ്ങായി 'വികട' മെന്നുകൂടി പറഞ്ഞിരുന്നെങ്കിൽ അതും പരമാൎത്ഥമായിരുന്നേനെ. 'വൃഷ്ടിവിംശതി'യെ ഉദ്ദേശിച്ചു അദ്ദേഹം

പറഞ്ഞ ടി അഭിപ്രായം പ്രായേണ തന്റെ മിക്കവാറും കവിതകളെ സംബന്ധിച്ചും സത്യമാണെന്നു അദ്ദേഹം അറിഞ്ഞിരുന്നോ എന്തോ? ഏതായാലും പി. കെ-യുടെ. കവിതാരീതിയുടെ വൈജാത്യവൈവിധ്യങ്ങൾ സ്പഷ്ടംതന്നെ. എന്നാൽ മേല്പറഞ്ഞ ഓരോ സ്വഭാവവിശേഷവും സ്വായത്തമെന്നല്ലാതെ അനുകരണഭ്രമംകൊണ്ടുണ്ടായിട്ടുള്ളതാണെന്നു് പറയുവാൻ തരമില്ല. വ്യക്തിത്വത്തിന്റെ ലക്ഷണങ്ങൾ എവിടെയും സുദൃഢംപതിഞ്ഞുകാണുമാറുണ്ടു്. ആ പ്രതിഭാവിലാസം ഏതു രീതിക്കും പോന്നതായിരുന്നു. സന്ദർഭത്തിനനുരൂപമായും, അപ്പോഴപ്പോഴത്തെ ആവശ്യവും മനോഗതിയും അനുസരിച്ചും, ഏതുരീതി കൈക്കൊള്ളുവാനും പി. കെ-ക്കു് പ്രയാസമില്ലായിരുന്നു. വലിയകോയിത്തമ്പുരാന്റെ ശൈലിയുടെ പ്രൗഢതയും സ്ഫുടതയും പദയോജനാസൌകുമാര്യവും പി. കെ-യുടെ അനേകപദ്യങ്ങളിൽ കാണുമാറുണ്ടു്.

"കോലംബനാമനഗരീപതി സിന്ധുകാഞ്ചി-
യ്യാലംബമായ പെരുമാൾ രവിവർമ്മസാമ്രാൾ,
ലോലംബമംബുരുഹമാധുരിപോലെ കാഞ്ചി-
പ്രാലംബദേശരസമൊക്കെ ഹരിച്ചതില്ലേ?" എന്നും

"സാരസ്യമേറുമളകാഞ്ചിത കുന്തളാംഗ-
ശ്രീരംഗഭംഗി ഗുണശോഭയെഴുന്ന കാഞ്ചി
സാരംഗലോചനകളീവകയോടനേകം
ചേരുന്നൊരീനഗരി സർവപുരീകിരീടം."

(ശ്രീമൂലമുക്താവലി)

എന്നും മററുമുള്ള ശ്ലോകങ്ങൾ നോക്കുക.

എന്നാൽ വൃഷ്ണിവംശതിയിലെ

"മരാമരച്ഛാമരഢാമരൻ മരുൽ
ധരാധരസ്ഥൈര്യപരീക്ഷചെയ്കയോ?
സുരാസുരാഭ്യാധനപണ്ഡഡിണ്ഡിമം
ചരാചരങ്ങൾക്കിടിയായ് മുഴങ്ങയോ?" എന്നും

"സമുത്ഥിതം കർദ്ദമഗന്ധകർദ്ദന
പ്രമുൽഘോഷനിച്ഛർദ്ദനനർദ്ദിഭർദ്ദരം
തമിസ്രതൻനർത്തനമോർത്തുകീർത്തനം
ചമച്ചുമണ്ഡൂകഗണം വണ്ണമാക്കയോ?" (വൃഷ്ണിവിംശതി)

എന്നും മററുമുള്ള ശ്ലോകങ്ങളിൽ ഉണ്ടായിവായുള്ള ശാവും ദുർഘടവുമായ രീതിയാണ് തെളിഞ്ഞുകാണുന്നതു്. മറെറാരുരീതി നോക്കുക —

"ഒട്ടേറെമുമ്പു ഗണിതപ്പണിതന്നിലൊട്ടും
മുട്ടേററിടാതതി വിദഗ്ദ്ധതപൂണ്ട വീരൻ,
ക്ലിഷ്ടങ്ങൾകീർത്തികൾ കലർന്ന തലക്കുളത്തു
ഭട്ടേരിവാണിതു നവഗ്രഹ സൂത്രധാരൻ" എന്നും

(കൈലാസദർശനം)

"ഇത്യാദിയാൽ സ്മരണചോദനമായവീട്ടി-
ലത്യാദരേണ കരമേൽ യജമാനനായി
ഭൃത്യാദി സർവ്വ വിഭവത്തൊടുവാണു, വാക്കിൽ
വ്യത്യാസഹീനനൊരു നായരുദാരശീലൻ"

(കിമപികാവ്യം)

എന്നുമുള്ള ശ്ലോകങ്ങളിൽ കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരുടെ ശൈലീരസമല്ലേ നാം കാണുന്നതു്? ഇത്രമാത്രമല്ല 'വള്ളത്തോൾരീതി'യോടടുക്കുന്ന ഒരു ശൈലീവിശേഷവും പി. കെ.-യുടെ ചില ശ്ലോകങ്ങളിൽ കാണുമാറുണ്ടു്. 'കൈലാസദർശനത്തിലെ

“ശൈലാത്മജാചടുലചാരുകടാക്ഷലക്ഷ്മീ-
വൈലക്ഷ്യകാന്തിലഹരീധരിയാൽ പരീതം
കൈലാസമാർന്നുളവു നമ്മുടെ വിപ്രനല്പം
ശൈത്യാപ്ലവത്തൊടെഴുന്നേറ്റു നടന്നു നോക്കി.”

എന്നും കിമപികാവ്യത്തിലെ

“മേല്പാരാട [illegible] പൂർണ്ണമാക്കി
നീരാടയായി വിലസുന്നൊരു പച്ചിനാട്ടിൽ
പൂരാടതാരഭവയായ് രമ വാണിരുന്നു,
വൈരാടരാജഭുവി പാണ്ഡവപംക്തിപോലെ”

എന്നും മറ്റുമുള്ള അനേകം ഉദാഹരണങ്ങൾ ഉദ്ധരിക്കാവുന്നതാണു്. ഈ രീതികൾ എല്ലാംതന്നെ അദ്ദേഹത്തിന്നു ഏതാണ്ടു സമാനമായ തോതിൽ വശ്യമായിരുന്നു എന്നുള്ളതാണു് അത്ഭുതകരമായിരിക്കുന്നതു്. 'ഒരു ദിവ്യസമാഗമം' എന്ന കൃതിയിൽ എഴുത്തച്ഛനേയും നമ്പ്യാരേയും ഉണ്ണായിവാര്യരെയും വളരെ വിജയകരമായ രീതിയിൽ അനുകരിച്ചു ഫലിപ്പിച്ചിരിക്കുന്നതു് പി. കെ.-യുടെ വിചക്ഷണതയ്ക്കു മറ്റൊരുത്തമദൃഷ്ടാന്തമാണു്. ഒടുവിൽ പറഞ്ഞ കൃതി ഒരു ഹാസ്യാനുകരണമെന്നുകൂടി പറയാവുന്നതാണെങ്കിലും പി. കെ.-യെ സംബന്ധിച്ചിടത്തോളം അതിലെ ഓരോരീതിയും കുറെയൊക്കെ സ്വാഭാവികംകൂടിയാണു്. സാഗരഗംഭീരമായ

ആ പ്രതിഭാപ്രഭാവത്തിന് അതീതമായി മലയാളത്തിൽ യാതൊരു ശൈലീവിശേഷവും ഉണ്ടായിരുന്നുവെന്നു തോന്നുന്നില്ല.

*    *    *    *

പാണ്ഡിത്യവിലാസത്തെ പ്രദർശിപ്പിക്കുന്ന ശബ്ദാഡംബരമാണ് പി. കെ-യുടെ കവിതയെ പ്രത്യേകീകരിച്ചു മററൊരു പ്രധാനലക്ഷണം. ഈ വിഷയത്തിൽ അദ്ദേഹം സംസ്കൃതത്തിൽ മാഘൻ, ശ്രീഹർഷൻ, അനന്തഭട്ടൻ, വാസുദേവൻ (യുധിഷ്ഠിരവിജയകർത്താവ്) എന്നി മഹാകവികളെയും, മലയാളത്തിൽ ഉണ്ണായിവാര്യരെയും ആണ് മാതൃകകളാക്കിയിട്ടുള്ളതെന്നു തോന്നുന്നു. ശബ്ദഭ്രമം അധികമായിട്ടുണ്ടെങ്കിലും അർത്ഥപ്രൌഢിയില്ലാത്ത ശ്ലോകങ്ങൾ അദ്ദേഹം എഴുതാറില്ല. എന്നാൽ ദ്വിതീയാക്ഷരപ്രാസങ്ങളും യമകങ്ങളുമൊക്കെ ഒപ്പിക്കാനുള്ള പരിശ്രമത്തിൽ പലവിധവൈകല്യങ്ങൾക്കും സ്വകവിതയെ വശംവദമാക്കുകകൂടിച്ചെയ്തു. തൻെറ പാണ്ഡിത്യക്കലവറയിൽനിന്നും വിരളപ്രചാരങ്ങളും അപ്രസിദ്ധങ്ങളുമായ അനേകം സംസ്കൃതപദങ്ങൾ പ്രയോഗിക്കേണ്ടതായ ആവശ്യം വന്നുകൂടി.

ശബ്ദാഡംബരഭ്രമംമുതലായവ പി. കെ-യുടെ കവിതയെ വഴിപിഴപ്പിച്ചുവെങ്കിലും, അവകൊണ്ടു് ചില ഭംഗികളും സരസകമായിത്തീർന്ന ളും സംജാതമാകാതെയും ഇരുന്നില്ല. കൃത്രിമത്വത്തിനിടയ്ക്കും നല്ലപദഘടനാഭംഗി സ്ഫുരിക്കുന്ന അനവധി പദ്യങ്ങൾ പി. കെ-യുടെ കവിതകളിൽ കാണാവുന്നതാണ്. ചിലയിടങ്ങളിൽ അങ്ങിനെയുള്ള വരികൾ ആടോപത്തോടുകൂടിയും മററുചിലടത്തു് മൃദുലഭാവത്തിലും ആവിർഭവിക്കുന്നു. ഉദാഹരണമായി,

"സമ്പൽപരമ്പരപരം പരിപൂർണ്ണമാക്കി
മുമ്പമ്പലപ്പുഴഭരിച്ച ധരാനിലിമ്പൻ,
തുമ്പക്കുതുമ്പമെഴുമമ്പിളി കമ്പിളിക്കും,
കമ്പിക്കുമാരുമിതി ചെമ്പകശ്ശേരിരാജാ." എന്നും

"പുംഗർവരംഗചാരപംഗുകതയ്ക്കുഹേതു
രിംഗത്തരംഗർസഖംഗമഭംഗമംഗം" എന്നും

'മടയ്ക്കുകിടയായ് ഭടന്തടൽനടുക്ക വെട്ടേററതേ-
ത്തുടന്ന് തുടമേൽ തുടൽത്തുടലുപോലെ ചാടികടൽ'
(കിമപികാവ്യം)

എന്നും ഉള്ള പദ്യങ്ങളിൽ ശബ്ദപ്രയോഗങ്ങൾ മലയിടുക്കുകളിൽക്കൂടി പ്രവഹിക്കുന്ന കാട്ടരുവികളുടെ കോലാഹലമാണു് ദ്യോതിപ്പിക്കുന്നതെങ്കിൽ,

"ഗോപീമനോവനകലാപി ജഗത്കലാപ-
വ്യാപീ, വിലാപിജനതാപവിലോപവാപി,
ശ്രീപീഠമിന്ദ്രസുതസാരഥി, പീതവാസ-
സ്സാപീഡയായ് നൃപതി ഹൃദയിലുല്ലസിച്ചു." എന്നും

വാമാലലാമമയ കോമളവാമഭാഗൻ
കാമാരിസോമസമനാകിയ വാമദേവൻ
സീമാതിഗാമി കരുണാനിധി മാമകീന-
സാമഗ്രിയായപരദേവതപാതുനമ്മെ!"

എന്നും ഉള്ള പദ്യങ്ങൾ സമതലങ്ങളിൽക്കൂടി മന്ദായമാനമായി പ്രവഹിക്കുന്ന ചോലകളുടെ കളകളത്തെ അനുസ്മരിപ്പിക്കുന്നു.

പി. കെ-യുടെ കവിത പ്രതിപാദിതത്തെ സംബന്ധിച്ചിടത്തോളം വിശാലമായ ഒരു മണ്ഡലത്തെ സ്പർശിക്കുന്നില്ലെങ്കിലും അതിൽ പ്രയുക്തമായിരിക്കുന്ന ഭാഷ, ശബ്ദശാ

സ്രൂത്തിന്റെ അഗാധതയേയും, വിസ്തൃതിയേയും തികച്ചും പ്രദർശിപ്പിക്കുന്നു. ശബ്ദാർത്ഥാലങ്കാരങ്ങളും പ്രയോഗവൈചിത്ര്യങ്ങളും അതിൽ ആസകലം ഇളകിമറിയുന്നു. ശബ്ദാഗമകോലാഹലങ്ങൾകൊണ്ടു് ആ സാരസ്വതസാഗരം സദാപി തരംഗിതമായിരുന്നു. അകൃത്രിമമായ ഒരു രീതി ആദ്യകാലത്തു് അദ്ദേഹത്തിനു ണ്ടായിരുന്നുവെന്നുള്ളതിനു് അനേകം ലക്ഷ്യങ്ങളുണ്ടു്. എന്നാൽ അനന്തരകാലത്തു് പ്രത്യക്ഷപ്പെട്ടതും, അസ്വാഭാവികം എന്നു പറയാവുന്നതുമായ രീതിഭേദം വാസ്തവത്തിൽ വാസനാജന്യമായിരുന്നതിനാൽ ഒരു രണ്ടാംസ്വഭാവംതന്നെ അല്ലായിരുന്നുവോ എന്നു സംശയിക്കത്തക്കതാണു്. ഒരു മനുഷ്യന്റെ സ്വാഭാവികവാസനകൾ തന്നെ പ്രാക്തനകാലങ്ങളിലെ സംസ്കാരത്തിന്റെ സമുച്ചയമല്ലാതെ മറെറന്താണു്? ഭാവസ്ഥിരങ്ങളായിത്തീരുന്ന ശീലങ്ങൾ മാത്രമാണു വാസനകൾ. ചില ആളുകൾ സമ്പാദിക്കുന്ന വിജ്ഞാനം ഉപരിപ്ലവമാകയാൽ ആദ്യസ്വഭാവങ്ങളെ അത്ര അഗാധമായി ബാധിച്ചു എന്നു വരികയില്ല. എന്നാൽ ചിലരുടെ സംസ്കാരം കേവലം ബാഹ്യപരമല്ല. അതു് അവരുടെ ആന്തരസിരകളെത്തന്നെ സ്പർശിക്കുന്നു; അന്തരാത്മാവിൽ ലയിച്ചു് അതിന്റെ ഒരു അവിഭാജ്യഘടകമായി തീരുന്നു. സ്വഭാവം ആർജ്ജിത സംസ്കാരത്തിനധീനമായി ക്രമേണ ആ സംസ്കാരംതന്നെ സ്വഭാവമായി പരിണമിക്കുന്നു. ഇങ്ങനെ സ്വഭാവികതയും വിജ്ഞാനവും തമ്മിൽ അഭേദതസംഭവിച്ചിട്ടുള്ള വിദ്വജ്ജനങ്ങളാണു് യഥാർത്ഥ പണ്ഡിതന്മാർ. പി. കെ. ഇപ്രകാരമുള്ള ഒരു പണ്ഡിതനായിരുന്നു അദ്ദേഹം അഭ്യസിച്ച വ്യാകരണാദി ശാസ്ത്രങ്ങൾ മിക്കവാറും അന്തഃസത്തയിൽ ലയിക്കുകതന്നെ ചെയ്തു. സ്വഭാ

ത്വവും പാണ്ഡിത്യവും തമ്മിൽ 'കാളിന്ദിയും ഗംഗയും'പോലെ ഗാഢമായി മേളിച്ച് അഭേദ്യമായിത്തീൻ. പാണ്ഡിത്യംതന്നെ അദ്ദേഹത്തിൻെറ സ്വഭാവമായി പരിണമിച്ചു. അഥവാ സ്വാഭാവികത 'പാണ്ഡിത്യ'മായിത്തീൻ.

ഒരു ഉറച്ച പണ്ഡിതനായതിനുശേഷം പി. കെ-യുടെ കവിത ആശയത്തിലും ബാഹ്യസ്വരൂപത്തിലും അനുക്ഷണം പരിപക്വതയിലേക്ക പ്രയാണം ചെയ്തുകൊണ്ടിരുന്നു. അവസാനകാലമായപ്പോഴം പാണ്ഡിത്യം ആദ്യമുണ്ടായിരുന്ന പ്രകടനാത്മകമായ ഗതി കൈവിട്ട് ദാർഢ്യവും പാകതയും കൈക്കൊണ്ടതാണ് ഇതിനു കാരണം. ശ്രീമൂലമുക്താവലിക്കശേഷം എഴുതിയ മിക്കവാറും കവിതകളിൽ പ്രസ്തുതഗുണം ധാരാളമായി കാണ്മാനുണ്ട്. കൈലാസദശ്നം, കിമപികാവ്യം, എന്നിവ നോക്കിയാൽ ഈ പരമാർത്ഥം പ്രത്യക്ഷമാകം. ബാഹ്യമോടികളെക്കാൾ ആന്തരികമായ രസസ്ഫൂർത്തി ആണു് അവയിൽ കൂടുതൽ ദീക്ഷിക്കപ്പെട്ടിട്ടുള്ളതു്. ബാഹ്യാവരണമായ ഭാഷയാകട്ടെ, അന്തർമാഹാത്മ്യത്തിനു് അനുഗുണമായവിധം ഒഴുക്കും അഴകും പാകതയും കയ്ക്കൊണ്ടു സുന്ദരമായിത്തീരുന്നു.

"വലരിപുദിശി ഗൈരികങ്ങൾ ചേരും
വലരിയിൽമുക്കിയ ചേല ചോളമാക്കി
പുലരി തലകിളത്തി നോക്കി, യുദ്ധ-
ക്കലവറയിൽ ചിത്രമായ കോപ്പുകാണ്മാൻ."

എന്നിങ്ങനെ സ്ഫടികസങ്കാശമായ ശൈലിഭംഗിയും ഭാവഗാംഭീര്യവും തികഞ്ഞ പദ്യങ്ങൾ കിമപികാവ്യത്തിൽ സുലഭമാണു്.

ഉചിതമായ പദപ്രയോഗംകൊണ്ടു് ആശയങ്ങളുടേയും അന്തരംഗചിത്രങ്ങളുടേയും പൂർണ്ണപ്രതീതിയുണ്ടാക്കുവാനുള്ള കഴിവാണു പി. കെ-യുടെ കവിതയിൽ പ്രധാനമായി പറയേണ്ടതായ ഗുണം. ഇതു കേവലം ശബ്ദപ്രയോഗചാതുര്യമല്ല. പ്രതിപാദ്യത്തിന്റെ ഏതംശത്തിൽ സ്പർശിച്ചാലാണു ചിത്രത്തിനു സ്ഫുടതയും വൈശദ്യവും ഉണ്ടാകുകയെന്നുള്ളതിന്റെ ഒരു ബോധംകൂടി ഇതിൽ അന്തർഭവിച്ചിരിക്കുന്നു. ചിത്രമെഴുത്തുകാരന്റേയും കവിയുടേയും തൂലികകൾ തമ്മിലുള്ള സാധർമ്മ്യം പ്രത്യക്ഷമാകുന്നതു് ഈ അംശത്തിലാണു്. എവിടെയെല്ലാം പെൻസിൽ സ്പർശിച്ചു രേഖകളിട്ടാൽ ചിത്രിതമായ വസ്തുവിന്റെ സത്യാവസ്ഥ സ്ഫുരിക്കുമെന്നു ചിത്രകാരനറിയാം. പദങ്ങളാകുന്ന രേഖകൾ എവിടെയൊക്കെ വിന്യസിക്കണമെന്നുള്ള ബോധമാണു കവിയുടെയും മുഖ്യ വിജയരഹസ്യം. സ്ഥൂലത്വത്തെക്കാൾ സൂക്ഷ്മതയ്ക്കാണു് ഇവിടെ പ്രാധാന്യം. ചില കവികൾ മാംസളമായ രീതിയിൽ വളരെയൊക്കെ വർണ്ണിച്ചാലും ചായപ്പകിട്ടു മാത്രമുള്ള ചിത്രപടങ്ങൾപോലെ വസ്തുപ്രതീതിക്കു് അവ അസമർത്ഥങ്ങളായി കാണപ്പെടുന്നു. വർണ്ണ്യത്തിന്റെ മർമ്മത്തിൽ സ്പർശിക്കുവാൻ മനോധർമ്മത്തിനുള്ള പ്രവണതക്കുറവാണു് ഇതിനു കാരണം. പി. കെ-യുടെ കവിതയിൽ ഈ കുറവു കാണുന്നില്ല. സ്പർശിക്കേണ്ടതെവിടെയെന്നു് അദ്ദേഹത്തിനറിയാമായിരുന്നു. പദങ്ങളുടെ ദീപ്രതമൂലം ചിത്രത്തിന്റെ പ്രകാശത്തിൽ ചിലപ്പോൾ രൂക്ഷത കണ്ടേക്കാമെങ്കിലും വൃഥാ സ്ഥൂലത എങ്ങും അനുഭവപ്പെടുന്നില്ല. തന്നെത്താൻ തോണി തുഴഞ്ഞുപോകുന്ന തരുണിയെ വർണ്ണിക്കുമ്പോൾ,

"ഉന്നമ്രസ്തനമചലന്നം ലലാടപട്ട-
സ്വിന്നത്വം കരുനിരചിന്നിമിന്നുമാസ്യം"
(കിമപികാവ്യം)

എന്നിങ്ങനെ ഉൽകർഷകങ്ങളായ രണ്ടുമൂന്നംശങ്ങളുടെ ഉന്നയംകൊണ്ടു ചിത്രത്തിൻെറ പ്രതീതി ഉളവാക്കുവാൻ പി. കെ-യ്ക്കു കഴിഞ്ഞിരിക്കുന്നു. കുറച്ചുകൂടി പൂർണ്ണമായ ഒരു ചിത്രം—കൈലാസത്തിൽ നടക്കുന്ന സദ്യയ്ക്കു വിളമ്പുവാൻ പ്രവേശിച്ച പാർവ്വതിയുടെ വർണ്ണന—നോക്കുക.

"പാദകങ്കണൻ കനകനൂപുരനാദ, നാസാ-
മോദപ്രദശ്വാസിത, കാന്തിതരംഗിതാംഗി,
സ്വേദസ്ഫുരന്നിടില, മോഹനരൂപ, ജാത-
ഖേദഃഖനി, നയനഗേഹിനി, സാ സസാദ"

ശൃംഗാരസ്ഫുരിതങ്ങളായ രമ്യചിത്രങ്ങൾവിട്ടു വീരരൗദ്രാദിരസങ്ങൾ നിറഞ്ഞ രംഗങ്ങൾ വർണ്ണിക്കുന്നതിനും പി. കെ-യ്ക്കു നല്ല ചാതുര്യമുണ്ടായിരുന്നു. കൈലാസ സന്ദർശനത്തിനു പോകുന്ന നമ്പൂരിക്കു കാണുന്ന ഭൂതഗണങ്ങളുടെ ഉഗ്രരൂപങ്ങളും അവ കണ്ടതിൽവച്ചു അദ്ദേഹത്തിനുണ്ടായ ഭാവഭേദവും ചിത്രീകരിച്ചിരിക്കുന്നതിങ്ങനെയാണു്:—

"വൻപുച്ഛതൻ കൊടിയ വൃത്തുളദൃഷ്ടിയുഗ്മം,
ചെമ്പൂടപൂണ്ടതന ദംഷ്ട്രകരാളവക്ത്രം
ഘുംഘും രവോച്ചരണമുഗ്രമിവററമൂലം
നമ്പൂരിവമ്പനപി സമ്പ്രതി വെമ്പി കമ്പി"

സദ്യയുടെ പന്തിയിൽവച്ചു പാർവ്വതിയെ തുറിച്ചുനോക്കുകയെന്ന മര്യാദകേടുകാണിച്ച നമ്പൂരിയോടു നന്ദികേശ്വരൻെറ പെരുമാററം എത്ര സജീവമായി ചിത്രീകരിച്ചിരിക്കുന്നുവെന്നു നോക്കുക:—

"വെയ്ക്കുന്ന നെയ്ക്കുടമുടൻ ഭുവി നന്ദിഗോപൻ
കൈയ്ക്കും കഴൽക്കുമവനെപ്പിടികൂടിടുന്നു;
കയ്ക്കുംപദാർത്ഥമതുപോലെ വെളിക്കുകൊണ്ടു
പിക്കെന്നെടുത്തു കൊഴിപോലെയെറിഞ്ഞു ദൂരെ"

പ്രകൃതിവർണ്ണനകൾക്കും പി. കെ.-യുടെ തൂലിക പിന്നോക്കമായിരുന്നില്ല. കുട്ടനാട്ടിലെ നെൽപാടങ്ങളെ വർണ്ണിച്ചിട്ടുള്ള പദ്യം ഉദാഹരണമായി എടുക്കാം:—

"പാലൊളി തുലാക്കുളി കഴിഞ്ഞു ധരിത്രിബാല
ശാലിഛടാഹരിതകഞ്ചുകമിട്ടു കാണാം
കാലേന നെന്മണികൾ പൊന്മണി ജാലമാല
പോലെ ചമഞ്ഞവനിപിംഗളപോളയാകും"

(കിമപികാവ്യം)

ഇളകിക്കൊണ്ടിരിക്കുന്ന ജലരാശിയിൽ പ്രതിഫലിക്കുന്ന ചന്ദ്രക്കലോദയത്തെ പി. കെ. ഇങ്ങിനെ വർണ്ണിക്കുന്നു:—

"ഉരുകി വഴുതിമിന്നും പൊൻനിറം കോരിവീഴ്ത്തി
തിരകൾ പളപളപ്പിൽ പ്ലാവനംചെയ്തു മെമ്മെ
സുരഗിരി കരിവീരൻതന്റെ തേററയ്ക്കുതുല്യം
ഹരജടയുടെലേസാമിന്ദുലേശം ലലാസ"

(കിമപികാവ്യം)

*  *  *  *

പ്രൌഢതയുടെ അധൃഷ്യതയിൽനിന്നും കവിതയെ സാരസ്യത്തിലേക്കും, സരളതയിലേക്കും പ്രത്യാനയിച്ചുകൊണ്ടിരുന്ന ഒരു മഹത്തായ ഗുണവിശേഷംകൂടി പി. കെ.-യ്ക്കു് ഉണ്ടായിരുന്നതിനെയാണു് ഇനിയും ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നതു്. ഈ ഗുണം പ്രൌഢകവികളിൽ വളരെ ചുരുക്കമായി മാത്രമേ കണ്ടുവരാറുള്ളു. അതു് അദ്ദേഹ

ത്തിന്റെ സഹജമായ ഫലിതരസംതന്നെ. കുഞ്ചൻ നമ്പ്യാർ കഴിഞ്ഞാൽ മലയാളകവിതയിൽ ഇത്ര ഫലപ്രദമായ വിധം ഫലിതം കലർത്തിട്ടുള്ള മറ്റൊരു കവിയെ പറയുവാനില്ല. ഗദ്യത്തിൽ ഫലിതം പ്രയോഗിച്ചിട്ടുള്ള മററു പല മലയാള സാഹിത്യകാരന്മാരെയും നമുക്കു കാണുവാൻ കഴിയും. ഗദ്യത്തിലും പദ്യത്തിലും ഇതു് ഒരുപോലെ കഴിഞ്ഞിരുന്നതു പി. കെ-യ്ക്കു മാത്രമാണു്. അതിലും വിശേഷിച്ച് ഗാംഭീര്യവും ഫലിതവുംകൂടി സമ്മേളിക്കുന്ന ഒരു വചോവിലാസം മലയാളത്തിൽ മററാർക്കും ഇത്രത്തോളം ഉണ്ടായിട്ടില്ല. പി. കെ-യുടെ ഫലിതം മിക്കവാറും പരിഹാസസമ്മിളിതമാണു്. ബാല്യകാലകവിതയിലും ഈ പരിഹാസസ്ഫുരണം സമൃദ്ധിയായിട്ടുണ്ടായിരുന്നു. വിദ്യാർത്ഥിജീവിതകാലത്തു കവിതയ്ക്കു ആദ്യം പ്രചോദനം നൽകിയതുതന്നെ പരിഹാസരസമാണു്. മയൂരസന്ദേശത്തെ അനുകരിച്ചെഴുതിയ സന്ദേശകാവ്യത്തിൽ പ്രാദേശികരസമുള്ള പല പരിഹാസപ്രയോഗങ്ങൾ ഉണ്ടായിരുന്നു. പ്രസ്തുത കാവ്യംതന്നെ മയൂരസന്ദേശത്തിന്റെ ഒരു ഹാസാനുകരണം ആയിരുന്നുവത്രെ.

പി. കെ-യുടെ പരിഹാസകവനങ്ങളിൽ പ്രാഥമ്യം അർഹിക്കുന്ന 'ഭേകഗാഥ' എന്ന ഹാസാനുകരണം, ആധുനിക മലയാള സാഹിത്യത്തിലെ കവിതാപ്രസ്ഥാനങ്ങളിൽ, പരിഹാസാർഹമായിക്കാണുന്ന സ്വഭാവങ്ങളെ വെളിപ്പെടുത്തുന്നതിനെഴുതിയിട്ടുള്ളതാണു്. "അയ്യോ! വരുവിൻ, വരുവിനെല്ലാവരും കയ്യോടെ കല്ലും തടിയുമായി" എന്നിങ്ങനെ ആരംഭിക്കുന്ന പ്രസ്തുത കവിതയിൽ 'വീരപ്രസൂ'വായ കേര

ളോവിയുടെ 'ത്തുനെററി'ത്തടത്തിലെ 'പൊട്ട്'പോലെ പ്രകാശിക്കുന്ന ഒരു 'പൂവൽകുളത്തിൽ' 'ത്തുവെള്ള'മാസ്വദിച്ചു വസിച്ചിരുന്നതും 'ഇളം' ശിശുക്കളോടുകൂടി ലസിച്ചിരുന്നതുമായ ഒരു മാക്രിപ്രവരനെ 'ചിഞ്ചു'പടവലങ്ങപോലുള്ള ഒരു പുളവൻ പിടികൂടുന്ന കഥയെ സരസമായി വർണ്ണിച്ചിരിക്കുന്നു. ഇന്നത്തെ സാധാരണ കവിതകളിൽ കാണുന്ന ചില പ്രത്യേക ശൈലികളും പദങ്ങളും വർണ്ണനാരീതിയും അവയുടെ ആകപ്പാടെയുള്ള ആത്മാർത്ഥതക്കുറവും രീതിയുടെ ആർഭാടതയും ഉള്ളടക്കത്തിന്റെ അന്തസ്സാരശൂന്യതയും ഈ കവിതയിൽ സരസമായ രീതിയിൽ പരിഹസിക്കപ്പെട്ടിരിക്കുന്നു. അതിന്റെ ആരംഭം താഴെ കാണുംവിധമാണു്:—

"അയ്യോ! വരുവിൻ വരുവിനെല്ലാവരും
കയ്യോടെ കല്ലും തടിയുമായി!
ഭാരതമാതാവേ! നിന്മകളാകുന്ന
വീരപ്രസൂവായ കേരളോവി
ചാരിത്രശാലിനിതന്നുടെ ത്തുനെററി-
ത്താരിനിണങ്ങിയ പൊട്ടുപോലെ
കണ്ടോക്കിറങ്ങി കുളിപ്പാനെളുപ്പമാ-
യുണ്ടൊരു പൂംകുളം പണ്ടുപണ്ടേ;
അയ്യോ! വരുവിൻ വരുവിനെല്ലാവരും
കയ്യോടെ കല്ലും തടിയുമായി!

ഒരു 'സ്വർഗ്ഗീയസമാഗമ'ത്തിൽ എഴുത്തച്ഛനും കുഞ്ചൻ നമ്പ്യാരും ഉണ്ണായിവാര്യരുമായി സ്വർഗ്ഗത്തിൽ വെച്ചു നടന്ന ഒരു സാങ്കല്പികസമാഗമവും അവർ തമ്മിൽ ലോകത്തിന്റെ ഇന്നത്തെ നിലയെപ്പററി ഓരോരുത്തർക്കും സഹജമായ രീതിയിൽചെയ്ത സംഭാഷണവും വർണ്ണിച്ചിരിക്കുന്നു.

ആ കവിത്രയത്തിൻെറ വിഭിന്നശൈലികൾ ഓരോന്നും ഇത്ര മെച്ചമായി അനുകരിക്കുവാൻ സാധിച്ചതുതന്നെ അത്ഭുതകരമാണു്. അവരിൽ ഓരോരുത്തനാലും സങ്കല്പിക്കപ്പെട്ടിരിക്കുന്ന ആശയങ്ങളിലും അവയുടെ അവതരണരീതികളിലും പ്രതീയമാനമാകുന്ന യാഥാത്മ്യസ്ഫുരണം അതിലും പ്രശംസനീയമായിരിക്കുന്നു. ലോകോപദേഷ്ടാക്കളായ ആ കവിമുഖ്യന്മാരെക്കൊണ്ടു് ആധുനികലോകഗതിയുടെ പാകപ്പിഴകളെ വിമർശിപ്പിച്ചിരിക്കുന്നതു് സവിശേഷം ഹൃദയാഹ്ലാദകരവുമാണു് കുഞ്ചൻനമ്പ്യാരുടെ ഉപക്രമംതന്നെ എത്ര സരസമായിരിക്കുന്നുവെന്നു നോക്കുക:—

വാദ്യം മിഴാവായിരുന്നോരതീക്ഷ്ണുവാ-
ക്കാദ്യമെ ചോദ്യമില്ലാതെ തുടങ്ങിനാൻ—
"ഉണ്ണായിവാര്യരെ ഭൂലോകരീതിക-
ളൊന്നാനമില്ലേതുമാസ്ഥ നമുക്കെടൊ
കർണ്ണാടകംതൊട്ടു തെക്കോട്ടുനോക്കുകിൽ
തൊണ്ണാനതുല്യമായുണ്ടനേകം ജനം
കണ്ണായിരക്കാരനേക്കാൾ പ്രമാണമായ്
ചുണ്ണാമ്പുവർണ്ണരെ [1] തന്നെ ഗണിക്കയും
കണ്ണാമൃതം ചാരുകേരളഭാഷയെ
പിണ്ണാക്കുപോലെ വിചാരിച്ചൊഴിക്കയും
ഉണ്ണാക്കിനുണ്ടാമജീർണ്ണകോപംപോലെ
പെണ്ണാണടച്ചന്യഭാഷഘോഷിക്കയും
എന്തൊരുകഷ്ടം കലിയുഗം മൂർഛരിച്ചു
പന്തിയല്ലേതുമവതാളമായിതേ
താന്തോന്നിലക്ഷണം പാടേപരന്നിതേ

1 വെള്ളക്കാർ.

ഭ്രാന്തോ തനിക്കെന്ന ചോദ്യപാത്രം ജനം
യോഷാജനത്തിൻെറ വേഷാദിനോക്കിയാ-
ഭാഷാധൃതിതാനേർപ്പാടുചെയ്കയൊ?
കാട്ടാളരെക്കണ്ട പന്നിപോൽ പായുന്ന
മോട്ടാറിലേറി ച്ചുരിക്കുന്നിതു ചിലർ

* * * *

ആളോഹരിബ്ഭാഗമേല്ലാമദ്യം കൊണ്ടു
രേഡാളോപമം ഭൂമിഗോളോത്തരസ്ഥിതി
വട്ടിയും, പെട്ടിയും, ചട്ടിയും, പുട്ടിലും
കട്ടിലും തൊട്ടിലുമിട്ടുപകുക്കുന്നു.''

'കൈലാസദർശന'ത്തിലെ ഓരോ ശ്ലോകത്തിലും രസികത്വം തുളുമ്പിനില്ക്കുന്നു. കഥാനായകനായ നമ്പൂരി "ഉൾപ്പൂവിലക്ഷരശരക്ഷതഹീനൻ" ആണെങ്കിലും കെൽപ്പുണ്ണിലാന്നുവഴിക്കൊരു റിപ്പുസുൽത്താൻ" ആണ്. ഗണപതിയോട് ഉണ്ണിന്നു ഒന്നു മത്സരിക്കണമെന്നുള്ള അഭിലാഷം സാധിക്കുവാൻ മാർഗ്ഗം തലക്കുളത്തു ഭട്ടതിരിയോടു ചോദിച്ചപ്പോൾ അദ്ദേഹം ഉപദേശിച്ച ഉപായമനുസരിച്ചു നമ്പൂരി, ദേവഗണങ്ങളുടെ വരവിനെ പ്രതീക്ഷിച്ചു വടക്കുംനാഥക്ഷേത്രത്തിൽ രാത്രിയിൽ കടന്നുകൂടുന്നു. 'ഉദാരഘോര'നായ അദ്ദേഹം അവിടെ 'വന്നേറിട്ടു നെടിയകൂർക്കമൊട്ടും' കിടന്നുറങ്ങുന്നതു കാണുന്ന ദേവഗണം,

'കൊള്ളാമിവൻ കൊടിയകോടരകുക്ഷിപക്ഷേ.
പള്ളാത്തുരുത്തിലിഴിയലുന്നൊരു നക്രമോവാൻ?

എന്നിങ്ങനെ സംശയിച്ച് പാർവതിയുടെ വിനോദകാഴ്ചയ്ക്കു കൈലാസപർവതത്തിൽ കൊണ്ടുചെന്നിടുന്നതും, ഉണരുമ്പോൾ വിപ്രൻ "മെയ്ലാഘവത്തോടെഴുന്നേററു നടന്നു നോക്കു"ന്നതും ഭൂതഗണങ്ങളുടെ കണ്ണുമിഴിപ്പും, ദംഷ്ട്രകളും,

അലച്ചുകളുംമററും കണ്ടുംകേട്ടും നമ്പൂരി വെമ്പുന്നതും 'ഗോള സ്വരൂപന്മാർ' 'നെടുനെട്ടർ' 'വേതാളങ്ങൾ' 'മദ്ദളത്തുപർ എന്നിങ്ങനെ പല ആകൃതിക്കാരായ അവരുടെ ഇടയ്ക്കു ചെന്നതിൻെറ താളപ്പിഴ മനസ്സിലാക്കുന്നതും, ഒടുവിൽ വിഭവസമൃദ്ധമായ ഒരു സദ്യയിൽ പങ്കുകൊള്ളുന്നതും, നവവനയുക്തയായ പാർവ്വതീദേവി വിളമ്പാൻ പ്രവേശിക്കവെ മററുള്ളവരെല്ലാം ഉപചാരപൂർവ്വം ഇരിക്കുമ്പോൾ നമ്പൂരിമാത്രം പാർവ്വതീമുഖം കണ്ടില്ലെങ്കിൽ കൈലാസത്തുവരെ വന്നതിൻെറ ഫലം 'പൂജ്യം' എന്നു കരുതി തുറിച്ചുനോക്കുന്നതും, അപമര്യാദകണ്ട നന്ദികേശ്വരപ്രഭൃതികൾ 'ചിക്കെന്നെടുത്തു കൊഴിപോലെ' അയാളെ എറിയുന്നതും, എങ്കിലും ശാരീരികമായി യാതൊരു കേടുപാടും കൂടാതെ നമ്പൂതിരി മഠത്തിലെ കുളത്തിൽ വന്നുവീണു് സ്വപ്നത്തിൽ നിന്നുണർന്നതുപോലെ എഴുന്നേററു തൻെറ അനുഭവങ്ങൾ എല്ലാവരോടും പറയുന്നതും മററുമാണു് കഥാവസ്തു. ഇതുപോലെ ഫലിതമയമായ ഖണ്ഡകാവ്യങ്ങൾ നമ്മുടെ ഭാഷയിൽ വളരെ ചുരുക്കമായെ കാണുകയുള്ളു.

ഗാംഭീര്യവും സാരസ്യവുംകൂടിയുള്ള സങ്കലനം പി. കെ-യുടെ കവിതയ്ക്കു മലയാളത്തിൽ ഒരു പ്രത്യേകസ്ഥാനം നല്കുന്നു. സരസകവികളായ തോലൻ, നമ്പ്യാർ, വെണ്മണി, ശീവൊള്ളി മുതലായവരിലെല്ലാം ലാളിത്യസാരള്യാദികളാണു് മുഖ്യമായി കാണുന്ന ഗുണം. ഇവരിൽ ഒരുപക്ഷേ നമ്പ്യാർ ഒഴിച്ചു എല്ലാവരുംതന്നെ സ്വല്പമെങ്കിലും കാര്യമായ രീതിയിൽ കവിതയെഴുതുവാൻ അശക്തന്മാരായിരുന്നു. പ്രൌഢകവികളായ ഉണ്ണായിവാര്യർ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ മുതലായ മഹാശയന്മാർ സരസമായ

രീതിക്കു വിശേഷിച്ചു് ഫലിതമയമായ ഒരു പ്രസ്ഥാനത്തിനു് അപ്രാപ്തന്മാരുമായിരുന്നു. പി. കെ-യിൽ പ്രസ്തുത സ്വഭാവങ്ങൾ രണ്ടും സമ്മേളിച്ചിരുന്നതുമൂലം അദ്ദേഹത്തിനു മലയാളകവിതാലോകത്തു പ്രാപിക്കാമായിരുന്ന സ്ഥാനം അനന്യലബ്ധമാണു്. എന്നാൽ അദ്ദേഹത്തിനു് കവിതാസരണിയിൽ തന്റെ പ്രത്യേക കഴിവുകളെ വേണ്ടതുപോലെ പ്രദർശിപ്പിക്കുവാൻ സന്ദർഭം ലഭിച്ചില്ല. വിശ്രമവേളകളിലെ മനോവിനോദനപരിപാടിയായിമാത്രമാണു് അദ്ദേഹം കവിതാനിർമ്മാണകൃത്യത്തെ സമാശ്രയിച്ചതു്. ഉണ്ടായിടത്തോളം കൃതികളിൽനിന്നു്, ഉണ്ടാകാമായിരുന്ന മഹാകാവ്യങ്ങളെപ്പററി ഊഹിക്കുന്നതിനേ നമുക്കിന്നു കഴിവുള്ളു. എങ്കിലും എഴുതിയിടത്തോളം കൃതികൾ ഭാവുകന്മാൎക്കു് ആനന്ദദായകമായി നിലനില്ക്കുമെന്നുള്ളതു് നിസ്തൎക്കമത്രെ.

---

## അദ്ധ്യായം ൭

### പാണ്ഡിത്യം.

പി. കെ-യുടെ വൈദഗ്ദ്ധ്യത്തെപ്പററി വിചാരിക്കുമ്പോൾ അദ്ദേഹത്തിന്റെ അപാരമായ സംസ്കൃതപാണ്ഡിത്യമാണു് പ്രഥമമായി മനസ്സിൽ ഉദിക്കുന്നതു്. സംസ്കൃതപാണ്ഡിത്യമാകട്ടെ, കൂടുതൽ വിശാലമായ ഒരു വിജ്ഞാനമണ്ഡലത്തിന്റെ ഒരംശമേ ആകുന്നുള്ളു. ഭാഷാപരമായി പറഞ്ഞാൽ ഇംഗ്ലീഷും മലയാളവും സംസ്കൃതം പോലെ

തന്നെ അദ്ദേഹത്തിന്നു വശമായിരുന്നു. എന്നാൽ ആംഗലഭാഷാസാഹചര്യംകൊണ്ടുണ്ടായ അഭിനവവിജ്ഞാനമില്ലായിരുന്നുവെങ്കിൽ പി. കെ-യുടെ സംസ്കൃതപാണ്ഡിത്യം ഇത്രമേൽ പ്രകാശമാനവും ഉപകാരക്ഷമവും ആകുമായിരുന്നുവെന്നു തോന്നുന്നില്ല. കാളേജ് അദ്ധ്യയനകാലം കഴിഞ്ഞിട്ടും ഇംഗ്ലീഷ്ഗ്രന്ഥങ്ങളോട് അവിച്ഛിന്നമായി തുടർന്നുവന്ന സമ്പർക്കം ആംഗലഭാഷാപാണ്ഡിത്യത്തെ പരിപോഷിപ്പിച്ചു. മലയാളത്തിലുണ്ടായിരുന്നതിനെക്കാൾ ഒട്ടും കുറവായിരുന്നില്ല ഇംഗ്ലീഷുഭാഷയിൽ എഴുതുവാനും പ്രസംഗിക്കുവാനും പി. കെ-ക്കുണ്ടായിരുന്ന വശം. മലയാളപ്രബന്ധങ്ങളിൽ കാണുന്ന മികവേറും സാഹിത്യഗുണങ്ങൾ ഇംഗ്ലീഷ്ഭാഷാപ്രബന്ധങ്ങളിലും കാണാവുന്നതാണ്. ഇംഗ്ലീഷിലുള്ള പ്രസംഗത്തെസംബന്ധിച്ചിടത്തോളം ആംഗലരീതിയിലുള്ള ഉച്ചാരണശുദ്ധിയുടെ അഭാവം ഏറെക്കുറെ ഉണ്ടായിരുന്നു. എങ്കിലും ഭാഷാരീതിക്കു യാതൊരു വൈകല്യവുമുണ്ടായിരുന്നില്ല. നിയമസഭയിൽ ചെയ്ത പ്രസംഗങ്ങൾ, പലഗ്രന്ഥങ്ങൾക്കുമെഴുതിയ ഇംഗ്ലീഷ് അവതാരികകൾ, ദേവസ്വംവിഭജനറിപ്പോർട്ടുതുടങ്ങിയുള്ള ദീർഘമായ പ്രബന്ധങ്ങൾ, ആലപ്പുഴ ഡിസ്ട്രിക്റ്റ്കോർട്ടിന്റെ രജതജൂബിലി പ്രമാണിച്ചു നടത്തിയ അദ്ധ്യക്ഷപ്രസംഗം, നാട്ടുരാജ്യപ്രജാസമ്മേളനത്തിലെ സ്വാഗതപ്രസംഗം മുതലായി പലതും പി. കെ-യ്ക്കു് ആംഗലഭാഷയിലുള്ള അനന്യസാമാന്യമായ സ്വാധീനശക്തിക്കു് ഉത്തമദൃഷ്ടാന്തങ്ങളായി നിലനില്ക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ അദ്ദേഹത്തിന്റെ പാണ്ഡിത്യസരിത്തിനെ ഹൗണി, ഗൈർവാണി, കൈരളി എന്നിവയുടെ സംഗമംകൊണ്ടുണ്ടായ ഒരു ത്രിവേണിയായി സങ്കല്പിക്കാവുന്നതാണ്.

എങ്കിലും മഹാകവി വള്ളത്തോൾ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെ, "സംസ്കൃതഭാഷയുടെ പേരിലായിരുന്ന അദ്ദേഹത്തിന്റെ ഭക്തി; അതെ, ഗൈർവ്വാണിയായിരുന്ന പി. കെ-യുടെ ഭരദേവത. ഗുരുകുലക്ലേശംകൂടാതെ, താൻതന്നെ പഠിച്ചിട്ടാണ്, അദ്ദേഹം സംസ്കൃതത്തിലെ വ്യാകരണ വേദാന്തമഹാശാസ്ത്രങ്ങളിൽ അവഗാഢമായ പരിജ്ഞാനം സമ്പാദിച്ചതെന്ന വാസ്തവം മനസ്സിലാക്കിയാൽ ആർക്കാണ് അദ്ദേഹത്തിന്റെ ബുദ്ധിശക്തിയിലും പരിശ്രമശീലത്തിലും വിസ്മയം തോന്നാതിരിക്കുക?" ബാഹ്യമായ പ്രേരണയേക്കാൾ ആന്തരികമായ വാസനാഗതിയായിരിക്കണം പി. കെ-യുടെ അനായാസമായ പാണ്ഡിത്യസമ്പാദനത്തിന്ന സഹായിച്ചിട്ടുള്ളതു്. "സ്ഥിരോപദേശാമുപദേശകാലേ പ്രപേദിരേ പ്രാക്തനജന്മവിദ്യാഃ" എന്നുള്ള കാളിദാസവചനം പി. കെ-യുടെ കാര്യത്തിൽ വളരെ യോജിക്കുന്നുണ്ടു്. അതായതു് വിദ്യാഭ്യാസകാലത്തു പൂർവ്വജന്മാർജ്ജിതങ്ങളായ വാസനകൾ സ്വയം പ്രകാശിച്ചു് പാണ്ഡിത്യസമ്പാദനത്തെ സുഗമമാക്കിത്തീർത്തു. മററുള്ളവർ വളരെ ക്ലേശിച്ചുപഠിച്ചതു് പി. കെ. നിഷ്പ്രയാസം ഗ്രഹിച്ചു. മററുള്ളവർ ഗ്രഹിച്ചിട്ടു് എളുപ്പം വിസ്മരിച്ചുകളഞ്ഞതു് പി. കെ-യുടെ ബുദ്ധിയിൽ സുസ്ഥിരമായി ഉറച്ചുനിന്നു. മററുപലരും ഇതരകാര്യവ്യഗ്രതകൾക്കിടയ്ക്കു് ഇട്ടെറിഞ്ഞുകളഞ്ഞ വിജ്ഞാനസമ്പാദനപരിപാടികൾ പി. കെ. അനുസ്യൂതം അക്ഷീണമായി ജീവിതകാലം മുഴുവൻ തുടന്നു. അധികംപേരും ഉപയോഗമാർഗ്ഗം കാണാതെ തുരുമ്പിപ്പിച്ചുകളഞ്ഞ വിജ്ഞാനത്തെ അദ്ദേഹം ഭാഷാസ്വാധീനവും രചനൗൽസുക്യവും പ്രഭാഷണപാടവവുംകൊണ്ടു പരമാവധി പ്രയോജനപ്രദമാക്കി.

ഇങ്ങനെ യഥാൎത്ഥജ്ഞാനിയുടെ ലക്ഷണങ്ങളായ 'അധീതി ബോധാചരണപ്രചാരണ' ധൎമ്മങ്ങൾ തികഞ്ഞ ഒരു പണ്ഡിതനായിരുന്നു പി. കെ.

ശൈവാണികമായ വിജ്ഞാനശാഖകളിൽ വ്യാകരണത്തിലായിരുന്നു പി. കെ-യുടെ പാണ്ഡിത്യത്തിന്റെ ഉച്ചകോടികൾ വ്യാപരിച്ചതു്. വ്യാകരണം ജീവശ്വാസംതന്നെയായിരുന്നുവെന്നു പറയാം. അതിന്റെ അഭ്യസനത്തിലും ആസ്വാദനത്തിലും അദ്ദേഹം പരമാനന്ദംപൂണ്ടു. ജീവിതസായാഹ്നകാലത്തു ന്യായാധിപന്റെ കൃത്യബാഹുല്യത്തിനിടയ്ക്കും പാണിനീസൂത്രങ്ങളുടെ പരിശീലനത്തിനു് അദ്ദേഹം സമയംകണ്ടിരുന്നു. ബാരിസ്റ്റർ ശ്രീ: കെ. പി. പത്മനാഭപിള്ള വിവരിച്ച ഒരു രംഗം പ്രസ്താവയോഗ്യമാണു്. ജഡ്ജിയായിരുന്നകാലത്തു് ഒരിക്കൽ രാത്രിയുടെ അൎദ്ധാംശം കഴിഞ്ഞിട്ടും വിളക്കണെയ്ക്കാതെ ഉണൎന്നിരുന്ന പി. കെ-യുടെ മുറിയിൽ, അടുത്ത ഗൃഹത്തിൽ താമസിച്ചിരുന്ന ബാരിസ്റ്റർ അവർകൾ കാൎയ്യമന്വേഷിക്കുവാൻ കയറിച്ചെന്നപ്പോൾ അദ്ദേഹം അഷ്ടാദ്ധ്യായിയിൽ ആത്മമഗ്നനായിരിക്കുന്നതായിട്ടാണു കണ്ടതു്. "ഇതു് ഇനിയും ഉരുവിടണോ?" എന്നു ചോദിച്ച ബാരിസ്റ്ററോടു് "ഇതിൽ രസമില്ലാത്തകാലമുണ്ടാകുമോ?" എന്നാണു് അദ്ദേഹം മറുപടിയായി ചോദിച്ചതു്. ഇങ്ങനെയായിരുന്നു പി. കെ-യ്ക്കു വ്യാകരണത്തോടുണ്ടായിരുന്ന മനോഭാവം. ഏ. ആർ. രാജരാജവൎമ്മയ്ക്കുശേഷം ഇതുപോലെ ഒരു വ്യാകരണപ്രണയി, കേരളത്തിൽ ഉണ്ടായിരുന്നിട്ടുണ്ടെന്നു തോന്നുന്നില്ല.

ഉപനിഷത്തുകൾ, വേദാന്തം, പുരാണവിജ്ഞാനീയം സ്മൃതിശാസ്ത്രങ്ങൾ, കാവ്യനാടകാദികൾ, സാഹിത്യശാസ്ത്രം

എന്നിവയിൽ ഓരോന്നിലും അദ്ദേഹത്തിന് അനല്പമായ വൈദഗ്ദ്ധ്യം ഉണ്ടായിരുന്നു. മേല്പറഞ്ഞ വിജ്ഞാനശാഖകളിൽ പലതിലും ഇതുപോലെയോ ഇതിൽ കൂടുതലോ പ്രാവീണ്യം സമ്പാദിച്ചവർ അനേകം കണ്ടേക്കാം. എങ്കിലും ആധുനികവിദ്യാഭ്യാസത്തിൻെറ പ്രകാശത്തിൽ അവ വിമർശബുദ്ധിയോടുകൂടി പഠിച്ചിട്ടുള്ളവരും ഓരോന്നിലും പ്രാമാണികമായ അഭിപ്രായം പറയുവാൻ കെല്പുള്ളവരും പി. കെ-യെപ്പോലെ അധികം പേരുണ്ടായിരുന്നുവെന്നു തോന്നുന്നില്ല. അങ്ങനെയുള്ളവരിൽതന്നെയും, സമാർജ്ജിതമായ വിജ്ഞാനത്തെ മനോധർമ്മവിലസിതമായ സാഹിത്യരൂപത്തിൽ ലോകസമക്ഷം അവതരിപ്പിച്ചവർ എത്രയോ വിരളം!

കാവ്യനാടകാദികളിൽ വ്യാപരിച്ചതുപോലെ ഗാഢമായി വേദാന്തോപനിഷത്തുകളിൽ ശ്രദ്ധ പതിപ്പിക്കുവാനുള്ള സൗകര്യം അദ്ദേഹത്തിനു ലഭിച്ചില്ലെങ്കിലും വൈദികവും പൌരാണികവുമായ ഭാരതീയ വിജ്ഞാനശാഖകളിൽ അദ്ദേഹത്തിൻെറ പ്രാമാണികത്വം സർവ്വവിദിതമാണ്. പി. കെ-യുടെ ശാസ്ത്രാഭ്യാസോചിതമായ ബുദ്ധിക്കു വ്യാകരണംപോലെതന്നെ വേദാന്തവും വളരെ അനുയോജ്യമായ ഒരുവിഷയമായിരുന്നു. വേദസൂക്തങ്ങളും, ഉപനിഷത്തുക്കളും മുതലായവയും ശങ്കരാചാര്യപ്രഭൃതികളുടെ ഭാഷ്യങ്ങളും അദ്ദേഹം വളരെ ഉത്സാഹത്തോടുകൂടി പഠിക്കുകയും, വേദാന്തപരമായ ചർച്ചകളിൽ അവയിൽ നിന്നൊക്കെ ഉദാരമായി ഉദ്ധരിക്കയും ചെയ്തുവന്നു. തുഞ്ചത്തെഴുത്തച്ഛൻ എന്ന ഗ്രന്ഥത്തിൽ എഴുത്തച്ഛൻെറ വേദാന്തത്തിൽ കണ്ട ചില അപഭ്രംശങ്ങളെ അദ്ദേഹം സയുക്തികം ചൂണ്ടിക്കാണിക്കുകയുണ്ടായി. ഈശാവാസ്യോപനിഷത്തിന് എഴുതിയ അവ

താരിക സംക്ഷിപ്തമെങ്കിലും വിജ്ഞേയമായിട്ടുണ്ട്. പി. കെ-യുടെ പാണ്ഡിത്യത്തിന്റേയും, വിമർശബുദ്ധിയുടേയും. വേദാന്തതത്വസൂക്ഷ്മത്തിന്റേയും സമ്പൂർണ്ണവിചാരത്തിന് ഏറ്റവും യോജിച്ച ഒരു പരിശ്രമമായിരുന്നു ഉപനിഷത്തുകളുടെ പ്രസിദ്ധീകരണം.

സംസ്കൃതഭാഷയിൽ പി. കെ-യ്ക്കുണ്ടായിരുന്ന കവിതാവാസന അദ്ദേഹത്തിന്റെ മണിപ്രവാളകവനങ്ങളിൽ നിന്നുതന്നെ പ്രത്യക്ഷമാണ്.

ശുദ്ധ സംസ്കൃതത്തിലുള്ള കവനപ്രതിപത്തിയുടെ ഫലമായുണ്ടായ വയിൽ പ്രശംസനീയമായിട്ടുള്ള കവിത ഭാഷാവിലാസത്തിൽ പ്രസിദ്ധീകരിച്ച 'കമലീസ്തോത്രനക്ഷത്രമാല'യാണ്. ഈ ചെറുകൃതി പണ്ഡിതന്മാരുടെ മുക്തകണ്ഠമായ ശ്ലാഘയ്ക്ക് പാത്രമായി. കാളിദാസകവിതയെ അനുസ്മരിപ്പിക്കുന്ന സാരള്യത്തോടുകൂടിയല്ല, ശ്രീഹർഷന്റെ പ്രൌഢതസ്ഫുരിക്കുന്ന ഒരു ശൈലിയാണുള്ളത്. ആയിടയ്ക്ക് അജ്ഞാതനാമാവായ ഒരു വിമർശകൻ അതേപ്പറ്റി,

"ഉയർക്കേറിന പണ്ഡിതകവി
പി. കെ. തൻ സംസ്കൃതാത്മകം കാവ്യം
നോക്കേണ്ടതിലാദ്യം തൽ
പോക്കേതൽക്കാല കവികുലാരാദ്ധ്യം"

എന്നിങ്ങനെ കവനകൗമുദിയിൽ പ്രകടിപ്പിച്ചതായി ഓർക്കുന്നു. കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ ചരമത്തിൽ അനുശോചിച്ചുകൊണ്ട് മുൻപു് ദക്ഷിണദീപത്തിലെഴുതിയ ശ്ലോകങ്ങളും, തുഞ്ചത്തെഴുത്തച്ഛൻ എന്ന ഗ്രന്ഥ

ത്തിന്റെ സമ്പൂർണ്ണശ്ലോകങ്ങൾ, തിരുനാൾ മംഗളാശംസാപരമായ അനവധി ഒറ്റശ്ലോകങ്ങൾ എന്നിങ്ങനെ പല കവിതാഭാഗങ്ങളും ഇതോടുചേർത്തു പ്രതിപാദനീയങ്ങളായിട്ടുണ്ടെങ്കിലും, വിസ്തരഭയം അതിലേക്കനുവദിക്കുന്നില്ല. ശ്രീ: സാംബശിവശാസ്ത്രികൾ പറഞ്ഞതുപോലെ, പി. കെ-യ്ക്കു കഴിയുമായിരുന്ന കാവ്യരചനാപാടവിയെ പരിഗണിക്കുമ്പോൾ ഇവയെല്ലാം കേവലം ദൃഷ്ടാന്തങ്ങളെന്നു തള്ളപ്പെടേണ്ടവമാത്രമേ ആകുന്നുള്ളു. മലയാളകവിതയിലെന്നപോലെ സംസ്കൃതത്തിലും ഏതുമാതിരി ശയ്യാപാകങ്ങളിലും കവനം ചെയ്യുവാനും പി. കെ-യ്ക്കു സാധിച്ചിരുന്നു. ഒരുരീതി കാണിക്കുവാൻ 'കമാരീസ്തോത്രനക്ഷത്രമാല'യിൽ നിന്നുമാത്രം രണ്ടു ശ്ലോകങ്ങൾ ഉദ്ധരിച്ചുകൊള്ളുന്നു.

"അംബോരുഹാനനാമൃത സമ്പദാംബേ!
ലംബാളകേ! സാഗരതീരവാസേ!
തപംബാലകംമാം ഭവബന്ധസിന്ധു
ജംബാലമഗ്നം കൃപയോദ്ധരാര്യ!
ലാളിത്യശാലാസ്യപളകാളിപാളി
കേളിഗൃഹാളീന്ദു ഇവാളികം തേ
നാളീകബാണാരി വിലോഭനാഭാ
ധൂളീമയീകാപി രസപ്ലുതോളീ."

പഠിച്ച ഭാഷകളിലെല്ലാം അദ്ദേഹത്തിനുണ്ടായിരുന്ന സ്വാധീനശക്തിയെ ഉദാഹരിക്കുന്ന ഒരു സംഭവമാണ് ൧൦൮൯-ൽ ആലപ്പുഴ ഒരു സുഹൃൽ സമ്മേളനത്തിൽവച്ചു നടന്നതു്. ഒരു വിനോദയാത്രയ്ക്കു ശേഷമുണ്ടായ ആ സമ്മേളനത്തിൽ ഒരു പ്രസംഗം ചെയ്യുവാൻ ഉണ്ടായ അപേക്ഷയെ ആദരിച്ചു് പി. കെ. ഇംഗ്ലീഷിൽ സരസമായ ഒരു പ്രഭാ

ഷണം നടത്തി. അപ്പുറം സദസ്യരിൽ ചിലർ അദ്ദേഹത്തിന്റെ മലയാളപ്രസംഗം കേൾക്കുന്നതിലുള്ള കൌതുകം പ്രദശിപ്പിച്ചു. പി. കെ. ആ വിധത്തിലും സദസ്സിനെ സന്തോഷഭരിതമാക്കി. ഉടൻ മറ്റൊരു സഹൃദയൻ പി. കെ. പ്രഥമതഃ ഒരു സംസ്കൃതപണ്ഡിതനാകയാൽ ആ ഭാഷയിൽ പ്രസംഗിക്കുന്നതാണു് കൂടുതൽ ആസ്വാദ്യമെന്നഭിപ്രായപ്പെട്ടു. തദനുസാരണം അദ്ദേഹം ചെയ്ത സംസ്കൃതപ്രസംഗം തൽഭാഷാഭിജ്ഞന്മാരെ വളരെ രസിപ്പിച്ചു. ഇത്രയും കഴിഞ്ഞപ്പോൾ തമിഴ്പക്ഷപാതിയായ ഒരുമാന്യനു് പി. കെ-യുടെ തമിഴ് പ്രസംഗം കേട്ടേമതിയാവൂ എന്നായി. സദസ്യരുടെ കരഘോഷങ്ങൾക്കിടയ്ക്കു പി. കെ. വീണ്ടും എഴുനേറ്റു് തമിഴ് മാതൃഭാഷയായിട്ടുള്ളവർക്കുപോലും അസൂയാർഹമായ രീതിയിൽ ആ ഭാഷയിലും പ്രസംഗിച്ചു.

പാണ്ഡിത്യത്തെ ഇത്രമാത്രം വിശാലവും ദൃഢവുമാക്കിത്തീർത്ത ആ ഓർമ്മശക്തിയെപ്പററി പ്രത്യേകം പറയേണ്ടിയിരിക്കുന്നു. ജ്ഞാനസമ്പാദനോന്മുഖമായ സ്ഥിരപരിശ്രമമാണു് ഒരുവന്റെ പാണ്ഡിത്യത്തിന്റെ അടിസ്ഥാനമെങ്കിലും ഗ്രഹിക്കുന്നതിനെ മനസ്സിൽ ഗാഢമായി ധരിക്കുന്നതിനുള്ള ശക്തിയില്ലെങ്കിൽ, വായിച്ചതും പഠിച്ചതുമെല്ലാം പ്രയോജനരഹിതമാണു്. പി. കെ-യുടെ ധാരണാശക്തി അസാധാരണമായിരുന്നു. "വായിച്ചിട്ടുള്ളതെല്ലാം അദ്ദേഹത്തിനു മനഃപാഠമാണെന്നു തോന്നും" എന്നാണു് റാവുസാഹിബ് ഒ. എം. ചെറിയാൻ പ്രസ്താവിച്ചിട്ടുള്ളതു്. എന്നാൽ ഈ ധാരണാശക്തി പി. കെ-യുടെ ഓർമ്മശക്തിയുടെ ഒരു അംശം മാത്രമേ ആകുന്നുള്ളു. സാകല്യേന അതു് കൂടുതൽ വിശാലമായിരുന്നു. അതിന്റെ ഒരു പ്രത്യേ

കത പ്രസ്താവയോഗ്യമാണു്; അതായതു് അതു തികച്ചും വിവേചനാത്മകമായിരുന്നു. ചില ആളുകൾക്കു് പഠിച്ചതു മുഴുവൻ എപ്പോഴും ഓർത്തിരിക്കുവാൻ കഴിയും എന്നാൽ അതിന്നൊരു അടുക്കോ മുറയോ കാണുകയില്ല. പ്രകാശനത്തെക്കാൾ വമനമെന്നാണു് അവരുടെ പാണ്ഡിത്യപ്രകടനത്തെപ്പററി പറയേണ്ടതു്. അവർ ഗ്രഹിച്ചതു മസ്തിഷ്കത്തിൽ ലയിച്ചതിന്റെ ലക്ഷണം കാണുകയില്ല. അവരെ സംബന്ധിച്ചിടത്തോളം, ഓർമ്മശക്തി അനുഗ്രഹത്തെക്കാൾ ഒരു ശാപമല്ലയോ എന്നുകൂടിത്തോന്നിപ്പോകും. അവർക്കു ചിലതൊക്കെ മറക്കുവാൻ കഴിഞ്ഞിരുന്നെങ്കിൽ! എന്നിങ്ങനെ നാം ആകാംക്ഷാഭരിതരാകുന്നു. വിവേചനബുദ്ധിയാൽ അനുഗൃഹീതമല്ലാത്ത ഓർമ്മശക്തിയുടെ ലക്ഷണങ്ങളാണിതെല്ലാം. പ്രധാനമന്ത്രിയായിരുന്ന മി. ആസ്ക്വിത്തു് ഒരു പ്രബന്ധത്തിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ "വിവേചനാത്മകമായ ഓർമ്മശക്തി വളർത്തുന്നതാണു്, കേവലം ഗ്രഹണസമർത്ഥവും ധാരണാനിപുണവുമായ ശക്തി വികസിപ്പിക്കുന്നതിനേക്കാൾ അത്യന്തം ദുഷ്കരമായിട്ടുള്ളതു്." ("It is far more difficult to evolve a discriminating than a merely receptive and retentive memory") പി. കെ. പഠിക്കുകയും ധരിക്കുകയും മാത്രമല്ല ചെയ്തതു്; ധരിച്ചതിനെ വിവേചനപൂർവം പ്രയോഗിക്കുകയും ചെയ്തു. ഇതുതന്നെയാണു് അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിനു് അനന്യസുലഭമായ ഒരു സ്വാതന്ത്ര്യസ്വഭാവം നൽകിയതു്.

മേൽ പ്രസ്താവിച്ചവിധം പ്രശംസനീയമായ പല ഗുണപൗഷ്കല്യങ്ങൾ തികഞ്ഞതായിരുന്നു പി. കെ.-യുടെ

പാണ്ഡിത്യവൈഭവമെങ്കിലും, ആ പാണ്ഡിത്യത്തിൻെറയും, കഴിവുകളുടെയും വൈപുല്യത്തോടു താരതമ്യപ്പെടുത്തുമ്പോൾ അദ്ദേഹത്തിൽനിന്നു നമ്മുടെ വിജ്ഞാനത്തിനും സാഹിത്യത്തിനും സിദ്ധിച്ചിട്ടുള്ള നേട്ടങ്ങൾ, അന്തസ്സാരത്തിൽ അനന്യലഭ്യങ്ങളെങ്കിലും, അളവിൽ തുച്ഛങ്ങളെന്നേ പറവാനുള്ളൂ. അദ്ദേഹത്തിൻെറ ഇതരകാര്യപാരതന്ത്ര്യം കൈരളീഭക്തന്മാരെ നിരാശാഭരിതരാക്കുകയാണു ചെയ്തിട്ടുള്ളതു്. ശ്രീ. സാംബശിവശാസ്ത്രികൾ പ്രസ്താവിച്ചതുപോലെ "പി. കെ.യുടെ പാണ്ഡിത്യപ്രകടനത്തിനും; തദനുസാരിയായ ലോകോപകാരത്തിനും ജനങ്ങൾ ആശിച്ചിരുന്നതുപോലെയും, അദ്ദേഹം സങ്കല്പിച്ചിരുന്നതുപോലെയും, ശരിയായ സന്ദർഭങ്ങൾ നേരിടാതെ, മററു വ്യവസായരംഗങ്ങൾ നിമിത്തം ഒരു സങ്കോചത്തിനിടയായിട്ടുണ്ടു". മലയാളഭാഷാവിഷയമായി അദ്ദേഹം ചെയ്തിട്ടുള്ള പ്രയത്നങ്ങളെല്ലാം അദ്ദേഹത്തിൻെറ പാണ്ഡിത്യത്തിനും, ഗാംഭീര്യത്തിനും, ചാതുര്യത്തിനും, കേവലം സല്ലീലാവിലാസങ്ങൾ മാത്രമായിരുന്നു".

---

## അദ്ധ്യായം ൯

---

### വാഗ്മിത്വം

മലയാളികളുടെ ഇടയ്ക്കു പ്രസംഗകലയിൽ പ്രാവീണ്യം സമ്പാദിച്ചിട്ടുള്ളവർ കുറവല്ല. എന്നാൽ അവരിൽ ഒരു

വലിയ വിഭാഗക്കാർ ഇംഗ്ലീഷ്പക്ഷപാതികളോ, ഇംഗ്ലീഷിൽമാത്രം പ്രസംഗിക്കുവാൻ വശമുള്ളവരോ ആണ്. ശേഷിച്ചകൂട്ടത്തിൽ അധികം ആളുകളും ജനസാമാന്യത്തിന്റെ വികാരങ്ങളെ ഇളക്കിവിടുവാൻമാത്രം കഴിയുന്ന ഉപരിപ്ലവബുദ്ധികളാണ്. 'നെടുനെടുങ്കൻവാചകക്കാർ' 'കേട്ടിട്ടാൽ പൊട്ടാത്ത പദപ്രയോഗക്കാർ' 'പിന്നെ എത്രയായാലും അവസാനിക്കാത്ത 'ആശയബാഹുല്യക്കാർ' ഓരോ തരം 'സ്പിരിറ്റുകാർ' എന്നിങ്ങനെ പോകുന്ന നമ്മുടെ വാചാലന്മാരുടെ വകഭേദങ്ങൾ. എന്നാൽ ഇവരിൽനിന്നെല്ലാം വിഭിന്നരായി, ശ്രോതാക്കളുടെ വികാരങ്ങളെക്കാൾ അവരുടെ ചിന്തയേയും ബുദ്ധിയേയും വിജൃംഭിപ്പിക്കുവാൻ കഴിയുന്നവരും, താൽക്കാലികമായ ആകർഷണത്തെക്കാൾ സ്ഥായിയായ ഉത്തേജനത്തിനു പ്രാഗത്ഭ്യമുള്ളവരുമായ യഥാർത്ഥ വാഗ്മികളാണെങ്കിൽ മലയാളഭാഷയെസംബന്ധിച്ചിടത്തോളം വിരളമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. വിജ്ഞാനസമ്പന്നരും ചിന്താപടുക്കളുമായ പണ്ഡിതന്മാർ വാഗ്വിലാസരഹിതരായും, ഉപരിപ്ലവബുദ്ധികൾ വാഗ്മികളായും കാണപ്പെടുന്ന ദൃഷ്ടാന്തങ്ങൾ വളരെ സാധാരണമാണ്. മലയാളസാഹിത്യത്തിൽ വിജ്ഞാനവും ചിന്തയും ഹൃദയാകർഷകമായ വാഗ്മിതയിൽ ഇണക്കി സദസ്സുകൾക്ക് ഉന്മേഷവും ഉദ്ബുദ്ധതയും നൽകുവാൻ കഴിവുള്ള ചുരുക്കം ചില വാഗ്മികളിൽ പി. കെ. അത്യുന്നതമായ ഒരു സ്ഥാനം അർഹിക്കുന്നു. പാണ്ഡിത്യപ്രകർഷംകൊണ്ടുള്ള ശുഷ്കതയോ, കാര്യമാത്രപ്രസക്തികൊണ്ടുള്ള വിരസതയോ അദ്ദേഹത്തിന്റെ പ്രസംഗങ്ങളെ ബാധിച്ചില്ല. പ്രത്യുത, സ്വതന്ത്രമായ ചിന്തകൊണ്ടു നവ്യത ദ്യോതിക്കുന്നതും; ആശയ

പ്രൗഢിക്കനുസരണമായ ഭാഷാവിലാസത്താൽ സുന്ദരവും, സമയോചിതമായി ആവിർഭവിക്കുന്ന ഫലിതപ്രയോഗങ്ങളുടെ ധാരാളതകൊണ്ട് ആഹ്ലാദജനകവും, ആദ്യന്തം സാഹിത്യരസസംപൂരിതവുമായിരുന്നു അദ്ദേഹത്തിന്റെ പ്രസംഗരീതി. മൂന്നു ഭാഷകളിൽ ഉണ്ടായിരുന്ന പാണ്ഡിത്യസമ്പത്ത് ഈ വചോവാദത്തിനെ സദാപി പോഷിപ്പിച്ചുവന്നു. പണ്ഡിതന്മാരുടെ ഒരു ദൗർബ്ബല്യം എന്നു പറയാവുന്ന വിജ്ഞാനപ്രദർശനൗത്സുക്യം അദ്ദേഹത്തെ ശാഖാചംക്രമണത്തിനു പ്രേരിപ്പിച്ചില്ല. ഏതൊരു വിജ്ഞാനശകലവും സ്വകീയചിന്തകൊണ്ടു ഭാസുരമാക്കി അവസരത്തിനുചിതമായി പ്രയോഗിക്കുന്നതിലായിരുന്നു അദ്ദേഹത്തിന്റെ നിപുണത. സംസ്കൃതപണ്ഡിതന്മാരുടെ അനിയന്ത്രിതമായ ശ്ലോകോദ്ധാരണഭ്രമം അദ്ദേഹത്തെ ബാധിച്ചില്ല. നൈസർഗ്ഗികമായ വിവാദപടുതയും അപഗ്രഥനകുശലതയും, അഭിഭാഷകൻ എന്ന നിലയിൽ സമ്പാദിച്ച വാദസമർത്ഥനപ്രാവീണ്യവും പി. കെ-യുടെ പ്രസംഗങ്ങളെ ശക്തിയും ഓജസ്സും ഉള്ളവയാക്കിത്തീർത്തു. ലേഖനങ്ങളിലെപ്പോലെ തന്നെ പ്രസംഗങ്ങളിലും അസ്ഥാനത്തിലുള്ള ഒററവാക്കോ വാചകമോ കാണാൻ പ്രയാസമാണ്. പ്രതിപാദനസംരംഭങ്ങൾക്കിടയ്ക്ക് തന്നെത്താൻ അറിയാതെ പ്രയോഗിച്ചുപോയ വാക്കുകൾ പി. കെ-യുടെ ഏററവും അസഭ്യമെന്നു പറയാവുന്ന വാദപ്രസംഗങ്ങളിൽപോലും കാണുകയില്ല. ഈ ഗുണവിശേഷങ്ങൾമൂലം അദ്ദേഹത്തിന്റെ വാചാപ്രസംഗങ്ങൾ, ആശയത്തിലും ഭാഷയിലും, പ്രായേണ ചിന്തിച്ചെഴുതിയിട്ടുള്ള പ്രബന്ധങ്ങളുടെ സൗഷ്ഠവം ധരിക്കുന്നു

ആംഗലസാഹിത്യത്തിൽ ബർക്കിൻെറ പ്രസംഗങ്ങൾ ഈ രീതിയിലുള്ളവയാണു്. മലയാളഭാഷയിൽ മററാരുടെയെങ്കിലും വാചാപ്രസംഗങ്ങളെപ്പററി ഈ അഭിപ്രായം ഇത്രമാത്രം പരമാർത്ഥതയോടുകൂടി പറയുവാൻ കഴിയുമെന്നു തോന്നുന്നില്ല.

൧൧൦൨-ൽ പി. കെ. ഇടപ്പള്ളി സാഹിത്യപരിഷത്തിൽ ചെയ്ത ഉൽഘാടനപ്രസംഗം അച്ചടി പ്രസിദ്ധീകരിച്ചിട്ടുള്ളതു് അദ്ദേഹത്തിൻെറ വാചാപ്രസംഗത്തിൻെറ ഒരു ഉത്തമമാതൃകയായി പരിഗണിക്കാവുന്നതാണു്. അതുപോലെതന്നെ, സി. വി.-യുടെ ചരമത്തിൽ അനുശോചിച്ചുകൊണ്ടു് നടത്തിയ മറെറാരു പ്രസംഗവും പ്രസിദ്ധീകരിച്ചു കണ്ടിട്ടുണ്ടു്. ഇതിലെല്ലാം പി. കെ.-യുടെ സഹജമായ ശൈലീരസം അതിൻെറ യഥാർത്ഥരൂപത്തിൽ വിലസുന്നതു കാണാം. ശബ്ദഭംഗിയും അർത്ഥപുഷ്ടിയും ആശയങ്ങളുടെ അടുക്കം എല്ലാം, അവധാനപൂർവം എഴുതിയിട്ടുള്ള പ്രബന്ധങ്ങളുടെ പദവിയിലേയ്ക്കു് ആ പ്രസംഗങ്ങളെ ഉയർത്താൻ പര്യാപ്തമാണു്. ഇടപ്പള്ളി പ്രസംഗത്തിൽനിന്നും ഒരു ഖണ്ഡിക താഴെ ചേർക്കുന്നു:—

'നമ്മുടെഭാഷ ഒന്നു്; അതിലെ സാഹിത്യം വേറെ ഒന്നു്; അവ രണ്ടും പ്രത്യേകം ഗ്രഹിക്കാവുന്നതാണു്. ഇവ രണ്ടിനുമുള്ളഭാവം രണ്ടുതന്നെയാണു്. ഭാഷ എന്നു പറയുന്നതു് ഒരു വൃക്ഷമെന്നോ ലതയെന്നോ വിചാരിക്കുന്നപക്ഷം അതിൻെറ കസുമസ്ഥാനമാണു് സാഹിത്യമെന്നു പറയുന്നതു്. വൃക്ഷത്തിൻെറ പലഭാഗങ്ങളും നമുക്കു് നിത്യോപയോഗത്തിനു കൂടിയേതീരു. കസുമങ്ങൾ നമ്മുടെ ആനന്ദാനുഭവത്തിനു ക്ലിപ്തപ്പെട്ടവയാണു്. അതുപോലെ ലോകവ്യവഹാരത്തിൽ ഭാഷകൂടാതെ കഴിക്കാൻ നിർവാഹമില്ല. സാഹിത്യം നമ്മുടെ ആനന്ദത്തെ അഭിമുഖീകരിക്കുന്നു, സച്ചിദാനന്ദരൂപ

മായ ആത്മാവിനാൽ ലോകം വ്യാപ്തമാണെന്നു വിചാരിച്ചാൽ സകല സൃഷ്ടികളിലും നമുക്ക് ഉപാദേയമായി ഒരു ആനന്ദാംശം ഉണ്ടെന്നു സിദ്ധിക്കുമല്ലോ. അങ്ങിനെ ആനന്ദമയമായി പരിണമിക്കുന്ന ഭാഷാസ്വരൂപമാണു് സാഹിത്യം. വൃക്ഷമില്ലെങ്കിൽ പുഷ്പമില്ലെന്നുള്ളതുകൊണ്ടു് ഭാഷയില്ലെങ്കിൽ സാഹിത്യമില്ലെന്നുള്ളതു നിശ്ചയംതന്നെ. അതുകൊണ്ടു് ഭാഷയുടെ പ്രാധാന്യം അവഗാഹവമാണല്ലോ.''

സി. വി-യുടെ ചരമംസംബന്ധിച്ചു നടത്തിയ അനുശോചനപ്രസംഗത്തിലെ ഒരു ഭാഗമാണു് താഴെ ചേർക്കുന്നതു്:—

''ആ മഹാനുഭാവനെപ്പററി സ്മരിക്കുമ്പോൾ എന്റെ ഹൃദയം ശോളികൃതമാകുന്നു. ഈയാണ്ടു തുലാമാസത്തിൽ ഞാൻ ശരീരചികിത്സക്കായി കുറെനാൾ ഇവിടെ (തിരുവനന്തപുരത്തു) താമസിച്ചിരുന്നു. അന്നു് എന്നെ പകലുറക്കത്തിൽനിന്നു രക്ഷിക്കുന്നതിനായി ആ മഹാശയൻ പല കഥകളും വിനോദങ്ങളും പറഞ്ഞു രസിപ്പിച്ചുവന്നു. ഇതു പാതുസ്നേഹത്തോടുകൂടി സംഭാഷണം ചെയ്യുന്നതിനു് ആർക്കും സാധിക്കുന്നതല്ല അദ്ദേഹത്തിന്റെ സംഭാഷണം ശ്രവിച്ചുകൊണ്ടിരിക്കുന്നതിൽപരം ആനന്ദം ആർക്കും ഒരിക്കലും ലഭിക്കുന്നതല്ല ആ കഥകളൊക്കെ ഓർക്കുമ്പോൾ!........(ഗദ്ഗദം) ''........ഞങ്ങൾ ഒടുവിൽ പിരിഞ്ഞതും ആ സന്ദർഭത്തിലാണു്. അപ്പോൾ എന്നെ വിളിച്ചു ചില കാര്യങ്ങൾ പറയുകയും അനർഘങ്ങളായ പല ഉപദേശങ്ങൾ തരികയും ചെയ്തു. എന്റെ കണ്ണുകളിൽ വർഷിച്ചതായ വാത്സല്യധാരയുടെ സാന്ദ്രശക്തികൊണ്ടാണു് ഞാൻ നിയമസഭയുടെ അംഗമാവുക എന്ന പ്രാരബ്ധത്തിലേക്കു പുറപ്പെട്ടതെന്നും പറഞ്ഞുകൊള്ളട്ടെ. നായർ സമുദായനഭസ്സിൽ പരിപൂർണ്ണോദയംചെയ്ത അതിദീപ്രമായ ധ്രുവനക്ഷത്രമായിരുന്ന ആ പുണ്യപുരുഷൻ. വളരെ അപൂർവമായി വല്ലകാലത്തും പ്രത്യക്ഷപ്പെടുന്ന ഒരു തേജഃപുഞ്ജമായിരുന്ന നിർവാണം പ്രാപിച്ച

ഈ മഹാത്മാവ്. ഇപ്രകാരം ഒരു ഭാസുരോദയം ഉണ്ടാകുന്നതിനു എത്ര സമകാലംകഴിയേണ്ടിവരും! ആ പ്രഭാപ്രസൃതധാമത്തിൽനിന്നു അനവരതം നിർഗ്ഗളിക്കുന്ന യശശ്ചന്ദ്രികാപൂരം ലോകാന്തരത്തോളം നയനമോഹനമായും സുഖശീതളമായും പരിലസിക്കുന്നതാണു."

മേൽക്കാണിച്ച ഉദാഹരണങ്ങളിൽനിന്നു പി. കെ-യുടെ ലേഖനശൈലിക്കുള്ള മിക്ക ഗുണങ്ങളും അദ്ദേഹത്തിന്റെ വാചാലപ്രസംഗങ്ങളിലുമുണ്ടെന്നു കാണാവുന്നതാണ്. എങ്കിലും പ്രയോഗത്തിൽ പ്രസംഗങ്ങൾ പ്രബന്ധങ്ങളെക്കാൾ കൂടുതൽ ഊർജ്ജസ്വലങ്ങളും ഹൃദയാകർഷകങ്ങളുമായിരുന്നു. എഴുത്തുകാരന്റെയോ വക്താവിന്റെയോ ആത്മവീര്യം യഥാക്രമം വായനക്കാരന്റെയോ ശ്രോതാവിന്റെയോ അന്തരംഗത്തിൽ പതിയുന്നതിന്റെ ക്രമമാണു പ്രബന്ധങ്ങളുടേയും പ്രസംഗങ്ങളുടേയും വിജയത്തിനു മാനദണ്ഡമായി പരിഗണിക്കപ്പെട്ടിട്ടുള്ളതു്. അങ്ങനെ നോക്കുമ്പോൾ ഒരു പ്രഭാഷകനുള്ളതുപോലെ ആകർഷണസാമഗ്രികൾ എഴുത്തുകാരനുണ്ടെന്നു തോന്നുന്നില്ല. അഭിമുഖമായിരിക്കുന്ന സദസ്സിനെവശീകരിക്കുവാൻ പ്രസംഗകനു് മുഖഭാവം അംഗവിക്ഷേപം സ്വരമാധുര്യം മുതലായി പലതും സഹായകമായിരിക്കും. എഴുത്തുകാരൻ മുഴുവൻകാര്യവും പദങ്ങളുടെ ശക്തിയെമാത്രം ആശ്രയിച്ചു് വായനക്കാരന്റെ വികാരങ്ങൾക്കും യുക്തിമണ്ഡലത്തിനും വിട്ടുകൊടുക്കയാണു ചെയ്യുന്നതു്. പി. കെ-യ്ക്കു്, സദസ്സിനെ ആകർഷിക്കുവാൻ പര്യാപ്തങ്ങളായ സാമഗ്രികൾ തികച്ചും വശമായിരുന്നു. ആകപ്പാടെയുള്ള ബാഹ്യാകാരസൗഷ്ഠവവും സ്വരമാധുര്യവുംതന്നെ ഏതുസദസ്സിനെയും ഹഠാദാകർഷിക്കത്തക്കവയായിരുന്നു. നൈസർഗ്ഗികമായ ഹൃദയസാരസ്യം അനവരതം സ്ഫുരിച്ചു

തന്നെ ആ മുഖമണ്ഡലത്തിൽ സന്ദർഭാനുസരണമായുള്ള സ്തോഭഭേദങ്ങൾ മുറയ്ക്കു പ്രത്യക്ഷപ്പെടാതിരുന്നില്ല. ലേശംകൂസലില്ലാത്ത ആ നിലയും, സരസങ്ങളായ അംഗവിക്ഷേപങ്ങളും സർവോപരി വാക്കിലും നോക്കിലുമുള്ള ഫലിതവിലാസവും, പരിഹാസരസപൂരണവും എല്ലാംകൂടി ആയപ്പോൾ പി. കെ-യുടെ സഭാപ്രവൃത്തത്തിനുള്ള സാമഗ്രികൾ മിക്കവാറും പരിപൂർണ്ണമായി. പിന്നെ വേണ്ടിയിരുന്നതു് പ്രസംഗത്തിന്റെ ആന്തരമായ സാരാംശം മാത്രമാണു്. അതിൽ പി. കെ-യുടെ പ്രഭാഷണങ്ങളുടെ ഉന്നതമായനില പരാമർശിച്ചുകഴിഞ്ഞതല്ലോ.

അദ്ധ്യക്ഷപ്രസംഗങ്ങളിലായിരുന്നു പി. കെ. യുടെ അന്യാദൃശമായ വചോസാമഗ്രികൾ പ്രകടമായി പ്രത്യക്ഷപ്പെട്ടതു്. സാധാരണ പ്രസംഗങ്ങളിൽ പ്രതിപാദ്യവിഷയത്തെത്തന്നെ അധികരിച്ചുള്ള ഗതിയേ പ്രസംഗകനു് അവലംബിക്കുവാൻ കഴിയുകയുള്ളു. അദ്ധ്യക്ഷപ്രസംഗങ്ങളിൽ വിശാലമായ രംഗം ലഭിക്കുന്നു. വിമർശപരമായ ഒരു പര്യടനത്തിനു് സന്ദർഭം ഉണ്ടാകുന്നു. പ്രസംഗക്കൊഴുപ്പിനു ആവശ്യമുള്ള സാഹചര്യം അവിടെയുണ്ടു്. സ്വാഭാവികമായ വൈദുഷ്യപ്രഭാവത്തിനും ഒരു നല്ല നടനരംഗമാണു അപ്പോൾ ലഭിക്കുന്നതു്. പി. കെ-യുടെ അദ്ധ്യക്ഷപ്രസംഗങ്ങൾ സുപ്രസിദ്ധങ്ങളത്രെ. ഏതൊരു മഹാസദസ്സും തൽസന്ദർഭങ്ങളിൽ ഹർഷസമുദ്രത്തിൽ ആറാടാതിരുന്നിട്ടില്ല. ഉപക്രമപ്രസംഗങ്ങൾ മിക്കവാറും പൊരുത്തപ്രതിപാദനംകൊണ്ടു് വിജ്ഞേയങ്ങളായിരിക്കും. ഉപസംഹാരത്തിലാണു് വിമർശകനായ പി. കെ. പ്രത്യക്ഷപ്പെടുന്നതു്. യോഗനടപടികൾ

ശുകപ്പോടെ ഒന്നു സിംഹാവലോകനം ചെയ്തുകൊണ്ടു്, പ്രസംഗകർത്താക്കൾ പുറപ്പെടുവിച്ച അഭിപ്രായങ്ങളുടെ ന്യായാന്യായതകളെ പരിശോധിക്കുന്നു. കുശാഗ്രമായ വിശകലനബുദ്ധിയും, അവിചാരരമണീയമായ നിരീക്ഷണകുശലതയും അപ്പോൾ സ്വതന്ത്രമായി പ്രവർത്തിക്കുന്നു. ചിലപ്പോൾ ഉപസംഹാരപ്രസംഗം ഏതാണ്ടൊരു സംഹാരകൃത്യമായി പരിണമിച്ചുവെന്നും വരാം. അല്പസമയത്തിനുമുൻപ്` ഒരു പക്ഷേ സദസ്സിന്റെ മുക്തകണ്ഠമായ അഭിനന്ദനത്തിനു് പാത്രമായ പ്രസംഗകൻ പി. കെ-യുടെ വിമർശഗതിയിൽ അന്തഃസദസ്സിന്റെ ആക്ഷേപസൂചകമായ ശബ്ദപ്രകടനത്തിനും ലക്ഷ്യമായെന്നുംവരാം. ഈ രീതിമൂലം അദ്ദേഹത്തിന്റെ ആദ്ധ്യക്ഷ്യത്തിൽ കരളുറപ്പോടുകൂടി പ്രസംഗിക്കുവാൻ ആർക്കും സാധിച്ചിരുന്നില്ല. പ്രസംഗങ്ങളുടെ യഥാർത്ഥഗുണപരിശോധനകൊണ്ടു് പി. കെ. പലരേയും നിരാശരാക്കിയിട്ടുണ്ടു്. ആക്ഷേപപരം പലർക്കും മർമ്മഭേദകമായിത്തീർന്നിട്ടുണ്ടു്. എന്നാൽ ന്യായമായി അർഹിക്കുന്നവരെയല്ലാതെ അനുഗ്രഹത്തിനും ആക്ഷേപത്തിനും ലക്ഷ്യമാക്കിയിരുന്നില്ലെന്നുള്ള സമാധാനം സദസ്യരുടെ അഭിനന്ദനത്തെ ഉദ്ദീപിപ്പിക്കയേ ചെയ്തിരുന്നുള്ളു. മിക്കപ്പോഴും 'വിക്രമികളുടെ ആക്രമങ്ങളെ' ശാസിക്കുന്നതിനുവേണ്ടിയാണു് പി. കെ. ശസ്ത്രങ്ങൾ പ്രയോഗിച്ചുവന്നതു്. അവ ഉദ്ദേശപ്രേരിതങ്ങളായിരുന്നില്ല.

* * * *

ചിന്താഗാംഭീര്യം, സാഹിത്യരസം, ഫലിതപരിഹാസങ്ങൾ എന്നിവ കലർന്നുള്ള ഒരു വചോവിലാസമായിരുന്നു പി. കെ-യ്ക്കുണ്ടായിരുന്നതു്. ചാതുര്യത്തോടെ പ്രയോഗിക്കു

പ്പെടുന്ന ഒരുതരം ഉപാഖ്യാനങ്ങൾ അഥവാ ദൃഷ്ടാന്തകഥകൾ പ്രസംഗങ്ങളിൽ സുലഭമായിരുന്നു. ആശയവിശദീകരണമാണു് പ്രധാന ഉദ്ദേശമെങ്കിലും അതിൽ കവിഞ്ഞുള്ള പല പ്രയോജനങ്ങളും ഈ കല്പിതകഥകളിൽനിന്നുണ്ടായിക്കൊണ്ടിരുന്നു. കുന്നുകൾക്കു വിഷയീഭവിക്കുന്നതിൽ കവിഞ്ഞുള്ള വ്യാപ്തി ആ കഥകൾക്കുണ്ടായിരിക്കും. പരിഹാസസ്ഫുരണം നിറഞ്ഞ ഒരുമാതിരി 'ഷെല്ലിവാണമെററി'കളാണു് അവ. പ്രയോഗിച്ചുകഴിഞ്ഞാൽ ചീററലോടെ നാലുപാടും പായുന്നതായും, ചില സ്ഥാനങ്ങളിൽ അസഹ്യതയുണ്ടാക്കുന്നതായും കാണാം. ഹാസ്യസ്ഫുലിംഗങ്ങളും ഫലിതരസഗോളകങ്ങളും അവയിൽനിന്നും പൊട്ടിപ്പുറപ്പെടുന്നു. പ്രസംഗമേളങ്ങൾക്കിടയ്ക്കു പ്രത്യക്ഷപ്പെടാറുള്ള ഈ കഥാപ്രയോഗകമ്പക്കെട്ടുകളുടെ ഏതാനും ദൃഷ്ടാന്തങ്ങൾ മാത്രം രേഖപ്പെടുത്തിക്കൊള്ളട്ടെ. നിയമസഭാമെമ്പറന്മാരുടെ ഉഗ്രതയും പ്രാഗത്ഭ്യവും എല്ലാം പ്രദർശിപ്പിക്കപ്പെടാറുള്ള ബഡ്ജററു് നിരൂപണ പ്രസംഗങ്ങൾ ഗവർമ്മെൻറു പക്ഷത്തെ എത്ര തുച്ഛമായേ ബാധിക്കുന്നുള്ളു എന്നുള്ളതു് വിശദീകരിക്കുവാൻ ഒരു പ്രസംഗമദ്ധ്യേ പി. കെ. ഏതാണ്ടു താഴെക്കാണുംവിധം പ്രസ്താവിച്ചു:—

ബഡ്ജററു് വിമർശനങ്ങളുടെ കോലാഹലം, ഗവർമ്മെൻറുപക്ഷത്തിൻെറ മനമിളകാത്ത നിലകണ്ടപ്പോൾ ആനയെക്കാലുമടക്കി അടിച്ച ഗോവിന്ദശ്ശാരുടെ കഥയാണു് ഓർമ്മവരുന്നതു്. ഗംഭീരനായ ഒരു മദയാന ഒരിടവഴിയിൽക്കൂടി ഉലഞ്ഞുമന്ദഗമനം ചെയ്യുകയായിരുന്നു. വഴിയരികിൽ താമസക്കാരനായ ഗോവിന്ദശ്ശാരുടെ വേലിക്കെട്ടുകൾ പലതും തുമ്പിക്കരത്താൽ പറിച്ചെടുത്തു ഞെരിച്ചുകൊണ്ടാണു് അവൻെറ മുന്നോട്ടുള്ള ഗമനം. ഗോവിന്ദശ്ശാർ

കോപാന്ധനായി. ഈ ധിക്കാരിയായ പൊണ്ണത്തടിയനു് തക്കതായ ശിക്ഷകൊടുക്കുന്നതാണെന്നുള്ള ഉൽഘോഷണങ്ങളോടുകൂടി അയാൾ ആനയോടടുത്തു. നിമിഷത്തിനുള്ളിൽ ആ കോപിഷ്ഠന്റെ രണ്ടുമൂന്നു പാദപ്രഹാരങ്ങൾ ആനയുടെ പിൻകാലുകളിൽ ഊക്കോടെപതിച്ചു. അടികൊണ്ടു മത്തഗജം ആ വിവരം അറിഞ്ഞതേ ഇല്ല, അവൻ വാലും ചെവിയും ആട്ടി കൈത്തലയും ചാച്ചു് അങ്ങനെ സഞ്ചരണം മുന്നോട്ടുപോകയാണു്. അടിച്ചു് ഗോവിന്ദശ്ശാരാകട്ടെ കാലുയർത്തി സ്വന്തം കൈതച്ചുവട്ടിൽ സ്ഥലംപിടിച്ചിരിക്കുന്നു. ഇങ്ങനെയാണു് ഗവമെന്റു ബഡ്ജററാകുന്ന മദയാനയെ 'പദപ്രഹരംകൊണ്ടു്' ശിക്ഷിക്കാനൊരുമ്പെടുന്ന അസംബ്ളി ഗോവിന്ദശ്ശാരന്മാരുടെഗതി"



നായർസർവീസ് സൊസൈററിയുടെ ആഭിമുഖ്യത്തിൽ നടന്നചില പാഠശാലോൽഘാടനയോഗങ്ങളിൽ അന്നാന്നുള്ള ദിവാൻജിമാരുടെ ആദ്ധ്യക്ഷ്യവും പി. കെ-യുടെ പ്രസംഗവും ഏതാണ്ടു പതിവായിത്തീർന്നിരുന്നുവെന്നു് അദ്ദേഹത്തിനു തോന്നി. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള സൊസൈററി പ്രസിഡന്റായിരുന്ന കാലങ്ങളിൽ മററു നേതാക്കന്മാരെ സൊസൈററിയിലേക്കു സ്വാഗതംചെയ്തിരുന്നില്ലെങ്കിലും, പ്രധാന സമ്മേളനങ്ങളിലും മററും പി. കെ-യുടെ പ്രസംഗം ഒരുചടങ്ങായി സ്വീകരിക്കപ്പെട്ടിരുന്നുവത്രെ. ദിവാൻ മി. വാട്ട്സിന്റെ അദ്ധ്യക്ഷതയിൽ അപ്രകാരമുള്ള ഒരു ഉൽഘാടനപ്രസംഗത്തിൽ പി. കെ. ഏതാണ്ടിങ്ങനെ തന്റെ പ്രസംഗമാരംഭിച്ചു.

"സർവീസ് സൊസൈററിയോഗങ്ങളിൽ എന്റെ പ്രസംഗം, ദിവാൻജിമാരുടെ ആദ്ധ്യക്ഷ്യം പോലെതന്നെ ഒരു മാറാപ്പതിവായി തീർന്നിട്ടില്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അറിഞ്ഞോ

അറിയാതെയൊ സംഭവിച്ചിട്ടുള്ള ഈ കീഴ്പതിവിനെപ്പററി വിചാരിക്കുമ്പോൾ, പഴയ ചാക്കണ്ണിമാപ്പിളയുടെ പുതപ്പിന്റെ കഥ ഓർമ്മയിൽ വരുന്നു. ഒരു ഭഗവതിക്ഷേത്രത്തിൽ ആറാട്ടുഎഴുന്നള്ളിച്ചുപോകുമ്പോൾ ഭയങ്കരമായ മഴപെയ്തു. ആനയും പൊന്നിൻതലക്കെട്ടും, ജീവതയുമൊക്കെ നനഞ്ഞുതുടങ്ങി. ഉത്സവനടത്തിപ്പുകാർ ഇതികർത്തവ്യതാമൂഢരായി. അന്നു സമുദായങ്ങൾതമ്മിൽ ഇത്രവളരെ അകൽച്ചയില്ലാതിരുന്നതിനാൽ വഴിയരികിൽ താമസിച്ചിരുന്ന ചാക്കണ്ണിമാപ്പിളയ്ക്കു് ഭഗവതിവിഗ്രഹം നനയുവാനനുവദിക്കുന്നതിനു വലുതായ വൈമുഖ്യമായിരുന്നു. അയാൾ തന്റെ പക്കലുണ്ടായിരുന്ന ഒരുപുതപ്പു് തൽക്ഷണം കൊണ്ടുവന്നു വിഗ്രഹം മൂടാനേൽപ്പിച്ചുകൊടുത്തു. അങ്ങനെ അത്തവണത്തെ ആറാട്ടുകഴിഞ്ഞുകൂടി. അടുത്തവർഷം ആറാട്ടിനു വേണ്ടഉപകരണങ്ങൾക്കു ചിട്ടയെഴുതിയപ്പോൾ മുന്നാണ്ടത്തെ ചടങ്ങനുസരിച്ചു ചാക്കണ്ണിമാപ്പിളയുടെ പുതപ്പും ലിസ്ററിൽ വന്നു. ഇന്നമാസം ഇത്രാംതിയതി ആറാട്ടാകയാൽ പതിവുപോലെ പുതപ്പുമായി ഹാജരായിക്കൊള്ളണമെന്നു് ചാക്കണ്ണിമാപ്പിളക്കു കുറിയും കിട്ടി. അതുപോലെ സർവീസ്സൊസൈററിയോഗങ്ങളാകുന്ന ആറാട്ടുകളിൽ പ്രസംഗപ്പുതപ്പുമായി ഹാജരായിക്കൊള്ളണമെന്നുള്ള കുറി മുറയ്ക്കുകിട്ടാറുള്ള ഒരു ചാക്കണ്ണിമാപ്പിളയാണോ ഞാൻ എന്നു സംശയിക്കുന്നു.''

ചിലപ്പോൾ ഉപാഖ്യാനത്തിനുപകരം അക്കാലത്തു നടന്നിട്ടുള്ള ഏതെങ്കിലും സംഭവങ്ങളെ പരാമർശിച്ചും മേൽപ്രകാരമുള്ള രസികതകൾ പ്രസംഗമദ്ധ്യേ പി. കെ. പ്രയോഗിക്കുക പതിവാണു്. ദിവാൻ രാഘവയ്യാ ആയിരുന്നപ്പോഴത്തെ എൻ. എസ്സ്. എസ്സ്. ഇംഗ്ലീഷ്ഹൈസ്ക്കൂൾ ഉൽഘാടനംചെയ്തതു്. അന്നും പി. കെ. ഒരു പ്രസംഗകനായിരുന്നു. പൂർവ്വകാലത്തെ വിദ്യാർത്ഥിജീവിതം എന്നുള്ള

വിഷയത്തെ അധികരിച്ചു് അദ്ദേഹം പ്രസംഗിച്ചു. തിരുവിതാംകൂറിലെ വിദ്യാർത്ഥിബഹളം കഴിഞ്ഞു് അധികകാലമായിരുന്നില്ല. പഴയകാലത്തു വിദ്യാർത്ഥികൾ ആശാന്മാരിൽനിന്നു അനുഭവിക്കേണ്ടിവന്ന 'പങ്കപ്പാടുകൾ' ഫലിതമയമായി വിവരിച്ചശേഷം അദ്ദേഹം ഇങ്ങനെ തുടൎന്നു: "ഇതൊക്കെയായിരുന്നു നിർഭാഗ്യരായിരുന്ന പൂൎവ്വകാലവിദ്യാർത്ഥികളുടെ അനുഭവങ്ങൾ. കുറേ ഇങ്ങോട്ടുവന്നപ്പോൾ ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിന്റെ കാലമായി. ചില വിദ്യാർത്ഥികൾ അദ്ധ്യാപകന്മാരെ തിരിഞ്ഞു തല്ലിത്തുടങ്ങി. അവിടവും കഴിഞ്ഞു ഇപ്പോഴിതാ വിദ്യാർത്ഥികളെയും അദ്ധ്യാപകന്മാരെയും മൂന്നാമതൊരുകൂട്ടർ പ്രഹരിച്ചുതുടങ്ങിയിരിക്കുന്നു." സദസ്സ് ഹർഷാരവത്തിൽ മുഴുകി. അദ്ധ്യക്ഷന്റെ മുഖത്തും നിഷ്പ്രകാശമായ ഒരു പുഞ്ചിരി പ്രത്യക്ഷപ്പെടാതിരുന്നില്ല.

സന്ദർഭാനുസാരമുള്ള പശ്ചാത്തലങ്ങളും പരിണാമഘട്ടങ്ങളും സൃഷ്ടിച്ചു സദസ്സുകളെ ഫലിതരസത്തിൽ മുഴുകിക്കുവാൻ പി. കെ.യ്ക്കുണ്ടായിരുന്ന കഴിവു് അസാമാന്യമായിരുന്നു. ഉപസംഹാരപ്രസംഗമാണു് അതിനുള്ള പ്രത്യേകരംഗം. സദസ്സിൽ നടന്ന സംഭവങ്ങളെയെല്ലാം കൂട്ടിയിണക്കി അവസരോചിതമായി, ചമൽക്കാരജനകമായി വിമർശിക്കുമ്പോഴാണു് ഈ രസകരമായ രംഗങ്ങൾ ഉണ്ടാകുന്നതു്. വാദപ്രതിവാദങ്ങളും മററും കൊണ്ടു മിഥ്യാ ഗൌരവം പൂണ്ടിരിക്കുന്ന സദസ്സുകളിൽ യാഥാർത്ഥ്യബോധമുണ്ടാകുവാൻ പി. കെ.യുടെ ഫലിതപരിഹാസസമ്മിളിതമായ ഉപസംഹാരപ്രസംഗങ്ങൾ പലപ്പോഴും ഉപകരിച്ചിട്ടുണ്ടു്. ൧൧൦൩-ൽ ആണെന്നുതോന്നുന്നു, സ്ത്രീസ്വാതന്ത്ര്യവാദം ഈ നാട്ടിലെ

വർത്തമാനപ്പത്രങ്ങളിലും പ്രസംഗപീഠങ്ങളിലും സർവ്വസാധാരണമായിരുന്നപ്പോൾ ജൂബിലിടൌൺഹാളിൽ വച്ചുനടന്ന ഒരു വാർഷികസമ്മേളനത്തിൽ പി. കെ. അദ്ധ്യക്ഷനായിരുന്നു. സ്ത്രീസ്വാതന്ത്ര്യവാദം ആ യോഗത്തിൽ പ്രതിപാദ്യവിഷയമാകുമെന്നു കാര്യപരിപാടിയിൽ യാതൊരു സൂചനയും ഉണ്ടായിരുന്നില്ല. എന്നാൽ മിസിസ്സ് അന്നാചാണ്ടിയുടെ 'പ്രതിഭാഗം' എന്ന പ്രസംഗം സ്ത്രീസ്വാതന്ത്ര്യത്തിന്റെ പ്രതിപക്ഷവാദികൾക്കു നിശിതമായ ഒരു മറുപടി ആയിരുന്നതിനാൽ ആ പ്രശ്നം സദസ്സിൽ പൊടുന്നനവേ ആവിർഭവിച്ചു. സദസ്യതിലകൻ റ്റി. കെ. വേലുപ്പിള്ളയുടെ ലേഖനപരമ്പരയ്ക്കു മറുപടിയായിട്ടായിരുന്നു ആ പ്രസംഗത്തിന്റെ പ്രയോഗം. അദ്ദേഹം 'വാദഭാഗം' പറഞ്ഞുകഴിഞ്ഞിരുന്നു എന്നുള്ളസങ്കല്പത്തിലാണു് മിസിസ്സ് ചാണ്ടി തന്റെ 'പ്രതിഭാഗം', ന്യായാധിപനായ അദ്ധ്യക്ഷന്റെ മുമ്പിൽ വാദിച്ചതു്. സദസ്സിലെ പുരുഷവിഭാഗത്തെ തലതാഴ്ത്തിക്കുന്നതിനും, ക്ഷതാഭിമാനികളായ സ്ത്രീകളെ വിജൃംഭിതവീര്യകളാക്കുന്നതിനും പര്യാപ്തമായ പല പ്രസ്താവനകളും ആ പ്രസംഗത്തിലടങ്ങിയിരുന്നു. പുരുഷന്മാരുടെ പ്രാബല്യം നിലനില്ക്കുന്നിടത്തോളംകാലം സ്ത്രീസ്വാതന്ത്ര്യവാദത്തിനു സമുദായത്തിൽ വലിയ ആനുകൂല്യം ലഭിക്കുകയില്ലെന്നും, യാഥാസ്ഥിതികനായ അദ്ധ്യക്ഷനിൽ നിന്നുപോലും അനുകൂലമായ തീരുമാനം പ്രതീക്ഷിക്കുന്നില്ലെന്നും, എങ്കിലും അദ്ദേഹത്തിന്റെ ന്യായാധിപബുദ്ധിയിൽ വിശ്വസിച്ചുകൊണ്ടുമാത്രം താൻ വാദിക്കുന്നതാണെന്നും പറഞ്ഞാണു് മിസിസ്സ് ചാണ്ടി

പ്രസംഗം ഉപസംഹരിച്ചതു്. അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം ഏതാണ്ടു് ഇപ്രകാരമാരംഭിച്ചു.—

"മാന്യസദസ്യരെ! ഈ സദസ്സിൽ ആദ്ധ്യക്ഷ്യം വഹിക്കുവാൻ ഇറങ്ങിപ്പുറപ്പെട്ടതിന്റെ ദുർഘടം എനിക്കിപ്പോഴാണു മനസ്സിലാകുന്നതു്. ഒരുവന്റെ വിജ്ഞാനത്തിനോ യുക്തിക്കോ അതീതമായ ഒരു വിഷയമാണു് വിവാദലക്ഷ്യമായിത്തീർന്നിരിക്കുന്നതു്. ഈ വാദപ്രതിവാദങ്ങളുടെയെല്ലാം രംഗസ്ഥലം സഭാവേദിയും പത്രപംക്തികളുമല്ലാതെ യഥാർത്ഥമായ ജീവിതവേദിയല്ലെന്നുള്ളതു് എത്രയോ സ്പഷ്ടമാണു്. വാദിയായ പുരുഷനും പ്രതിയായ സ്ത്രീയും തമ്മിൽ പ്രസംഗരംഗങ്ങളിലെ വാദസമരങ്ങൾക്കുശേഷം ഗൃഹാന്തർഭാഗങ്ങളിൽ എത്ര രമ്യമായും ദൃഢബദ്ധരായുമാണു് കഴിയുന്നതെന്നു പ്രത്യേകം പറയണമോ? പോരെങ്കിൽ സദസ്സുകളിൽ തീവ്രമായി എതിർവാദം ചെയ്യുന്ന മിക്ക പുരുഷകേസരികളും മററു സന്ദർഭങ്ങളിൽ സ്ത്രീകളുടെ അക്രീതദാസന്മാരായിട്ടാണു് കാണപ്പെടുന്നതു്. സമരത്തിനു ബദ്ധപരികരരായി നിൽക്കുന്ന കക്ഷികൾക്കുതന്നെ അവരവരുടെ പക്ഷത്തിൽ ഉത്തമവിശ്വാസമില്ലെന്നല്ലയോ ഇതിൽനിന്നു മനസ്സിലാക്കേണ്ടതു്? അതിനാൽ ഈ മിഥ്യാസമരത്തിനു് ഒരു തീർപ്പു കല്പിക്കുവാൻ ഞാൻ അത്ര അബദ്ധനല്ല. പ്രസംഗകയുടെ അതിലേക്കുള്ള ക്ഷണം സ്വീകരിക്കുവാൻ ഞാൻ തയാറുമില്ല. ഏതായാലും പ്രതിപക്ഷക്കാരിയായ ആ അഭിഭാഷിക, ന്യായാധിപനിൽ പക്ഷപാതബുദ്ധി ആരോപിച്ചുകൊണ്ടു വാദിച്ചതിൽ കോർട്ടലക്ഷ്യത്തിനു ശിക്ഷാർഹയായിത്തീർന്നിരിക്കുന്നുവെന്നു മനസ്സിലാക്കേണ്ടതാണു്.

"ഈ സ്ത്രീസ്വാതന്ത്ര്യത്തെപ്പററി ചിന്തിക്കുമ്പോൾ ചിലകാര്യങ്ങൾകൂടി പ്രസ്താവിക്കാതിരിക്കുവാൻ നിർവ്വാഹമില്ല. പുരുഷൻ സ്ത്രീയെ അടിമയാക്കുന്നുവെന്നാണു് വാദം. പുരുഷനിൽനിന്നു സ്വതന്ത്രയായി നിൽക്കണമെന്നു സ്ത്രീ ആഗ്രഹിക്കുന്നു. ഇതൊക്കെ

പുരുഷൻെറ സ്വേച്ഛാധികാരഭ്രമംകൊണ്ടാണെന്നു പ്രസംഗക പറയുന്നു. ഞാൻ പറയുന്നതു് ഇതു് അവൻെറ വിഡ്ഢിത്തംകൊണ്ടാണെന്നാണു്. ഒരു പുരുഷനു് ലോകത്തിലെ ബദ്ധപ്പാടുകളുടെയൊക്കെ അടിസ്ഥാനമെന്താണു്? ഭാര്യയേയും സന്താനങ്ങളേയും രക്ഷിക്കണമെന്നുള്ള ഭാരമില്ലെങ്കിൽ അവനെപ്പോലെ ഒരു സ്വതന്ത്രൻ ഭൂമുഖത്തിൽ പിന്നെ ആരാണു്? ഒരു പ്രഭാതത്തിൽ സ്ത്രീ എഴുന്നേററു് പുരുഷനോടു പറകയാണു്. "ഹേ ഇന്നുമുതൽ നിങ്ങളുടെ പാടു നിങ്ങൾക്കു്, എൻെറ പാടെനിക്കു്" എന്നു്; അന്നുമുതൽ സ്ത്രീസ്വാതന്ത്ര്യമല്ല പുരുഷസ്വാതന്ത്ര്യമാണു് ലോകത്തിലുണ്ടാകാൻ പോകുന്നതു്. ഇന്നത്തെ അസ്വതന്ത്രൻ വാസ്തവത്തിൽ പുരുഷനാണു്. അവൻെറ ചുമലിലിരിക്കുന്ന ദുർവ്വഹമായ ഭാരം തൂറങ്ങുവാൻ തുടങ്ങുമ്പോൾ പരമാബദ്ധനായ അവൻ അതിനെ കെട്ടിപ്പിടിക്കുവാൻ തുടങ്ങുന്നു. ഇതിൽ ടി. കെ. വേലുപ്പിള്ള പ്രഭൃതികളെ എനിക്കു തീരെ അഭിനന്ദിക്കുവാൻ നിർവ്വാഹമില്ല. വെറും സ്വാർത്ഥത്തെ ഉദ്ദേശിച്ചായാലും ഞാൻ പ്രസംഗകയുടെ അഭിപ്രായത്തോടു സർവ്വാത്മനാ യോജിക്കുന്നു.

"പിന്നെ ഒരു സംശയംമാത്രം മനസ്സിൽ ബലമായി അങ്കുരിക്കാതിരിക്കുന്നില്ല. അതു അടുക്കളയുടെ പ്രശ്നമാണു്. അവിടെ നിന്നാണല്ലോ സ്ത്രീക്കും പുരുഷനും ആവശ്യമായുള്ള ഭക്ഷണവിഭവങ്ങളുടെ പുറപ്പാടു്. പുരുഷൻ പണ്ടേതന്നെ പാചകചിന്താമണിയിൽ അടപ്പെട്ടുവാണു്. സ്വാതന്ത്ര്യവാദിയായ സ്ത്രീ അതിൽനിന്നും പുറത്തുചാടുവാൻ ശ്രമിക്കുന്നു. ആ നിലയ്ക്കു് അടുക്കളയുടെ അവകാശി ആരെന്നുള്ള പ്രശ്നം നമ്മെ കുഴക്കുന്നു. ഷണ്ഡന്മാരുടെ സംഖ്യ വളരെ പരിമിതവുമാണു്. സ്വാതന്ത്ര്യപ്രശ്നത്തിൻറ തീർപ്പു കല്പിക്കുന്നതിനു മുൻപു പ്രഥമദൃഷ്ടിയിൽ നിസ്സാരമെന്നു തോന്നിയേക്കാമെങ്കിലും ഗൗരവാവഹമായ ഇത്തരം ചില സംഗതികളും തീരുമാനിക്കേണ്ടിയിരിക്കുന്നു."

ആഹ്ളാദാരവങ്ങളുടെ മദ്ധ്യേ നടന്ന ഈ സരസഭാഷണം സദസ്സിൻെറ അനാവശ്യഗൗരവത്തെ വളരെ കുറയ്ക്കുകയും നിസ്സാരതർക്കങ്ങളിൽ മുഴുകിയിരുന്ന സദസ്യരെ വിവേകബുദ്ധികളാക്കിത്തീർക്കുകയുംചെയ്തു. മററുചില അദ്ധ്യക്ഷന്മാരായിരുന്നുവെങ്കിൽ എന്തെല്ലാം ശാസ്ത്രങ്ങളും പ്രമാണങ്ങളും യുക്തികളും ഉദ്ധരിച്ചു സദസ്സിനെ മുഷിപ്പിക്കുമായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ.

പ്രത്യുക്തി വൈഭവമായിരുന്നു ഒരു പ്രസംഗകനെന്ന നിലയിൽ പി. കെ-യുടെ പ്രാഗത്ഭ്യത്തെ വൎദ്ധിപ്പിച്ച ഒരു ഗുണം. നിയമസഭയിൽ പി. കെ-യുടെ പ്രത്യുക്തികൾ പ്രസിദ്ധങ്ങളാണ്. സമുദായപ്രാതിനിധ്യവാദം സഭയിൽ മുഴങ്ങിയിരുന്നകാലത്തു പി. കെ. ഒരു മെമ്പറോട് പബ്ളിക്സർവ്വീസ് ഓരോവൎഗ്ഗത്തെ പ്രദൎശിപ്പിക്കാനുള്ള ഒരു മ്യൂസിയമാണൊ എന്നു ചോദിക്കയുണ്ടായി. വ്യവസായഡിപ്പാർട്ടുമെൻറിൻെറ പ്രവൎത്തനങ്ങളുടെ അപര്യാപ്തതയെപ്പററി പറഞ്ഞുവന്ന കൂട്ടത്തിൽ The weaving expert is weaving excuses (നെയ്ത്തുവിദഗ്ദ്ധൻ ഒഴിവു കഴിവുകൾ നെയ്യുകയാണ്) എന്നു പറയുകയുണ്ടായി. സ്റ്റാഫ്‌കമ്മിററിപദ്ധതി അനുസരിച്ച് ഡയറക്ടരുടെ കീഴിൽ ഡെപ്യൂട്ടി ഡയറക്ടർ എന്ന ഒരു പുതിയ ഉദ്യോഗം സൃഷ്ടിച്ചതിനെ പരാമൎശിച്ചുകൊണ്ടു പി. കെ. പറഞ്ഞതു് ആ ഉദ്യോഗസ്ഥൻ ഡയറക്ടറുടെ heir apparent (ഇളമുറക്കാരൻ) ആണെന്നായിരുന്നു. വെച്ചൂർ പശുക്കൾ നശിച്ചുപോയതു ഗോവധംനിമിത്തമാണെന്നുള്ള അഭിപ്രായം പി. കെ. പുറപ്പെടുവിച്ചപ്പോൾ ഗോവധത്തിൻെറ അനുകൂലകക്ഷിയായിരുന്ന മി: ഹ്യൂഗാർഫ് മാംസം കുറവുള്ള ആ ചെറിയ

ടനം പത്രക്കളെ അധികമായി കശാപ്പചെയ്യിരിക്കാൻ ഇടയുണ്ടോ എന്ന ചോദിച്ചതിന്ന് But they say, it is a delicious dish (എന്നാൽ അതു് ഏറ്റവുമായ ഒരു ആഹാരമാണെന്ന പറയപ്പെടുന്നു) എന്നായിരുന്നു പി. കെ.യുടെ മറുപടി. റഷ്യയിലെ സോഷ്യലിസ്റ്റ് വ്യവസ്ഥിതി വന്നാൽ നമ്മുടെ സാമുദായികമായ കഷ്ടതയെല്ലാം തീരു മെന്നു ശക്തിയുക്തം പ്രസംഗിച്ച ഒരു പ്രസംഗകൻെറ അ ഭിപ്രായത്തെ വിമർശിച്ചുകൊണ്ടു പി. കെ. വ്യക്തികളുടെ സ്വഭാവവൈകല്യങ്ങളേയും ദുർമ്മാൎഗ്ഗചരണങ്ങൾകൊണ്ടു ണ്ടാകുന്ന നിരവധി സ്വയംകൃതാനൎത്ഥങ്ങളെയും ചൂണ്ടിക്കാ ണിച്ചിട്ടു ഈ കുഴപ്പങ്ങളെല്ലാം "ഒരു കഷണം റഷ്യ" കൊണ്ടു പരിഹരിക്കാമെന്നാണോ വിചാരിക്കുന്നതെന്നു ചോദിച്ചു.

* * * *

പി. കെ.യുടെ പ്രസംഗങ്ങളിൽ കാണുന്ന നിർഭര മായ സാഹിത്യരസസ്ഫുരണത്തെപ്പററി പ്രത്യേകം പ്രസ്താ വിക്കേണ്ടിയിരിക്കുന്നു. മികച്ച സാഹിത്യകാരന്മാൎക്കപോലും സംസാരഭാഷയിൽ അഥവാ വാചാപ്രസംഗങ്ങളിൽ ഭാഷാരീ തിയുടെ മെച്ചം പരിപാലിച്ചുകൊണ്ടുപോകുവാൻ സാധി ക്കാറില്ല. ചിലർ പ്രസംഗിക്കുമ്പോൾ അവരുടെ ഭാഷ, ഒരു പക്ഷേ സുവിദിതമായ അവരുടെ സാഹിത്യനായകത്വത്തി ന്നുതന്നെ ബാധകമായി പരിണമിക്കുന്നതു കാണാം. അത്ര വിലക്ഷണമായിരിക്കും സംസാരഭാഷ. നേരെമറിച്ചു പി. കെ.യുടെ സാഹിത്യപ്രതാപത്തിൻെറ മുഖ്യഉപാധിതന്നെ അദ്ദേഹത്തിൻെറ പ്രസംഗവും സംഭാഷണവുമായിരുന്നു. സരസ്വതീദേവിയുടെ വിലാസം ആ ജിഹ്വാഞ്ചലത്തിൽ അനവരതമുണ്ടായിരുന്നു. ശബ്ദാലങ്കാരങ്ങളും അൎത്ഥാ

ലങ്കാരങ്ങളും നിറഞ്ഞ വാഗ്വിലാസധോരണി അദ്ദേഹത്തിൻെറ പ്രബന്ധങ്ങളെ എന്നപോലെ പ്രസംഗങ്ങളെയും എല്ലാപ്പോഴും രസപുഷ്കലമാക്കിത്തീർത്തു. വിശേഷിച്ചു സാഹിത്യപ്രധാനമായസദസ്സുകളിൽ ധാരാളം സഹൃദയന്മാരുടെ സാന്നിദ്ധ്യം ഉണ്ടെന്നുള്ള ബോധത്തോടുകൂടി പ്രസംഗിക്കുമ്പോൾ പി. കെ-യുടെ സാഹിതീവിലാസം ഒന്നു വേറെതന്നെയായിരുന്നു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ പ്രസംഗം കാവ്യോചിതമായ അലങ്കാരധോരണികൊണ്ടും, ചമല്ക്കാരജനകമായ പദപ്രയോഗസൗഷ്ഠവം കൊണ്ടും, സർവ്വോപരി പ്രൗഢഗംഭീരവും സ്വായത്തവുമായ പ്രസന്നഭാഷാശൈലിയുടെ മകരന്ദരസംകൊണ്ടും സഹൃദയന്മാരെ സാഹിത്യാമൃതത്തിലാറാടിക്കുവാൻ പര്യാപ്തമായിരുന്നു. കേരളസാഹിത്യപരിഷത്തിൻെറ ഓരോ സമ്മേളനങ്ങളിൽ നടത്തിയിട്ടുള്ള അദ്ധ്യക്ഷപ്രസംഗങ്ങൾതന്നെ നോക്കുക. സാഹിത്യപഞ്ചാനനൻെറ ഉദഗ്രഗർജ്ജിതങ്ങൾ ആയിരുന്നു അവ. ചെങ്ങന്നൂർ യോഗക്ഷേമസഭാസമ്മേളനത്തിൽവച്ച് 'കേരളതിലക' കീർത്തിമുദ്ര സമ്മാനിക്കപ്പെട്ടപ്പോൾ "ശോണാചലത്തിൽ വച്ച് തന്നെ "സമുദ്ര"നാക്കിത്തീർത്ത നമ്പൂതിരി സമുദായത്തിൻെറ പ്രഭാവാതിശയത്തെ പ്രകീർത്തിച്ചുകൊണ്ടാരംഭിച്ച പ്രസംഗംപോലെ സാഹിത്യസുരഭിലങ്ങളായ എത്ര എത്ര പ്രഭാഷണങ്ങളാണ് പി. കെ-യിൽനിന്നും വിനിർഗ്ഗളിച്ചിട്ടുള്ളത്! മൂന്നുവ്യാഴവട്ടത്തിലധികം കാലമായി എത്ര പൊതുപ്രസംഗമണ്ഡപങ്ങളിൽ, എത്രഎത്ര അദ്ധ്യക്ഷപീഠങ്ങളിൽ ഏതെല്ലാം നിയമവാദരംഗങ്ങളിൽ നിന്നാണ് ഗാംഭീരോദാരവും സാരസ്യവിജൃംഭിതവുമായ ആ വാഗ്വിലാസ വീചികൾ

ളൂടെ സാഹിത്യോൽബോധകമായ മന്ദ്രാരാവം സഹൃദയഹൃദയങ്ങളെ ആനന്ദനിർവൃതിയിൽ ആമഗ്നമാക്കിയിട്ടില്ലാത്തതു്!

---

## അദ്ധ്യായം ൭

---

### സംഭാഷണചാതുര്യം.



അടുത്തതായി പി. കെ-യുടെ സംഭാഷണചാതുര്യത്തെപ്പററിയാണു് വിമർശിക്കേണ്ടിയിരിക്കുന്നതു്. എത്രസമയം വേണമെങ്കിലും ഒരു സുഹൃൽസദസ്സിനെ മുഷിപ്പിക്കാതെ സംഭാഷണരസത്തിൽ മുഴുകിപ്പിക്കാനുള്ള കഴിവു് ആദ്ദേഹത്തിനുണ്ടായിരുന്നു. ഏതു വിഷയത്തെപ്പററിയായാലും നവ്യവും ന്യായത്തവുമായ ആശയങ്ങൾ ഒരു പ്രത്യേകരീതിയിൽ പറഞ്ഞു ഫലിപ്പിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. വേദാന്തം, വ്യാകരണം, നിയമശാസ്ത്രം മുതലായ കക്കശവിഷയങ്ങളെക്കുറിച്ചായാലും, സാഹിത്യം, സംഗീതം, നൃത്യം തുടങ്ങിയ ലളിതകലകളെപ്പററിയായാലും, രാജ്യതന്ത്രമീമാംസ, ധനതത്വശാസ്ത്രം, ചരിത്രം എന്നിങ്ങനെയുള്ള വൈജ്ഞാനികവിഷയങ്ങളെ സംബന്ധിച്ചായാലും, സുചിന്തിതങ്ങളായ സ്വാഭിപ്രായങ്ങളും വിശ്വാസങ്ങളുമുള്ള ഒരു പണ്ഡിതനായിരുന്നു പി. കെ. സംഭാഷണമദ്ധ്യേ അവയുടെ പരിസ്ഫുരണങ്ങൾ സമയോചിതവും സരസവുമായ രീതിയിൽ പ്രത്യക്ഷപ്പെടുകയും ചെയ്തുവന്നു. ചില പണ്ഡിതന്മാരുടെ

സംഭാഷണങ്ങളിൽ കാണുന്ന ശുഷ്കത പി. കെ-യെ ലേശവും ബാധിച്ചില്ല. ആ പാണ്ഡിത്യവിലാസരംഗങ്ങളായിരുന്ന ഭാഷയുടെ രീതിയും ചമൽക്കാരവും അത്യന്തം ഹൃദയാകർഷകങ്ങളായിരുന്നു. ഏതു പ്രമേയത്തെയും സരസകോമളമാക്കുന്നതിനുപകരിക്കുന്ന ദൃഷ്ടാന്തകഥകളും, ഹൃദ്യഭാവനകളുംകൊണ്ടു് സംഭാഷണം സമ്പന്നമായിരിക്കും. പഴയതും, പുതിയതും, രണ്ടും ഇടകലർന്നുള്ളതും, നേരിട്ടനുഭവപ്പെട്ടിട്ടുള്ളവയും സ്വകല്പിതങ്ങളുമായി നിരവധി സരസംഖ്യാനങ്ങൾ അദ്ദേഹത്തിന്റെ സംഭാഷണത്തിനിടയ്ക്കു നിരന്തരം പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. ചിലപ്പോൾ ഒരു ശ്ലോകത്തിന്റെ അവതരണത്തോടുകൂടി ആയിരിക്കും ഒരു സരസരംഗം ആവിഷ്കൃതമാകുന്നതു്. ചിലപ്പോൾ ഒരു മഹാഗ്രന്ഥകാരന്റെ വാചകങ്ങളുടെ ഉദ്ധാരണത്തോടുകൂടി ആയിരിക്കുംഒരുപാഖ്യാനം ഉന്നയിക്കപ്പെടുന്നതു് ആരംഭത്തിൽ അതിന്റെ ഉദ്ദേശം പൂർണ്ണമായി ശ്രോതാവു ഗ്രഹിച്ചില്ലെന്നുവരാം. ക്രമേണ സന്ദർഭൗചിത്യം സ്ഫുരിച്ചുതുടങ്ങും. ഒടുവിൽ അതിനു് ഒരു പരിണാമഗുപ്തി ഉണ്ടായിരിക്കും. പ്രതിപാദ്യസംഗതിയുമായുള്ളബന്ധം ശ്രോതാക്കൾ ഝടിതി ഗ്രഹിക്കുന്നു. അവരുടെ ഹൃദയം ചമൽക്കാരരസത്തിൽ ആമഗ്നമാകുന്നു. ഹർഷാരവം മുഴങ്ങുന്നു. സുഹൃൽസദസ്സു മുഴുവൻ പി. കെ-യ്ക്കു വശീഭവിച്ചുകഴിയുന്നു. കാളിദാസന്റെ ഉപമകളുടെ സ്വാരസ്യമാണു് പി. കെ. ദൃഷ്ടാന്തകഥകളെ പ്രതിപാദ്യവുമായി ഘടിപ്പിച്ചുപറയുമ്പോൾ ശ്രോതാവിനു അനുഭവപ്പെടുന്നതു്. പ്രതിപാദ്യത്തെ ഹൃദ്യവും സ്ഫുടവുമാക്കിത്തീർക്കാൻ അവയ്ക്കുള്ള ശക്തി അത്യന്തമാണു്. അദ്ദേഹത്തിന്റെ സംഭാഷണപഥത്തിൽ, അവ നാനാവർണ്ണപ്രകട

കങ്ങളായ ദീപശിഖകളെപ്പോലെ പരിസരങ്ങളെ പ്രശോഭിപ്പിച്ചും സ്വയംപ്രകാശിച്ചും വിലസുന്നു.

സംഭാഷണത്തിൽ സംസ്കൃതശ്ലോകങ്ങളുടെ ഉദ്ധാരണം ധാരാളമാണു്. എന്നാൽ പി. കെ. ഉദ്ധരിച്ചുവന്ന ശ്ലോകങ്ങൾ കേവലം നീതിസാരങ്ങളായിരുന്നില്ല. തത്വപ്രതിപാദനമൊ നീതികഥനമോ അന്തർഭവിച്ചിരിക്കാമെങ്കിലും ഫലിതമയമായ പശ്ചാത്തലത്തിലൂടെ ആയിരിക്കും അവയുടെ അവതരണം. 'സർവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി' എന്ന ശ്ലോകമാണല്ലൊ ധനത്തിന്റെ മഹിമയെ ദ്യോതിപ്പിക്കുവാൻ സാധാരണപണ്ഡിതന്മാർ ഉദ്ധരിക്കാറുള്ളതു്. എന്നാൽ പി. കെ-യുടെ ശ്ലോകം അതായിരിക്കയില്ല. ധനമില്ലാത്തവനെ ഭൃത്യന്മാർ അനുസരിക്കാത്തതും, മാതാവു് നിന്ദിക്കുന്നതും, പിതാവു് അഭിനന്ദിക്കാത്തതും ഒടുവിൽ ഭാര്യ ആലിംഗനംചെയ്യാൻ വിസമ്മതിക്കുന്നതുമായ സ്ഥിതിയെ വർണ്ണിച്ചുകൊണ്ടുള്ളതായിരിക്കും പി. കെ. ഉദ്ധരിക്കുന്ന പദ്യം. അല്ലെങ്കിൽ 'പാട്ടുകേട്ടാൽ ഒരുത്തർക്കു സൌഖ്യം പട്ടിണിയായ് കിടക്കുമ്പോൾ" എന്നു തുടങ്ങുന്ന കുഞ്ചൻനമ്പ്യാരുടെ വരികളായിരിക്കും ഉദ്ധരിക്കുന്നതു്. സാഹിത്യകാരന്മാർ തമ്മിലുള്ള മത്സരങ്ങളെപ്പററി പറയുന്ന സന്ദർഭത്തിൽ "യാചകോയാചകം ദൃഷ്ട്വാ ശ്വാനവൽ ഗുർഗ്ഗുരായതെ" എന്ന വരികളെക്കൊണ്ടായിരിക്കും പി. കെ. അതിന്റെ അപഹാസ്യതയെ വെളിപ്പെടുത്തുന്നതു്.

സാരസ്യവും പ്രസന്നതയും പി. കെ-യുടെ സംഭാഷണത്തിന്റെ ജീവാംശങ്ങൾ തന്നെയാണു്. ഇവ ഏറെക്കുറെ ഹൃദയഗുണങ്ങളുടെ പ്രതിഫലനങ്ങളുമായിരുന്നു. ഈ പ്രസ

നതയും സാരസ്യവും മുഖത്തു് എപ്പോഴും പ്രകാശിക്കുന്നതു കാണാം. ഏററവും വിഷമകരമായ സന്ദർഭങ്ങളിൽപോലും മാനസികമായ ഒരു ഫലിതഭാവം അദ്ദേഹത്തെ വിട്ടുപിരിഞ്ഞിരുന്നില്ല. ഒരു സന്ദർഭം സ്മരണയിൽവരുന്നു. ൧൧൦൯-ലെ ഉൽക്കണ്ഠാകുലമായ തിരഞ്ഞെടുപ്പു വ്യഗ്രതകൾക്കിടയ്ക്കു് അദ്ദേഹം ഒരു ദിവസം ഞങ്ങൾ ഏതാനുംപേരുൾപ്പെടെ കുട്ടനാട്ടിലെ സമ്മതിദായക കേന്ദ്രങ്ങൾസന്ദർശിക്കുവാൻ മോട്ടോർബോട്ടിൽ യാത്രചെയ്യുകയായിരുന്നു, പല സ്ഥലങ്ങളിലും അദ്ദേഹത്തിന്റെ പ്രതിയോഗിക്കു ലഭ്യമായിരുന്ന കൂടുതൽ സഹായസൌകര്യങ്ങളെപ്പററി അറിഞ്ഞു യാത്രാസംഘം കുറെയൊക്കെ സംഭ്രാന്തരായിട്ടാണു സഞ്ചരിച്ചിരുന്നതു്. വോട്ടേഴ്സ്ലിസ്റ്റ്നോക്കി ശങ്കരൻമാധവൻ, കൃഷ്ണൻകേശവൻ, വക്കിവക്കി എന്നിങ്ങനെ ഇരട്ടപ്പേരുകൾ വായിച്ചു് എല്ലാവരും മുഷിഞ്ഞിരുന്നു. അദ്ദേഹത്തിനു ഒരുപക്ഷേ സംഭവിച്ചേക്കാവുന്ന പരാജയത്തെ ഓർത്തു ഞങ്ങൾക്കു സാരമായ കുണ്ഠിതവും മ്ലാനതയുമുണ്ടായിരുന്നു. ഇ. വി.യുടെ സാന്നിദ്ധ്യംകൂടി ബോട്ടിലുണ്ടായിരുന്നിട്ടും ഞങ്ങളുടെ മനസ്സിന്റെ മങ്ങൽ പരിഹൃതമായിരുന്നില്ല. പി. കെ. പ്രസന്നവദനനായിക്കാണപ്പെട്ടു. അദ്ദേഹം ഒരു ചാരുകസാലയിൽ കിടന്നുകൊണ്ടു വോട്ടേഴ്സ്ലിസ്റ്റ് നോക്കുകയാണു്. അതിനിടയ്ക്കു പെട്ടെന്നു മൂക്കുകണ്ണാടി നെററിത്തടത്തിലേക്കു പൊക്കിവച്ചുകൊണ്ടു് ഒരു ചോദ്യം. "ആകട്ടെ, നിങ്ങൾക്കാർക്കെങ്കിലും ദേവേന്ദ്രന്റെ ഇരട്ടപ്പേരറിയാമോ?" അറിവില്ല എന്നു് ഇ. വി-യും സമ്മതിച്ചു.

പി. കെ. തുടരുകയാണു്:

"എന്നാൽ പഞ്ചേന്ദ്രോപാഖ്യാനം തുള്ളലിൽ ഇന്ദ്രൻ തന്നെ ഇരട്ടപ്പേർചേർത്ത് സ്വന്തംപേര് പറഞ്ഞിട്ടുണ്ട്. "ഇന്ദ്രൻഇന്ദ്രൻ എന്നു ലോകപ്രസിദ്ധൻ ഞാൻ മഹാവീരൻ, ചന്ദ്രബിംബാനനേ നമ്മെ ഗ്രഹിക്കാത്തവരാരുമില്ല." എന്നിങ്ങനെ ഇന്ദ്രസേനയുടെ മുമ്പിൽ ഇന്ദ്രൻതന്നെ മൊഴികൊടുത്തിട്ടുള്ളതിൽനിന്നും 'ഇന്ദ്രൻഇന്ദ്രൻ' എന്നായിരുന്നു ഇന്ദ്രന്റെ പൂർണ്ണമായ പേര് എന്നു മനസ്സിലാക്കാം. നമ്മുടെ വോട്ടേഴ്സ്ലിസ്റ്റിലെ ഗോവിന്ദൻഗോവിന്ദൻ, വക്കിവക്കി എന്നിവകൾപോലെ."

ബോട്ടിലെ ഡ്രൈവർഉൾപ്പെടെ സകലരും ചിരിച്ചു. ഞങ്ങളുടെ മനസ്സിന്റെ മ്ലാനത ക്ഷണനേരത്തിനുള്ളിൽ മാറി. പി. കെ-യുടെ പ്രസന്നത എല്ലാവരിലും പകന്നു.

അവസാനകാലത്തു രോഗബാധിതനായി ആശുപത്രിയിൽ കിടന്നപ്പോഴും ഈ സാരസ്യം അദ്ദേഹത്തിനെ വിട്ടുപിരിഞ്ഞില്ല. കാലിൽ ശസ്ത്രക്രിയ ചെയ്തതിന്റെ പിറേറ ദിവസം കാണാൻചെന്ന ഒരു സുഹൃത്തിനോട് അദ്ദേഹം പറഞ്ഞു "ഞാനിപ്പോൾ അകാലിയും സിക്കുംകൂടിയാണ്" എന്നായിരുന്നു അക്കാലത്തു പറഞ്ഞിട്ടുള്ള മററുപല ഫലിതങ്ങളും ഉണ്ട്. പി. കെ-യെപ്പോലെ സ്വാഭാവികമായിത്തന്നെ പ്രസന്നാധിഷണന്മാരല്ലാതെ ഇപ്രകാരമുള്ള ഘട്ടങ്ങളിൽ ഇതുപോലെ ഫലിതോക്തികൾ തോന്നുകയോ പറയുന്നതിനു സാധിക്കുകയോ ചെയ്യുകയില്ല.

സ്വകീയമായ മനോഭാവത്തെ ശ്രോതാക്കളിലേക്കു സംക്രമിപ്പിക്കുവാൻ കഴിവുള്ള സംഭാഷകനെയാണ് സംഭാഷണകലയിൽ സമർത്ഥനെന്നു പറയേണ്ടത്. പി. കെ. ഈ സംഗതിയിൽ വിജയിയായിരുന്നുവെന്നുള്ളതിനു അനേകം

ദൃഷ്ടാന്തങ്ങളുണ്ടു്. കോട്ടയത്തു് അഭിഭാഷകവൃത്തി ആരംഭിച്ച കാലത്തു് എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ അവിടെ ചെല്ലുമ്പോഴൊക്കെ പി. കെ-യെ വരുത്തി കുറെസമയം സംസാരിക്കുക പതിവായിരുന്നു. ഒരവസരത്തിൽ കോയിത്തമ്പുരാന് ചെറുതായ തലവേദനയും ആകപ്പാടെ ഒരസുഖവും ഉണ്ടായിരുന്നു. സംഭാഷണമദ്ധ്യേ ആ വസ്തുത പി. കെ-യോടു് അദ്ദേഹം പറയുകയുംചെയ്തു. മേശപ്പുറത്തു കിടന്നിരുന്ന ശാകുന്തളം തർജ്ജമ (വലിയകോയിത്തമ്പുരാന്റെ) പി. കെ. കയ്യിലെടുത്തു് അതിലെ ആദ്യത്തെ ശ്ലോകം തിരുമേനി കേൾക്കെ വായിച്ചു. പൂർവാർദ്ധത്തിന്റെ അവസാനത്തിൽ 'ശബ്ദസുത്തായവാനം' എന്നതിനുപകരം 'ശബ്ദസുൽത്താന്റെ വായും' എന്നാണു് പി. കെ. വായിച്ചതു്'.

കോയിത്തമ്പുരാൻ—എന്തു്, നാരായണപിള്ളേ ശബ്ദസുൽത്താന്റെ വായോ?

പി. കെ—അതേ. അതായിരിക്കും 'ശബ്ദസുത്തായവാനം' എന്നതിനേക്കാൾ ഭേദം.

കോയിത്തമ്പുരാൻ—അർത്ഥമോ?

പി. കെ—ശബ്ദസുൽത്താൻ=വാക്കിന്റെ സുൽത്താൻ, ബ്രഹ്മാവു്, ബ്രഹ്മാവിന്റെ വായ്, സരസ്വതി.

പി. കെ-യുടെ ഈ കൃത്രിമവ്യാഖ്യാനം തമ്പുരാനെ വളരെ രസിപ്പിച്ചു. 'ശബ്ദസുത്തായവാനം' എന്ന പ്രയോഗം മലയാളതർജ്ജമയിൽ ചേർത്തതിന്റെ അസ്വാരസ്യബോധം അദ്ദേഹത്തിന്റെ മനസ്സിലും ഏറെക്കുറെ ഉണ്ടായിരുന്നു. പി. കെ-യുടെ വ്യാഖ്യാനരീതിയുടെ പോക്കു് ഓർത്തു് തമ്പുരാൻ തുടരെ ചിരിച്ചുകൊണ്ടു പറഞ്ഞു.

"നാരായണപിള്ളേ, എന്റെ തലവേദന പമ്പകടന്നു"

പണ്ഡിതന്മാരോടു സംസാരിക്കുമ്പോൾ അവർക്കനുസ രണമായ രീതിയിൽ സംഭാഷണത്തിന്റെ രീതി തിരിച്ചു കൊണ്ടുപോകുന്നതിനു് അദ്ദേഹം വിദഗ്ധനായിരുന്നു ശ്രീ. സാംബശിവശാസ്ത്രികൾ, നവരാത്രി വിദ്വൽസദസ്സിൽ ശാസ്ത്രവാദത്തിനെത്തിയിരുന്ന ഒരു വിദേശീയ പണ്ഡി തനെ — അദ്ദേഹം ഒരു ശാസ്ത്രിയായിരുന്നു — ഒരിക്കൽ പി. കെ-യ്ക്കു പരിചയപ്പെടുത്തിക്കൊടുത്തു. "അഹോ ശാസ്ത്രി ണോ ഭാസ്ത്രിണോ മതഃ"[1] എന്നുള്ള ഉൽഘോഷണത്തോടു കൂടിയാണു് പി. കെ. ശാസ്ത്രിയെ സ്വാഗതം ചെയ്തതു്. ശാ സ്ത്രിക്കു് വിവക്ഷിതത്തിൽ യാതൊരു പിടിയും കിട്ടാഞ്ഞിട്ടോ, അഥവാ സമയോചിതമായ മറുപടി തോന്നാഞ്ഞിട്ടോ, മൗ നമായി നിന്നതേ ഉള്ളു. പരുങ്ങൽകണ്ടു പി. കെ. ഇപ്രകാരം പറഞ്ഞു. "അല്ലയോ ശാസ്ത്രിമഹാങ്കളെ! ഉങ്കളുടയ (ഭാ) യോഗ്യതയാകിറ അസ്ത്രിരത്തെ സ്വീകരിത്തുകൊൻറു് എങ്ക ളെ ജയിപ്പതിക്കാക വന്തിരുക്കിറീർകൾ"* ഇതുകേട്ടപ്പോൾ "ആ വിദേശീയപണ്ഡിതനുണ്ടായ സന്തോഷവും ബഹുമാ നവും വാചാമഗോചരമായിരുന്നു" എന്നാണു് ആ രംഗത്തെ പ്പററി ശ്രീ: സാംബശിവശാസ്ത്രികൾ ഒരു കുറിപ്പിൽ രേഖ പ്പെടുത്തിയിരിക്കുന്നതു്. തജ്ജിമകളെപ്പററി ഒരിക്കൽ അദ്ദേ ഹം പറഞ്ഞതു്, അവ ഗ്യാസുഃപായ സോഡാക്കുപ്പാലെ യാണെന്നാണു്. മായയുടെ യഥാർത്ഥസ്വഭാവം വിശദീകരി ക്കാൻ, അതു് തിരുവിതാംകൂർ സർക്കാർ ശ്രുപാപ്പോലെയാ

---

* അല്ലയോ ശാസ്ത്രികളെ നിങ്ങൾ ഭാ (യോഗ്യത) ആകുന്ന അസ്ത്രമേന്തി (എന്നെ എതിർക്കുവാൻ) വന്നിരിക്കയാണോ എന്നു തോന്നുന്നു

ണെന്നു പറയുകയുണ്ടായി. ഗവർമ്മെൻറുകണക്കുകൾ എല്ലാം സർക്കാർ രൂപായായിട്ടാണ് കൂട്ടുന്നതെങ്കിലും അങ്ങനെ ഒരു നാണയം ആരും കാണുന്നില്ല. അഥവാ അതില്ലെങ്കിലും ഉണ്ടു്. അങ്ങിനെയാണ് മായയും എന്നു വിവക്ഷ.

തനിക്കു വശമായിരുന്ന സാഹിത്യഭാഗങ്ങളിൽനിന്നു സന്ദർഭാനുസരണമുള്ള സരസോദ്ധരണികൾകൊണ്ടു ശ്രോതാക്കളെ രസിപ്പിക്കുവാൻ പി. കെ-യുടെ അസാമാന്യമായ ഓർമ്മശക്തി അത്യന്തം ഉപകരിച്ചുപോന്നു. വിശേഷിച്ച് നമ്പ്യാരുടെ കവിതകളിൽനിന്നും അദ്ദേഹത്തിനു തോന്നിയിരുന്ന രസകരമായ ഭാഗങ്ങൾ ആ സംഭാഷണത്തിൽ നിരന്തരം പ്രത്യക്ഷപ്പെട്ടുവന്നു. തെളിഞ്ഞ ഹൃദയത്തോടും, നിറഞ്ഞ ആഹ്ലാദരസത്തോടും സരസമായ അംഗവിക്ഷേപത്തോടുംകൂടി പി. കെ. നമ്പ്യാരുടെ തുള്ളൽപ്പാട്ടുകൾ ചിലയിടം ഉച്ചത്തിൽ ചൊല്ലിക്കൊണ്ടു സംഭാഷണത്തിനു രസക്കൊഴുപ്പുകൊടുക്കുന്ന രംഗങ്ങൾ ശ്രദ്ധിച്ചിട്ടുള്ളവർക്ക് അവ ഒരിക്കലും വിസ്മരിക്കുവാൻ സാദ്ധ്യമല്ല.

പി. കെ. യുടെ സംഭാഷണത്തിനിടയ്ക്കു് ആവിർഭവിച്ച വിഷയങ്ങളുടെ വൈവിധ്യം പ്രസ്താവയോഗ്യമായിരിക്കുന്നു. വേദാന്തംമുതൽ തുള്ളൽകൃതികൾവരെയുള്ള ഏതൊരു വിജ്ഞാനശാഖയെപ്പററിയും പ്രാമാണികമായ അഭിപ്രായം പറയുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. സാഹിത്യം, സമുദായശാസ്ത്രം, ചരിത്രം, രസതന്ത്രം, വ്യാകരണം, അർത്ഥശാസ്ത്രം, നിയമശാസ്ത്രം എന്നിങ്ങനെ ഏതു വിഷയത്തെപ്പററിയും അദ്ദേഹത്തിൻെറ സംഭാഷണത്തിനിടയ്ക്കു പ്രകടിതമായിക്കൊണ്ടിരുന്ന അഭിപ്രായങ്ങൾ വളരെ ശ്രദ്ധേയമായി

ുന്നു. ഒരുപക്ഷേ വിവിധവിഷയങ്ങളിൽ ഇതിനെക്കാൾ പാണ്ഡിത്യമുള്ള ആളുകളെ ധാരാളമായി കണ്ടേക്കാമെങ്കിലും ആ പാണ്ഡിത്യം ഇത്ര സരസമായ ഒരു സംഭാഷണരീതിയോടു ഒത്തിണങ്ങി പ്രത്യക്ഷപ്പെട്ടിട്ടുള്ളതിന്റെ ദൃഷ്ടാന്തങ്ങൾ ചുരുക്കമാണ്. "അറിഞ്ഞിരുന്ന കാര്യങ്ങളൊ അപാരം; പറഞ്ഞരീതിയാകട്ടെ അനനുകരണീയവും" എന്നുള്ള പ്രസ്താവന പി. കെ-യെ സംബന്ധിച്ചിടത്തോളം വളരെ പരമാർത്ഥമാണ്.

പി. കെ-യോടു് അടുത്തു പെരുമാറിയിട്ടുള്ളവർക്കു് അദ്ദേഹത്തിന്റെ സാരസ്യശീലവും സംഭാഷണചാതുര്യവും ഒരിക്കലും വിസ്മരിക്കുവാൻ സാധ്യമല്ല. ഇത്ര സജീവമായ ഒരു വിഗ്രഹം വളരെ ചുരുക്കമായേ സ്മരണകളിൽ തങ്ങിനില്ക്കുകയുള്ളു. ഒരു ശിഷ്യപ്രധാനിയുടെ (ശ്രീ: എ. എൻ. പണിക്കർ) ഹൃദയംഗമമായ സ്മരണയെ ഈ അവസരത്തിൽ ഉദ്ധരിച്ചുകൊള്ളുന്നു:—

"അദ്ദേഹം എന്റെ മുൻപിൽ ഇതാ നിൽക്കുന്നു. ആ മുഖം അദ്ദേഹത്തിന്റെ സാഹിത്യശൈലിപോലെതന്നെ ഒന്നുവേറെയാണ്. അതു മറക്കാനില്ലാത്തതാണ്, നവരസങ്ങളും അതിലുണ്ടു്. സ്വതേ മനോഹരവും ശാന്തവുമാണെങ്കിലും ഹാസ്യപ്രചുരിമ ഒളിവില്ലുണ്ടു്. എന്നാൽ ഗാംഭീര്യത്തിനു കുറവില്ല. അതും സഹജമാണ്. ആ 'കോടിയ മന്ദഹാസം' ആർക്കു മറക്കുവാൻകഴിയും? ഫലിതരസത്തിന്റെ ഒഴുക്കു്, തള്ളിപ്പുറപ്പെടാതെ കെട്ടിനിറുത്തിയ മടയുടെ മുനയാണെന്നുതോന്നും. തുറന്നുവിട്ടാൽ ചിലപ്പോൾ കുഴപ്പമാണ്.

"അറിയാത്ത മഹാമൂഢൻ, തെറിവാക്കു പറഞ്ഞെന്നാൽ
എറിഞ്ഞു കല്ലൊടിക്കുമെന്നറിഞ്ഞുകൊൾവിനെല്ലാരും"

എന്നു പറഞ്ഞ സ്വന്തം അയൽക്കാരനായ നമ്പ്യാരുടെ ഭാവരസമല്ലയോ അതു്? പി. കെ-യുടെ കഥയോർക്കുമ്പോൾ പണ്ടത്തെ

'ദേവനാരായണ'' സാഹിത്യസദസ്സാണു് കാണുക. തുഞ്ചത്തച്ഛൻ അവിടെയുണ്ടു്, 'സാരസ്യപീയൂഷസാരസർവ്വസ്വ'മായ 'ശ്രീകൃഷ്ണകഥാതിലക'ത്തിന്റെ കരടില്ലാത്ത കൈരളീഗാനമധുവാകട്ടെ, പരമഭക്തിയാകുന്ന കേദാരത്തിൽ സ്വച്ഛന്ദം പ്രവഹിച്ചു് മനുഷ്യവർഗ്ഗത്തിന്റെ ഐഹികാമുഷ്മികജീവിതത്തെ ഫലപ്രദമാക്കി ആനന്ദിപ്പിക്കുന്നു. 'സാന്ദ്രാനന്ദാവബോധാത്മകമായ' ഭക്തിജ്ഞാനമാർഗ്ഗങ്ങളെ തെളിച്ചുകാണിച്ചുകൊണ്ടും, കേരളീയർക്കു ഗീർവ്വാണലോകത്തിലും ഗണ്യമായ സ്ഥാനം സമ്പാദിച്ചു് ശാശ്വതമായ ''ആയുരാരോഗ്യസൌഖ്യ''ങ്ങളെ പ്രദാനം ചെയ്ത വൈയാകരണമണ്ഡലമണ്ഡിതനും കാവ്യപാരാവാരപാരംഗതനും, ഭാഗവതോത്തംസവുമായ മേല്പുത്തൂർ ഭട്ടതിരിയെയും അവിടെക്കാണാം. 'കടുകടപ്പട്ടസംസ്കൃത'ത്തിനിടയ്ക്കു് 'ചാരുകേരളഭാഷ'യ്ക്കുള്ള 'പടുത്വം' വെളിപ്പെടുത്തിക്കാണിച്ചു 'ഭടജനങ്ങളുടെ നടുവിലുള്ള' ദോഷവശങ്ങളെ എടുത്തുവിളമ്പി അവരെ രസിപ്പിച്ചു നന്നാക്കി, ഭാഷയ്ക്കു ഭംഗിയും അഴവും ചുണയും വരുത്തിക്കൊടുത്ത കുഞ്ചൻനമ്പ്യാരാശാൻ. ഇലത്താളവും തൊപ്പിമദ്ദളവുമായി തുള്ളിക്കളിക്കുന്നതും കാണാം. ഇവരുടെ എല്ലാവരുടേയും ഒരു മനോജ്ഞസങ്കലനമാണു് പി. കെ. നാരായണപിള്ള. പാണ്ഡിത്യം, ഫലിതം, ആണത്തം (പൌരുഷമെന്നു പറഞ്ഞാൽ പോരാ) ഇവയൊക്കെയാണു് അദ്ദേഹത്തിന്റെ ശൈലിയിലുംമുഖത്തും വിളങ്ങിത്തിളങ്ങി മിന്നുന്നതു്. ആ വദനംതന്നെ 'ആലോചനാമൃത'മാണു്. സംഗീതത്തിലും ഒട്ടും കുറവില്ല. രാഗംമൂളുക, കഥകളിപ്പാട്ടുപാടുക ഇതൊക്കെ ചിരുക്കം ചില അവസരങ്ങളിൽ തന്റെ മനസ്സിനിണങ്ങിയവരുടെ നടുക്കു് ഇരിക്കുമ്പോൾ എത്ര ഭംഗിയായിട്ടു നടത്തുമായിരുന്നു! തുള്ളൽപാട്ടിന്റെ കഥ പറയാനില്ല. നമ്പ്യാരാണു പിരിയാത്ത ചങ്ങാതി. മറ്റുള്ളവരൊക്കെ—എന്നുവച്ചാൽ ഋഗ്വേദത്തിലെ മന്ത്രകർത്താക്കളായ കവികൾ മുതൽ മലയാളത്തിലെ മഹിമയേറിയ മഹാന്മാർവരെ—

ഓരോരുത്തരും ആവശ്യാനുസരണം അണിനിരന്നു മുൻപിൽ നിൽക്കും. "രാമച്ചാരുടെ മകടെ കഴുത്തേലാമത്താലി മലത്തിക്കെട്ടി" എന്നു തുടങ്ങിയാൽ ചിലപ്പോൾ "ഈശാവാസ്യമിദം സർവ്വം" വരെ ചെന്നു നിൽക്കും. പാണിനി, വ്യാസൻ മുതലായവർ സദാ സഹചാരികളാണ്. വാല്മീകി ആരാധനാമൂർത്തിയാണ്. ഇങ്ങനെ നിറഞ്ഞ ഒരു ഭണ്ഡാഗാരം—ഇഷ്ടാനുസരണം സ്വാതന്ത്ര്യത്തോടുകൂടി വിനിയോഗിക്കുവാൻ വേറെ വല്ലവർക്കും സുലഭമായി കിട്ടിയിരുന്നോ എന്നു സംശയമാണ്.

'സംഭാഷണത്തിൽ പി. കെ.-യ്ക്കുള്ള ചാതുര്യം അത്ഭുതാവഹമായിരുന്നു. ഈ വിഷയത്തിൽ അദ്ദേഹത്തോടടുത്തു നിൽക്കുവാൻ യോഗ്യതയുള്ളവർ തന്നെ കുറവാണ്. ഗംഭീരപ്രസംഗങ്ങളെപ്പറ്റിയല്ല പറയുന്നത്. വട്ടത്തിൽ കൂടിയിരുന്നുള്ള വർത്തമാനം, അരമണിക്കൂർനേരത്തെ വർത്തമാനം, ആറുമാസത്തെ ക്ലാസ്സുപാഠത്തെക്കാൾ ഉപയോഗപ്രദമാണ്. ആംഗലഭാഷയിൽ പ്രസിദ്ധനായ ഡാക്ടർ ജാൺസനോടുപമിക്കത്തക്ക ഒരു 'സാഹിത്യമല്ല'നായിരുന്ന പി. കെ. ഏതു വിഷയത്തിനും തടസ്സമില്ല. എപ്പോഴും തയ്യാറാണ്. ആരേയും മടക്കും. എല്ലാവരേയും ചിരിച്ചു തകർപ്പിക്കും. താനും ചിരിക്കും. മററുള്ളവർക്ക് അറിവും രസവും ഒരേ സമയത്തു ലഭിക്കും.'

ഔപചാരികതയെക്കാൾ ഹൃദയസംഗമതയായിരുന്നു പി. കെ.-യുടെ സംഭാഷണത്തിന്റെ പ്രത്യേകഗുണം. യഥാർത്ഥമായിട്ടുള്ളതല്ലാതെ നാടകീയമായി അതിൽ ഒന്നും ഉണ്ടായിരുന്നില്ല. സംഭാഷണത്തിൽ ഹൃദയംതുറന്നുള്ള പോക്ക് എല്ലാവരുടേയും കാര്യത്തിൽ സുസാദ്ധ്യമായിട്ടുള്ളതല്ല. വിശേഷിച്ചു പരിഷ്കൃതജനസമുദായത്തിൽ ഋജുഭാഷണത്തെക്കാൾ തന്ത്രനിപുണമായ വാക്കുകൾ കൂടുതൽ ആവശ്യമായിരിക്കുന്നു. ഉള്ളതു പലതും മറച്ചുവച്ചും, ഇല്ലാത്തതു ഭാവിച്ചും

സംസാരിക്കുന്നവനാണു് സാമൂഹ്യജീവിതത്തിൽ പ്രായേണ ശോഭിക്കാറുള്ളതു്. പി. കെ. 'വാചംയമിത്വ'ത്തിൽ അപടുവായിരുന്നില്ല. എന്നാൽ ആ ഗുണം ഭാഷയിൽമാത്രമേ ഉണ്ടായിരുന്നുള്ളൂ. സുഹൃൽസദസ്സുകളിൽ 'വാവദൂക'ത്വം ആയിരുന്നു അദ്ദേഹത്തിന്റെ സ്വഭാവം. സംഭാഷണരസത്തിൽ ലയിച്ചുകഴിഞ്ഞാൽ അന്യരുടെ രസനീരസങ്ങളിൽ അത്ര വലിയ ശ്രദ്ധയില്ലാതെ സംഭാഷണരീതി തുടരുകയായിരുന്നു പതിവ്. ആ ഫലിതവും പരിഹാസവും സദസ്യരിൽ ചിലരെ കർക്കശമായി അതിസ്പർശിച്ചു എന്നും വരാം. അതു് പി. കെ. അറിയായ്കയല്ല. രസകരമായ ഒന്നു പറയാതിരിക്കുന്നതെന്തിനു് എന്നാണദ്ദേഹത്തിന്റെ മനോഭാവം. തനിക്കു വളരെ ബഹുമാനമുണ്ടായിരുന്ന ചില പെൻഷൻ ഉദ്യോഗസ്ഥന്മാർകൂടി സന്നിഹിതരായിരുന്ന ഒരു ഗൃഹസദസ്സിൽവച്ചു 'പെൻഷൻഭോക്താക്കൾ' എന്ന പദം അദ്ദേഹം പ്രയോഗിക്കുകയുണ്ടായി. അതു് ചിലരുടേയും നെററി ചുളിപ്പിച്ചുവെങ്കിലും കേവലം പദപ്രയോഗത്തിലുള്ള രസമല്ലാതെ മറെറാന്നും ആ അവസരത്തിൽ പി. കെ.-യുടെ പരിഗണനാർഹമായിരുന്നിരിക്കയില്ല.

പരാഭിനന്ദനൈഷികളായ സമുദായനേതാക്കന്മാരും രാഷ്ട്രീയപ്രവർത്തകന്മാരും സാധാരണ ഇങ്ങനെയുള്ള സംഭാഷണരീതിയല്ല ആശ്രയിക്കാറുള്ളതു്. സംഭാഷണം ചെയ്യുവാൻ 'തയാറെടുത്തു'കൊണ്ടാണു് അവർ രംഗപ്രവേശം ചെയ്യാറുള്ളതു്. വാക്കുകളും വാചകങ്ങളും മുൻകൂട്ടി നിശ്ചയിച്ചു വച്ചിരുന്നതുപോലെയിരിക്കും. അഭിപ്രായങ്ങളും കാലേകൂട്ടി "രൂപവല്ക്കരിച്ചിരിക്കും." അങ്ങനെയൊക്കെയല്ലെങ്കിൽ

ന്നവർ ആക്ഷേപങ്ങൾക്കും വിമർശനങ്ങൾക്കും വിധേയരായേക്കുമോ എന്നു ഭയപ്പെടുന്നു. പി. കെ. ഒരു പൊതുജനപ്രമാണി ആയിരുന്നെങ്കിലും സംഭാഷണരംഗങ്ങളിൽ മേൽപ്പറഞ്ഞ ഒരാളെയും ആക്രമിക്കുകയോ ദയനീയോപഹാസങ്ങൾക്കു വശംവദനാക്കുകയോ ചെയ്യില്ല. സ്വകീയമായ അഭിപ്രായപ്രകടനരീതിയെ എന്തെങ്കിലും ശക്തി നിയന്ത്രിച്ചിരുന്നുവെങ്കിൽ അതു് അദ്ദേഹത്തിന്റെ പ്രജ്ഞാബലം മാത്രമായിരുന്നു. ചെയ്യുന്നതു യുക്തിപൂർവമായിരിക്കുക; ലോകനീതി അനുസരിച്ചായിരിക്കുക; പ്രാമാണികമായിരിക്കുക; ഇത്രയും കൊണ്ടു തീർന്നു സംഭാഷണത്തിൽ വല്ല കരുതലും ഉണ്ടായിരുന്നുവെന്നു സംശയം ജനിപ്പിക്കുന്ന സംഗതികൾ. എന്നാൽ ഇതൊന്നും നിഷ്കൃഷ്ടമോ മുൻകരുതലോ കൊണ്ടുണ്ടായ നിയന്ത്രണങ്ങളല്ല. അവ സ്വായത്തസ്വഭാവങ്ങളായിരുന്നു. നേരെമറിച്ചു്, സഹൃദയോചിതമായ രസികത്വത്തിന്റെ വിജൃംഭണം മററു സങ്കുചിതനിയന്ത്രണങ്ങളെയെല്ലാം ഉല്ലംഘിച്ചു സംഭാഷണപഥങ്ങളിൽ സ്വാതന്ത്ര്യസമീരണന്റെ സ്വച്ഛന്ദവിഹാരത്തെ സഹായിച്ചുവന്നു. രസപ്രവാഹത്തിന്റെ ഗതിക്കനുസരണമായിത്തന്നെ സംഭാഷണം അവിച്ഛിന്നം പുരോഗമിച്ചു.

ഈ രീതി സംഭാഷണത്തിന്റെ ശ്രാവ്യതയും സാരസ്യവും വളരെ വർദ്ധിപ്പിച്ചു. എന്നാൽ പരസ്യമാക്കപ്പെടാതെ മറച്ചുവയ്ക്കേണ്ടിയിരുന്ന പല അഭിപ്രായങ്ങളും സംഭാഷണരസത്തിനിടയ്ക്കു പൊട്ടിപ്പുറപ്പെടുകയും ചില തെററിദ്ധാരണകൾക്കിടയാക്കുകയും ചെയ്തിട്ടുണ്ടു്.

സംഭാഷണമധ്യേ പി. കെ-യുടെ ചിരി വളരെ പ്രസിദ്ധമാണു്. ഹൃദയംഗമമായി ചിരിക്കുവാൻ അദ്ദേഹത്തിനു

ണ്ടായിരുന്ന കഴിവ് അന്യാദൃശമായിരുന്നു. അതു ഹൃദയനൈർമ്മല്യത്തെ പ്രദ്യോതിപ്പിച്ചു. എന്നാൽ ആ ചിരി കേവലം കലർപ്പില്ലാത്തതായിരുന്നില്ല. ചിലപ്പോൾ അതിൽ പരിഹാസത്തിന്റെ തീക്ഷ്ണശസ്ത്രങ്ങൾ ഉൾക്കൊണ്ടിരുന്നു. ചില കേന്ദ്രങ്ങളിൽ അവ രൂക്ഷമായിത്തറയ്ക്കുകയും ചെയ്തിരുന്നു. എന്നാൽ ഇവയൊന്നും കരുതിക്കൂട്ടിയുള്ള പ്രയോഗങ്ങളല്ലായിരുന്നു; സംഭാഷണരസത്തിനിടയ്ക്കു സ്വാഭാവികമായി പുറപ്പെട്ടിരുന്നുവെന്നല്ലാതെ ക്ഷതപ്പെടുത്തണമെന്നുള്ള കൃത്രിമോദ്ദേശം ലേശവുമുണ്ടായിരുന്നില്ല. പക്ഷെ പി. കെ-യുടെ ചിരി പലരെയും വേദനിപ്പിച്ചു. അതിനകമ്പടി സേവിച്ച വാക്കുകളും ഭാവങ്ങളും പലരെയും അവശരാക്കി. എങ്കിലും ശുഭ്രതയായിരുന്നു ആ ചിരിയുടെ സാധാരണ ലക്ഷണം. അതിന്റെ സാരസ്യം പ്രതിയോഗികൾക്കുപോലും സ്വാഗതാർഹമായിരുന്നു. പലരും അതിനെ ഭയപ്പെട്ടിരുന്നുവെങ്കിലും ആരും അതിനെ വെറുത്തിരുന്നില്ല. അദ്ദേഹത്തിന്റെ ഭാഷയിൽത്തന്നെ പറഞ്ഞാൽ അതു 'ബോധനത്തിലും വേദനനൽകാത്ത'തായിരുന്നു. പി. കെ-യുടെ സുപ്രസന്നമായ ചിരിയെപ്പറ്റി ശ്രീ: മള്ളൂർ ഗോവിന്ദപ്പിള്ള ഒരു പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചു. "പി. കെ-യുടെ ചിരി മറക്കുവാൻ സാധിക്കുമോ? അതുപോലെ ഒന്നു ചിരിക്കുവാൻ നിങ്ങളുടെ കൂട്ടത്തിൽ ആരെങ്കിലുമുണ്ടോ? പുച്ഛിച്ചാണ് പി. കെ. ചിരിച്ചതെങ്കിലോ പ്രതിയോഗി ചത്തു. വാത്സല്യത്തോടുകൂടിയാണെങ്കിൽ ആയാളും അതിൽ അലിഞ്ഞുപോകും."

പരിഹാസരസം എത്രമുന്നിട്ടുനിന്നാലും പരദൂഷണാഭിലാഷം പി. കെ-യ്ക്കു ലേശവുമുണ്ടായിരുന്നില്ല. പരിഹാസ

ത്തിൽ കുറെയൊക്കെ ദൂഷണം അന്തർഭവിക്കാതിരിക്കയി ല്ലെന്നു തീർച്ചതന്നെ. എന്നാൽ ഉദ്ദേശംകൊണ്ടാണു് യഥാ ൎത്ഥ ഗുണദോഷം വിവേചിക്കേണ്ടതു്. വ്യക്തിയോടുള്ള വെ റുപ്പും വിദ്വേഷവുംകൊണ്ടോ അയാളെ അധഃപതിപ്പിക്കണ മെന്നുള്ള പ്രത്യേക ഉദ്ദേശ്യത്തോടുകൂടിയൊ പി. കെ-ആരെ യും ആക്ഷേപിച്ചിട്ടില്ല. സംഭാഷണരസികതയ്ക്കിടയ്ക്കുവന്ന ആക്ഷേപശസ്ത്രങ്ങൾ വ്യക്തിയെക്കാൾ സമഷ്ടിയെ പരാമ ൎശിക്കുന്നവയായിരിക്കും. ഒരു സമൂഹത്തിന്റെ മാതൃക യാണു് മിക്കവാറും പി. കെ-യുടെ പരിഹാസഗോചരം. ഒരു പ്രത്യേകവ്യക്തിയെപ്പറ്റി ആക്ഷേപിക്കേണ്ടിവരുന്നി ടത്തു അഭിപ്രായങ്ങളെ നിയന്ത്രിക്കുവാൻ പി. കെ. ജാഗരൂ കനായിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും രാഗദ്വേഷാദി കളിൽനിന്നും നിശ്ശേഷം വിമുക്തനായ ഒരു പരമഹംസനാ യിരുന്നില്ല പി. കെ. ശത്രുമിത്രഭേദം അദ്ദേഹത്തിനു നല്ല പോലെ ഉണ്ടായിരുന്നു. എതിർക്കാൻ വരുന്നവൎക്കു നിർദ്ദാ ക്ഷിണ്യമായി തക്ക സമ്മാനംകൊടുക്കുന്നതിനുള്ള മനോഭാ വവും വാഗ്‌വിഭവങ്ങളും അദ്ദേഹത്തിൽ പ്രകടമായി കണ്ടി രുന്നു. അവ കുറിക്കു കൊള്ളുന്തക്കവിധം പ്രയോഗിക്കുന്ന തിൽ യാതൊരു ക്ലേശവും ഇല്ലായിരുന്നു. അങ്ങനെയുള്ള സന്ദർഭങ്ങളിലാണു് ശ്രീ: മള്ളൂർ അഭിപ്രായപ്പെട്ടതുപോ ലെ പി. കെ. പുഞ്ചിരിച്ചു ചിരിക്കുമ്പോൾ പ്രതിയോഗി മരിക്കു ന്നതു്. എന്നാൽ ഈ പുച്ഛരസത്തിലും വിദ്വേഷബുദ്ധിയല്ല കാണാറുള്ളതു്. പ്രതിയോഗിയുടെ ബുദ്ധിശൂന്യത, യുക്തി രാഹിത്യം, പൂർവാപരവൈരുദ്ധ്യം, അപാണ്ഡിത്യം മുത ലായവയായിരിക്കും ഉന്നയിക്കപ്പെടുന്നതു്. മഹാകവി

ഉള്ളൂരിൻെറ ചില വാചകങ്ങൾകൂടി ഈ ഘട്ടത്തിൽ ഉദ്ധരിച്ചുകൊള്ളട്ടെ:—

"അദ്ദേഹത്തിനു് (പി. കെ-യ്ക്കു്) പ്രതിവാദികളോടു കോപമുണ്ടായില്ല. ഉണ്ടായാൽ അതു മറച്ചുവച്ചില്ല. മറച്ചാലും വളരെനേരത്തേയ്ക്കു അതു മനസ്സിൽ വച്ചുകൊണ്ടിരിക്കാൻ സാധിച്ചില്ല. ഒരിക്കൽ ഞങ്ങൾ രണ്ടുപേരേയും ഒളിവിൽ എതിർത്ത ഒരാളെപ്പററി 'ഇയാൾ അവിടെയിരിക്കട്ടെ; ഇയാളുടെ അച്ഛനെ ഞാൻ അറിയുമല്ലോ. ഞാൻ ആലപ്പുഴയിൽ വ്യവഹരിക്കാനാരംഭിച്ചപ്പോൾ ഒരു കേസ്സുംകൊണ്ടു വൈക്കം പത്മനാഭപിള്ള വക്കീലിൻെറ വീട്ടിൽ വന്നു' എന്നിങ്ങനെ ഉപക്രമിച്ചു് കേസ്സിൻെറ ഗതിവിഗതികൾ തുടർന്നുകൊണ്ടുപോയി. ആ അച്ഛനു് അപയശസ്കരമായി ആ കഥയിൽ യാതൊരു സംഭവവുമുണ്ടായിരുന്നില്ലതാനും. അത്രയ്ക്കു നിർമ്മലമായിരുന്നു പി. കെ-യുടെ ഹൃദയം."

പി. കെ-യുടെ പരദൂഷണവൈമുഖ്യത്തെപ്പററി സദസ്യതിലകൻ ററി. കെ. വേലുപ്പിള്ള ഇപ്രകാരം പ്രസ്താവിച്ചു:—

"പരാപവാദത്തിനു യാതൊരു സന്ദർഭവുമുണ്ടാകാതെ ഹൃദയംഗമവും വിജ്ഞാനപ്രദവുമായ രീതിയിൽ എത്രമണിക്കൂർനേരം വേണമെങ്കിലും പി. കെ-യോടു സംസാരിക്കുവാൻ സാധിച്ചിരുന്നു. അദ്ദേഹത്തിൻെറ നിശിതമായ പരിഹാസരസത്തിൽപോലും കരുതിക്കൂട്ടിയുള്ള ദൂഷണപ്രസക്തിയോ വിദ്വേഷപ്രകടനമോ ലേശവുമില്ലായിരുന്നു."

ഇങ്ങനെയൊക്കെയാണെങ്കിലും പി. കെ. വലുതായ തെററിദ്ധാരണകൾക്കു പാത്രമായി. ആരെയും ആക്ഷേപിച്ചുകളയുമെന്നുള്ള ഭയം അദ്ദേഹത്തെപ്പററി പലർക്കുമുണ്ടായിരുന്നു. പ്രസംഗമണ്ഡപങ്ങളിലും, സംഭാഷണരംഗങ്ങളിലും

ഭയസങ്കോചങ്ങളോടുകൂടിയേ അദ്ദേഹത്തെ ആളുകൾ സമീപിച്ചിരുന്നുള്ളു. എന്നാൽ അടുത്തറിഞ്ഞു് ആ ഹൃദയശുദ്ധി മനസ്സിലാക്കിയിരുന്നവർ ശത്രുക്കളാണെങ്കിൽപ്പോലും പി. കെ.-യെ ബഹുമാനിച്ചിരുന്നു. അദ്ദേഹത്തിന്റെ വചനങ്ങൾക്കു ചിലപ്പോൾ മാർദ്ദവമില്ലായിരുന്നുവെന്നു വല്ലവരും പഴിച്ചാൽ 'കിരാതകാവ്യ'ത്തിലെ മഹർഷിയെക്കൊണ്ടു് പറയിച്ചിരിക്കുന്നതുപോലെ,

"രോഷാഭിലാഷകലുഷീകൃതമല്ലപക്ഷേ
പാഷാണരേഖയതുപോൽവചനംമദീയം"

എന്നുള്ള സമാധാനം അദ്ദേഹത്തിനുണ്ടായിരിക്കുന്നതാണു്.




## അദ്ധ്യായം ൨൨

### ഉപസംഹാരം

ചിന്താമണ്ഡലത്തിലും, സമുദായപരിഷ്കാരപരിപാടിയിലും, ഒരുപക്ഷേ ഭൗതികോൽക്കർഷസരണിയിലും, അനസ്യൂതം പരിശ്രമിച്ചുവന്ന ഒരു വ്യക്തിയുടെ ചരിത്രത്തിൽ ഗാർഹികജീവിതം ഒരു നേരിയ രേഖമാത്രമായി പരിണമിച്ചുവെങ്കിൽ അതിൽ അത്ഭുതപ്പെടുവാനില്ല. വാസ്തവത്തിൽ, പി. കെ. ഗൃഹജീവിതത്തിനു് ഏറെക്കുറെ ബാഹ്യനായിട്ടാണു് കാലംകഴിച്ചതു്. ഇതു്, വിജ്ഞാനോപാസകന്മാരുടേയും, പൊതുക്കാര്യപ്രവർത്തകന്മാരുടേയും സാമാന്യസ്വഭാവമെന്നു പറയേണ്ടതുള്ളു. അല്ലാതെ ഭൗതികാനുഭവങ്ങ

ളിൽ അനാസക്തിയോ, ഗാർഹികസൗഭാഗ്യത്തിലുള്ള നിസ്സംഗതാഭാവമോ കൊണ്ടു ആയിരിക്കണമെന്നില്ല. പി. കെ-യുടെ കാൎയ്യമാണെങ്കിൽ, ഗാർഹികബുദ്ധി ഇത്ര ദൃഢമായി പ്രകാശിച്ചിട്ടുള്ളവർ ചുരുക്കും. ജീവിതസൗഭാഗ്യങ്ങളിൽ അദ്ദേഹം ലേശവും അശ്രദ്ധനായിരുന്നില്ല. എന്നാൽ ഇവയ്ക്കു കല്പിച്ചിരുന്ന വില മററു പലതിനോടുമുള്ള താരതമ്യഗണനകൾക്കു വിധേയമായിരുന്നെന്നുമാത്രം.

ദാമ്പത്യസൗഭാഗ്യം, സന്താനസൗഖ്യം, ധനാഢ്യതാഭാവം, ലോകപ്രശസ്തി എന്നിവകൊണ്ടുമാത്രം തൃപ്തിപ്പെടുന്ന സ്വഭാവക്കാരനായിരുന്നുവെങ്കിൽ പി. കെ-യ്ക്കു പരിപൂൎണ്ണമായ ചാരിതാൎത്ഥ്യത്തിനവകാശമുണ്ടായിരുന്നു. എന്നാൽ മേൽ പറഞ്ഞവയിലൊക്കെ ഗാഢബദ്ധനായിരുന്നുവെങ്കിലും, അദ്ദേഹത്തിൻെറ ആത്മാൎത്ഥമായ ഹൃദയഗതികൾ അവയ്ക്കെല്ലാം ഉപരിയായ മറെറാന്നിൽ സൎവ്വദാ വ്യാപരിച്ചുകൊണ്ടിരുന്നു. വിജ്ഞാനോപാസനയായിരുന്നു ആ ഹൃദയത്തിനു ഏററവും അഭിമതമായിരുന്ന വ്യാപാരം. മററു സകലതും അതിനു വിധേയത്വം വഹിച്ചതേയുള്ളു. ജീവിതാനന്ദത്തിനും ലോകവ്യവഹാരവിജയത്തിനും വേണ്ടി എന്തെല്ലാം പ്രവൃത്തിമണ്ഡലങ്ങളെ ആശ്രയിച്ചിരുന്നാലും പി. കെ-യുടെ ഹൃദയം നിർവൃതി അനുഭവിച്ചതു് ആവക സാഹചര്യങ്ങളിൽ നിന്നെല്ലാം വിമുക്തമായി, വാഗ്ദേവീസമാരാധനയിൽ മുഴുകിയിരുന്ന സമാധിവേളകളിൽ മാത്രമായിരുന്നു. ഇതു കൊണ്ടുതന്നെയാണു് ലോകസൗഭാഗ്യചിന്തകൾക്കു താരതമ്യേനയുള്ള പ്രാധാന്യം മാത്രമേ പി. കെ-യുടെ ജീവിതത്തിൽ കല്പിക്കേണ്ടതുള്ളു എന്നു മേൽ പ്രസ്താവിച്ചതു്.

പി. കെ-യുടെ ഗാർഹികസാമ്പത്തികകാര്യം പൂർവാപരവിരുദ്ധത നിറഞ്ഞ ഒന്നായിരുന്നു. വെളിയിലുള്ളവരോടു പെരുമാറുമ്പോൾ വലുതായ ധനതൃഷ്ണ പ്രദർശിപ്പിച്ചിരുന്ന അദ്ദേഹം, ഗൃഹസംബന്ധമായ ചെലവുകൾ സംബന്ധിച്ചിടത്തോളം കേവലം അശ്രദ്ധയാണു കാണിച്ചത്. വെളിയിൽത്തന്നെയും വാക്കിൽ പ്രദർശിപ്പിച്ചതുപോലെയുള്ള ധനലാഭാഭിലാഷം പ്രവൃത്തിയിൽ കണ്ടിരുന്നില്ലെന്നാണ് അദ്ദേഹത്തെ അടുത്തറിയാവുന്നവർ പറയുന്നത്. "പി. കെ. ഒരു ലുബ്ധനാണെന്ന് സ്വയം അഭിമാനിച്ചിരുന്നു. എന്നാൽ സ്വന്തം കാര്യങ്ങളിൽ മിതവ്യയം പരിപാലിക്കുവാൻ അദ്ദേഹത്തെക്കൊണ്ടു സാധിച്ചിരുന്നില്ല" എന്ന് സദസ്യതിലകൻ ടി. കെ. വേലുപ്പിള്ള സംഭാഷണമദ്ധ്യേ പ്രസ്താവിക്കുകയുണ്ടായി. ധനത്തിന്റെ മാഹാത്മ്യത്തെപ്പററി അദ്ദേഹം ധാരാളം സംസാരിച്ചിരുന്നു. ധനം സമ്പാദിക്കുവാൻ പലരെയും ഉപദേശിക്കാറുമുണ്ടായിരുന്നു. "തസ്മാ ദർത്ഥസമാർജ്ജനം കുരു സഖേ പ്രത്യേന സർവ്വേ വശാഃ" എന്നവസാനിക്കുന്ന ശ്ലോകം അദ്ദേഹം സാധാരണമായി ഉദ്ധരിക്കാറുണ്ടായിരുന്നു. എന്നാൽ കിട്ടാവുന്നിടത്തോളം വാങ്ങുക, കിട്ടുന്നതിനെ സശ്രദ്ധം സംരക്ഷിക്കുക എന്നീ സംഗതികളിൽ അദ്ദേഹത്തിന്റെ ജീവിതം ഒരു പരാജയമായിട്ടാണു കലാശിച്ചത്. നൂറുരൂപാ കൊടുക്കേണ്ടിടത്ത് പത്തുരൂപാകൊണ്ടു അദ്ദേഹത്തെ തൃപ്തിപ്പെടുത്തുവാൻ പല കക്ഷികൾക്കും കഴിഞ്ഞിട്ടുണ്ടു. വരുമാനത്തിൽ ഒരു വലിയഭാഗം ഗൃഹകാര്യങ്ങൾക്കു ചെലവായിരുന്നതിനെപ്പററി കാര്യമായ യാതൊരന്വേഷണവും അദ്ദേഹം നട

ത്തിയിരുന്നില്ല. കിട്ടിയിരുന്ന ആദായത്തിന്റെ ക്രമമനു സരിച്ചു നോക്കുമ്പോൾ പി. കെ-യുടെ സമ്പാദ്യത്തിന്റെ തുക വളരെ തുച്ഛമായിരുന്നു എന്നതു് സുവിദിതമാണു്. അദ്ദേഹത്തെക്കാൾ വലിയ ലുബ്ധന്മാരെന്നു ന്യായമായി പറയാവുന്ന പലരും സൗജന്യശാലികളെന്നു ഗണിക്കപ്പെട്ടു പോരുന്നതിന്റെ ദൃഷ്ടാന്തങ്ങൾ ഒരു മാന്യൻ ചൂണ്ടിക്കാണിക്കയുണ്ടായി. അവർക്കുള്ള ഒരു വ്യത്യാസം അവർ ലുബ്ധന്മാരാണെന്നു് ആളുകളെക്കൊണ്ടു പറയിക്കാതിരിക്കുവാൻ വേണ്ട പുറമോടികളും മുൻകരുതലുകളും അനുഷ്ഠിച്ചുവന്നിരുന്നുവെന്നുള്ളതാണു്. പി. കെ-യ്ക്കു അങ്ങനെയുള്ള കരുതലുകൾ ഒന്നുമില്ലായിരുന്നു.

ഒരു സമുദായനേതാവെന്നുള്ള നിലയ്ക്കു് സൗജന്യ മനോഭാവത്തിന്റെ ഈ അഭാവം അദ്ദേഹത്തെപ്പററിയുള്ള മതിപ്പിനു വലുതായ ഹാനി ഉണ്ടാക്കിയില്ലെങ്കിലും, പല സാഹചര്യങ്ങളെയും പരിഗണിച്ചു് ദാക്ഷിണ്യസമന്വിതം വിക്ഷിക്കേണ്ട ഒരു സംഗതിയാണിതെന്നു മുമ്പൊരിക്കൽ പ്രസ്താവിച്ചിട്ടുണ്ടു്. ദാരിദ്ര്യത്തിന്റെ തിക്തഫലങ്ങൾ പരമാവധി അനുഭവിച്ച ഒരു യുവാവായിട്ടാണു് പി. കെ. ജീവിതരംഗത്തു പ്രവേശിച്ചതു്. അന്നു് ഇതരന്മാരിൽ നിന്നു ലഭിച്ച സഹായങ്ങൾ വളരെ തുച്ഛമായിരുന്നു മാതാവനുഭവിച്ച പ്രിവിധാനിബിഡമായ സങ്കടസ്ഥിതിയെപ്പററി ഓർത്തു വിദ്യാഭ്യാസകാലത്തു പുസ്തകങ്ങളിൽ കണ്ണുനീർപൊഴിച്ചിട്ടുള്ള കഥ അദ്ദേഹംതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. ബന്ധുജനങ്ങളിൽനിന്നും അവർക്കു യാതൊരു സഹായവും ലഭിക്കാതിരുന്നതിനെപ്പററി അദ്ദേഹം സകരുണം സ്മരിച്ചി

ിക്കുന്നു. വിദ്യാർത്ഥിജീവിതകാലത്തു്, അടുത്തദിവസത്തേക്കു് ആവശ്യമായ മുണ്ടു സൂക്ഷിക്കുന്നതിനുള്ള വ്യഗ്രതയിൽ മുട്ടോളമുള്ള തോർത്തുമുണ്ടോടെ തണുപ്പുള്ള രാത്രികൾ കഴിച്ചുകൂട്ടിയ കഥയും ഈ അവസരത്തിൽ അനുസ്മരണീയമാണു്. അന്നേ ഏററതായ ഹൃദയക്ഷതങ്ങൾ ഒരു കാലത്തും മാഞ്ഞുപോയെന്നു തോന്നുന്നില്ല. അവ ആ ഹൃദയത്തെ കുറെയൊക്കെ കർക്കശമാക്കുകയാണു ചെയ്തതു്. അന്യന്മാരിൽനിന്നുള്ള സൗജന്യങ്ങൾ അന്നത്തെ കഷ്ടതകൾക്കൊരാശ്വാസമരുളിയിരുന്നുവെങ്കിൽ അത്രയ്ക്കെങ്കിലും ലോകത്തോടു് ഒരു കടപ്പാടിനു് അവകാശമുണ്ടായിരുന്നേനെ. എന്നാൽ അഭിമാനിയായ പി. കെ. അന്യരോടു ധനം യാചിച്ചില്ല. ആരും അറിഞ്ഞുകൊടുത്തുമില്ല. ബാല്യംമുതൽ സ്വന്തപരിശ്രമത്തിന്റെ ഫലംതന്നെ അദ്ദേഹം അനവരതം ആശ്രയിച്ചു. ഇതു് ധനസംബന്ധമായി ഒരു കഠിനനിഷ്ഠ, ഒരുഗ്രവൈരാഗ്യം, അദ്ദേഹത്തിലുളവാക്കി. ധനമില്ലെങ്കിൽ മനുഷ്യന്റെ നിസ്സഹായത എത്ര ഭയങ്കരമാണെന്നുള്ള ഒരു യാഥാർത്ഥ്യബോധം ഇളംപ്രായത്തിലെ കുരുന്നുഹൃദയത്തിൽ അന്നത്തെ കർക്കശാനുഭവങ്ങൾ അഗാധമായി മുദ്രണംചെയ്തു. സ്വാശ്രയബുദ്ധിയാണു് മനുഷ്യന്റെ ഏററവും അത്യാവശ്യമായ ജീവിതോപകരണമെന്നു് അതു പഠിപ്പിച്ചു. പി. കെ.-യുടെ ധനാഭിലാഷത്തെയും ധനവ്യയത്തിലുള്ള വൈമനസ്യത്തെയും ആക്ഷേപിക്കുന്നവർ മേൽപ്പറഞ്ഞ സാഹചര്യങ്ങൾകൂടി പരിഗണിക്കേണ്ടതാണു്.

ഇതുപോലെതന്നെയാണു് പ്രവൃത്തികൾക്കുള്ള പ്രതിഫലേച്ഛയും. പ്രതിഫലമില്ലാത്ത പ്രവൃത്തിയുടെ അഭിലഷ

ണിയതയിൽ അദ്ദേഹത്തിന്റെ വിശ്വാസം ദൃഢമായിരുന്നു. സാഹിത്യപരിശ്രമങ്ങൾകൊണ്ടാണല്ലൊ അദ്ദേഹം ആദ്യകാലത്തു ദാരിദ്ര്യത്തോടു സമരം ചെയ്തതു്. അതിനാൽ സാഹിത്യം ധനപരമായി വിലയുള്ളതാണെന്നു് അദ്ദേഹത്തിനു ബലമായ വിശ്വാസമുണ്ടായി. വിലയില്ലാത്ത രീതിയിൽ സാഹിത്യത്തെ വ്യാപരിപ്പിക്കുവാൻ പി. കെ. ഇച്ഛിച്ചതുമില്ല. ഇതു കേവലം സ്വാർത്ഥതകൊണ്ടുള്ള മനോഭാവമാണെന്നു പറയുന്നതു് അടിസ്ഥാനശൂന്യമാണു്. സ്വന്തം പരിശ്രമങ്ങളിൽ അദ്ദേഹത്തിനു ബലമായ മതിപ്പുണ്ടായിരുന്നു.

എങ്കിലും പ്രതിഫലേച്ഛയും തൊഴിലിലുള്ള അഭിമാനവും പി. കെ-യുടെ ഹൃദയഗുണങ്ങളെപ്പററിയുള്ള പൊതുജനമതിപ്പിനെ സാരമായി ബാധിച്ചുവെന്നു പറയാതെ തരമില്ല. പി. കെ. ജന്മനാ ഒരു സാഹിത്യകാരനായിരുന്നു. അദ്ദേഹം സമുദായത്തിനു ചെയ്യേണ്ടിയിരുന്ന ഏററവും ഉൽകൃഷ്ടമായ സേവനം സാഹിത്യപരിപോഷണമാണു്. എന്നാൽ സാഹിത്യത്തിനു സമർപ്പിക്കേണ്ടിയിരുന്ന ആ ജീവിതം അഭിഭാഷകവൃത്തിക്കും, ജനനേതൃത്വത്തിനുമായി ഉഴിയുകയാണു് അദ്ദേഹം ചെയ്തതു് സാഹിത്യവും ഭൗതികോൽക്കർഷവും തമ്മിൽ തൂക്കിനോക്കിയപ്പോൾ പി. കെ-യുടെ പ്രായോഗികബുദ്ധിയിൽ കൂടുതൽ തൂങ്ങിയതു രണ്ടാമത്തേതായിരുന്നു. അതിനാൽ ഉൽകൃഷ്ടമായ ആ പ്രതിഭാവിലാസത്തിന്റെ പരിപൂർണ്ണപ്രയോജനം കൈരളിക്കു ലഭിക്കാതെപോയി. ത്യാഗോന്മുഖമായ മനോഭാവത്തിന്റെ അഭാവം ആയിരിക്കണം, നിസ്സ്വാർത്ഥമായ സാഹിത്യസേവനത്തിൽ അദ്ദേഹത്തെ പരാങ്മുഖനാക്കിയതു്. ഏതാ

യാലും ഈ കുറവു ഭൌതികോൽക്കർഷത്തെ സഹായിച്ചുവെങ്കിലും പൊതുവേ അദ്ദേഹത്തിന്റെ നേട്ടങ്ങളെ തെല്ലൊന്നു മ്ലാനമാക്കി. അപാരബുദ്ധിമാൻ, അനുഗ്രഹീത സാഹിത്യകാരൻ, ഉജ്ജ്വലചിന്തകൻ, അനർഗ്ഗളവാഗ്വിഭവൻ എന്നൊക്കെയുള്ള നിലയിൽ ആരാധനീയനായിത്തീന്ന ഒരു മഹാനുഭാവൻ ഒരു ത്യാഗസമ്പന്നൻകൂടിയായിരുന്നുവെങ്കിൽ ആ വക മാഹാത്മ്യങ്ങൾക്കു് എത്ര കണ്ടു മാററുകൂട്ടുമായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ പി. കെ. ത്യാഗംകൊണ്ടുള്ള നേട്ടത്തിന്റെ മാഹാത്മ്യം മനസ്സിലാക്കിയില്ല. "ഉദരഭരണവ്യഗ്രതയാൽ മഗ്നനായതു്"മൂലം താൻ സാഹിത്യമാർഗ്ഗത്തിൽനിന്നും 'പ്രത്യാഹൃതദൃഷ്ടി'യായിരിക്കുകയാണെന്നു് അദ്ദേഹം പലപ്പോഴും പറഞ്ഞിട്ടുണ്ടു്. ധാരാളം വരുമാനത്തോടുകൂടിയ അഭിഭാഷകവൃത്തിയിൽ അടിയുറപ്പിച്ചുനിന്നുകൊണ്ടുള്ള ആ നില താൽക്കാലികമായ നേട്ടങ്ങളെ വളരെ സഹായിച്ചിരിക്കാമെങ്കിലും, ഭാവിയശസ്സിനെ അതു വളരെ ദുർബ്ബലപ്പെടുത്തിയിട്ടുണ്ടു്. കേരളഭാഷയിൽ സുവർണ്ണലിപികളുടെ പ്രകാശത്തോടെ ശോഭിക്കേണ്ടിയിരുന്ന എത്ര മഹാഗ്രന്ഥങ്ങളുടെ നിർമ്മാണമുഹൂർത്തങ്ങളാണു് അന്യായം തയാറാക്കുക, പത്രിക എഴുതുക, പായിന്റർപ്പെടുത്തുക, ഹീയറിംഗു നടത്തുക മുതലായ ജടിലകടിലങ്ങളായ നിയമകാര്യങ്ങൾക്കായി വിനിയോഗിക്കപ്പെട്ടതെന്നു വിചാരിക്കുവാൻ പ്രയാസം. പ്രസിദ്ധരാഷ്ട്രീയ ചിന്തകനായ ബക്കിനെപ്പററി ഒരു നിരൂപകൻ പ്രസ്താവിച്ചതുപോലെ മനുഷ്യസമുദായത്തിനുവേണ്ടി പൊതുവെ വിനിയോഗിക്കേണ്ടിയിരുന്ന കഴിവുകൾ ഒരു സങ്കുചിതസീമയിൽ ചെലവഴിക്കു

കയാണു് പി. കെ-യും ചെയ്തതു്. തന്മൂലം കേരളീയമനസ്സിൽ കൂടുതൽ ഉജ്ജ്വലവും ഉദാരവുമായി പ്രശോഭിക്കേണ്ടിയിരുന്ന ഒരു സാഹിത്യജ്യോതിസ്സ് അതിന്റെ പ്രഭാപ്രസരത്തെ അപൂർണ്ണമായി മാത്രം ചൊരിഞ്ഞിട്ടു മറഞ്ഞു.

* * * *

സ്വന്തം കഴിവുകളിലും, അവമൂലമുണ്ടായ സ്ഥാനമഹിമകളിലും പി. കെ-ക്കു ഉറച്ച വിശ്വാസവും മതിപ്പും ഉണ്ടായിരുന്നു. എവിടെയും തലഉയർത്തി നില്ക്കുന്നതിനല്ലാതെ വിധേയഭാവം അനുഷ്ഠിക്കുവാൻ അദ്ദേഹം സന്നദ്ധനായില്ല. പണ്ഡിതസദസ്സുകളിൽ വിശേഷിച്ചും, പി. കെ-യുടെ പ്രാമാണ്യബോധം പ്രകടമായിരുന്നു. സ്വസാന്നിദ്ധ്യത്തെ അറിയിക്കാതെ പിൻവാങ്ങിയിരുന്നുകളയുന്ന ശാലീനതയല്ല പി. കെ-ക്കുണ്ടായിരുന്നതു്. "പ്രഭ്വാം സഭായാം" എന്നുള്ള പ്രസ്താവന അദ്ദേഹത്തിന്റെ കാര്യത്തിൽ വളരെ യോജിച്ചിരിക്കും. പി. കെ-യുടെ എഴുത്തിലും, പ്രസംഗത്തിലും, സംഭാഷണത്തിലും സ്ഫുരിക്കുന്ന വ്യക്തിബോധത്തെ, ഔദ്ധത്യത്തിന്റെ ലക്ഷണമായി ചിലർ വ്യാഖ്യാനിച്ചു കേട്ടിട്ടുണ്ടു്. ഈ ആരോപണത്തിൽ വല്ല പരമാർത്ഥവും ഉണ്ടെങ്കിൽ അതു് സ്വന്തം ശേഷിയിലും ശക്തിയിലും അദ്ദേഹത്തിനു ദൃഢബോധമുണ്ടായിരുന്നുവെന്നുമാത്രമാണു്. അർഹതയില്ലാത്ത യാതൊന്നിലും അദ്ദേഹം അഭിമാനിച്ചില്ല; എന്നാൽ അടുത്തിരിക്കുന്നവന്റെ ശിർഷത്തിൽ സ്വന്തം ഔന്നത്യം സ്ഥാപിക്കുവാൻ ശ്രമിക്കുന്നവരെ അത്ര വകവച്ചുകൊടുക്കുന്ന ശീലമല്ല അദ്ദേഹത്തിനുണ്ടായിരുന്നതു്. അങ്ങിനെ ആരെങ്കിലും ശ്രമിച്ചിട്ടുള്ള സന്ദർഭങ്ങളിൽ അവരേക്കാൾ ഉയർന്നുനില്ക്കുകയായിരുന്നു

അദ്ദേഹത്തിന്റെ പതിവു്. ഒരിക്കൽ ഒരു സഭസ്സിൽ വച്ചു്, സ്വകീയസ്ഥാനത്തിൽ അത്യഭിമാനിയും, കുറെ ഒക്കെ പ്രകടനബുദ്ധിയുമായ ഒരു അദ്ധ്യക്ഷൻ, സഭസ്സിൽ അവിചാരിതമായി സന്നിഹിതനായ പി. കെ.യെക്കൊണ്ടു് ഒന്നു പ്രസംഗിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടെ, "ഇനി മി. പി. കെ. നാരായണപിള്ള പ്രസംഗിക്കുന്നതായിരിക്കും" എന്നു പറഞ്ഞപ്പോൾ, പി. കെ. എഴുന്നേററു് ഏതാണ്ടു് അതേസ്വരത്തിൽത്തന്നെ "പി. കെ. നാരായണപിള്ള പ്രസംഗിക്കാതെയും ഇരിക്കും" എന്നു പറഞ്ഞിട്ടു് ഇരുന്നതായി കേട്ടിട്ടുണ്ടു്. സാധാരണയായി, എഴുത്തിലായാലും, പ്രസംഗത്തിലായാലും വിധേയതയുടെ ഭാഷപോലും അദ്ദേഹത്തിനു വശമില്ലായിരുന്നു തന്നെപ്പററിയോ, തന്നെ ക്കുറിച്ചോ എന്തെങ്കിലും പറയുമ്പോൾ 'ഈയുള്ളവൻ' എന്നും മററും താണസ്വരത്തിനു പകരം 'അസ്മാദൃശന്മാർ' 'അസ്മദാദരത്തിനു പാത്രീഭവിച്ചവർ' എന്നും മററുമുള്ള ഉയന്ന ശൈലിമാത്രമേ അദ്ദേഹത്തിനു തോന്നുകയുള്ളൂ. ഗ്രന്ഥാവതാരികകൾ, അദ്ധ്യക്ഷപ്രസംഗങ്ങൾ മുതലായവയിൽ ഏതാണ്ടൊരു പ്രാമാണ്യബോധത്തോടുകൂടിയുള്ള പ്രസ്താവനകൾ കണ്ടാൽ, അടുത്തറിഞ്ഞിട്ടില്ലാത്തവർ അദ്ദേഹത്തിൽ അഹംബുദ്ധി ആരോപിച്ചെന്നു വരാം. സദസ്സുകളിൽ ഇന്ദ്രനേയും ചന്ദ്രനേയും വകവയ്ക്കാത്ത ആ നില ഈ ധാരണയെ കാച്ചിക്കുറി സഹായിച്ചേക്കാം. എന്നാൽ, പി. കെ.യുടെ സ്വാഭാവികമായ ഹൃദയഗതികളും, അന്യാദൃശമായ പ്രതിഭാപ്രഭാവവും ശരിയായി മനസ്സിലാക്കിയിട്ടുള്ളവർ തെററിദ്ധരിക്കുകയോ, അർഹിക്കു

ന്നതിൽ കൂടുതൽ ഭാവിച്ചതായി കററം ആരോപിക്കുകയോ ചെയ്യുകയില്ലെന്നുള്ളതു് തീർച്ചയാണു്. ഗംഭീരനായ ഒരു ഗജവീരന്റെ പ്രൌഢയാനത്തിൽ അഹങ്കാരം ആരും ആരോപിക്കാറില്ലല്ലോ. അതു് ഒരു അഴകായേ വിചാരിക്കാറുള്ളു. അതുപോലെ പി. കെ-യുടെ സ്വാഭാവികമായ ഗംഭീരഭാവവും ഭാഷയും അദ്ദേഹത്തിനു ഭൂഷണംമാത്രമേ ആയിരുന്നുള്ളു.

സംഭാഷണത്തിലെ ആത്മാർത്ഥതയേയും അകൃത്രിമതയേയും വിവരിച്ചല്ലോ. ഇതരന്മാരോടുള്ള പെരുമാററത്തിൽ പി. കെ-യിൽ സാധാരണ കണ്ടുവന്ന ഉപചാരക്കുറവും അനാടകീയതയുംകൂടി ഈ അവസരത്തിൽ പ്രസ്താവയോഗ്യമായിരിക്കുന്നു. സന്ദർശകന്മാരുടെ ആഗമനത്തിൽ ചിലർ കാണിക്കാറുള്ള മിഥ്യാസംഭ്രമങ്ങൾ പി. കെ-യിൽ കണ്ടിരുന്നില്ല. സാധാരണ പരിചിതന്മാരുടെ കാര്യത്തിൽ 'ഇരിക്കണം' എന്നുള്ള ഉപചാരവാക്കുകൾതന്നെ അദ്ദേഹം വളരെ ചുരുക്കമായേ ഉച്ചരിച്ചിരുന്നുള്ളു. ചിലപ്പോൾ ചാരുകസാലയിൽനിന്നു് നിവന്നിരുന്നുവെന്നുതന്നെ വരികയില്ല. ഗ്രന്ഥപാരായണത്തിലോമററോ വ്യാപൃതനായിരിക്കുമ്പോഴാണെങ്കിൽ, ഒരുപക്ഷെ മൂക്കുകണ്ണാടി നെററിയിലേക്കു് ഒന്നു കിളത്തിവച്ചിട്ടു സ്വാഗതസൂചകമായ ഒന്നു രണ്ടു സരസവാക്കുകൾ പറഞ്ഞുവെന്നു വന്നേക്കാം. കോട്ടയത്തു വക്കീലായിരിക്കുമ്പോൾ, ആലപ്പുഴ സനാതനം ഹൈസ്കൂളിലെ ഏതാനും വിദ്യാർത്ഥികൾ പി. കെ-യെ ഒരു യോഗാദ്ധ്യക്ഷസ്ഥാനത്തേക്കു ക്ഷണിക്കുവാൻചെന്നു. കുറച്ചുസമയത്തെ ഒഴിവുകഴിവു പറച്ചിലിനുശേഷം വിദ്യാർത്ഥികളുടെ അഭ്യർത്ഥന സ്വീകരിച്ചുവെങ്കിലും ആ സമയമൊക്കെയും അവ

രോട്ട് ഇരിക്കുവാൻപോലും പറഞ്ഞില്ല. അഭിമാനവിജൃംഭിതരായ വിദ്യാർത്ഥികൾക്ക് അതു ലേശവും രസിച്ചില്ല. സംഘത്തിൻെറ നേതാവായിരുന്ന ശ്രീ. കെ. കെ. കുഞ്ചുപിള്ള ബാലികസാറിൻെറ അടുക്കൽ അവർക്കു പററിയ അഭിമാനക്ഷതത്തെപ്പററി പരാതിപറഞ്ഞപ്പോൾ സഹജമായ ശാന്തസ്വരത്തിൽ ശ്രീ. ബാലിക പറഞ്ഞതു് ഇപ്രകാരമാണു്. "കുട്ടികളേ! നിങ്ങൾ തെററിദ്ധരിക്കരുതു്. ഉപചാരവചനങ്ങളെക്കാൾ ഗൗരവാവഹമായ കാര്യങ്ങൾ മനസ്സിലുള്ളവർ ധാരാളമുണ്ടു്. അവരുടെ അശ്രദ്ധയ്ക്കു ദുരർത്ഥം ആരോപിക്കുന്നതു ശരിയല്ല. അടുത്തപ്രാവശ്യം നിങ്ങൾ പി. കെ-യുടെ അടുക്കൽ പോകുമ്പോൾ അദ്ദേഹത്തിൻെറ അനുവാദംകൂടാതെതന്നെ ഓരോ കസാലയിൽ കയറി ഇരുന്നുകൊള്ളുക. വല്ല അതൃപ്തിയും മുഖത്തോ വാക്കിലോ സ്ഫുരിക്കുന്നുണ്ടെങ്കിൽ ഞാൻ പറയുന്ന അഭിപ്രായം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ശരിയല്ലെന്നു സമ്മതിച്ചേക്കാം."

ശ്രീ. ബാലികയുടെ ഉപദേശം, ശ്രീ. കുഞ്ചുപിള്ള, പ്രസംഗകനെ ആലപ്പുഴയ്ക്കു് ആനയിക്കാൻ ചെന്നപ്പോൾ പരീക്ഷിച്ചുനോക്കുകതന്നെ ചെയ്തു. പി. കെ-യിൽ യാതൊരു ഭാവഭേദവും കണ്ടില്ല. അങ്ങനെ ആ സ്വഭാവത്തിൻെറ രഹസ്യം മനസ്സിലാക്കുവാൻ കഴിഞ്ഞതിനുശേഷം പിൽക്കാലത്തുണ്ടായ അനുസ്യൂതമായ സമ്പർക്കങ്ങൾക്കിടയ്ക്കു് പി. കെ. യുടെ മുമ്പിൽ ഇരുന്നേമതിയാവൂ എന്നുള്ള ആഗ്ര

ഹംതന്നെ തനിക്കുണ്ടായിട്ടില്ലെന്നു ശ്രീ. കുഞ്ഞുപിള്ള പ്രസ്താവിക്കുന്നു.

*  *  *  *

ദീർഘകാലാർജ്ജിതമായ സംസ്കാരത്തിൻെറ പരിണതഫലമായിരുന്നു ആ സ്വഭാവം. ഒരു വിജ്ഞാനസമ്പന്നൻ സ്വഭാവസംസ്കരണമുള്ളവനായിരിക്കണമെന്നില്ല. മറിച്ചുള്ള ദൃഷ്ടാന്തങ്ങൾ സർവ്വസാധാരണവുമാണ്. ചുരുക്കം ചിലരിൽ മാത്രമേ വിജ്ഞാനം സ്വഭാവത്തിൽ ലയിച്ച് താദാത്മ്യം പ്രാപിക്കാറുള്ളു. അവരാണു യഥാർത്ഥ ജ്ഞാനികൾ. അവരെ ഉദ്ദേശിച്ചാണ് അന്തഃകരണപ്രവൃത്തികൾ പ്രമാണമാണെന്നു കാളിദാസൻ പറഞ്ഞിട്ടുള്ളതു്. പി. കെ-യുടെ അന്തഃകരണശുദ്ധി അഗാധമായ ഒരു മനസ്സംസ്കാരത്തെ സൂചിപ്പിച്ചു. ജീവിതത്തിൽ എന്തെല്ലാം അനുഭവങ്ങൾ വന്നാലും സമചിത്തത പരിപാലിക്കുവാൻ കഴിയുന്ന ആളിനെയാണ് ധീരാത്മാവ് എന്നു പറയേണ്ടതു്. എത്ര പ്രിയപ്പെട്ട വസ്തുവിലാകട്ടെ, അർഹിക്കുന്നതിൽ കവിഞ്ഞുള്ള മൂല്യവും പ്രാധാന്യവും കല്പിക്കാതിരിക്കുകയും, അതിനോടു നിയന്ത്രണാതീതമായ മമതാബന്ധത്തിനു വിധേയനാകാതിരിക്കുകയും ചെയ്യാൻകഴിയുന്ന ആൾ ധന്യനാണ്. ജീവിതത്തിൽ ഏതു പ്രത്യാഘാതങ്ങളെയും നേരിടുന്നതിനുള്ള മനോവിശാലതയും ആത്മവീര്യവും അപ്രകാരമുള്ള ആളിനുണ്ടായിരിക്കും. പി. കെ. ലോകം പരിത്യജിച്ച ഒരു നിസ്സംഗനായിരുന്നില്ല. ജീവിതത്തെ ഗൗരവബുദ്ധിയോടുകൂടിത്തന്നെയാണ് അദ്ദേഹം വീക്ഷിച്ചതു്. ഭൗതികകാര്യങ്ങളിൽ തികഞ്ഞ ഔത്സുക്യവും അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ ഈ ഗൗരവബുദ്ധിയും മമതയും സർവ്വഥാ

നിയന്ത്രണാധീനമായിരുന്നു. അവ മനസ്സിനെ ദാസീകരിച്ചില്ല. നഷ്ടങ്ങളിലും കഷ്ടതകളിലും നിരാശനായി മ്ലാനചിത്തനായിപ്പോകാതിരിക്കുവാനുള്ള വിശാലതയും ദാർഢ്യവും അദ്ദേഹത്തിന്റെ ബുദ്ധിക്കുണ്ടായിരുന്നു. ഏതു ജീവസ്പൃശിയായ സ്ഥിതിവിപര്യയത്തിലും ഉത്സാഹവും ഫലിതമനോഭാവവും ആ മനോമണ്ഡലത്തെ പ്രകാശമാനമാക്കി പരിരക്ഷിച്ചുവന്നു. അവസാനകാലത്തെ പരീക്ഷണഘട്ടങ്ങളിൽ ഈ സ്വഭാവം പരിപൂർണ്ണമായി പ്രത്യക്ഷപ്പെട്ടു. ജീവിതത്തിലെ വിഷമഘട്ടങ്ങൾ എങ്ങനെ നേരിടുന്നു എന്നുള്ളതിൽനിന്നുവേണം ഒരുവന്റെ മനോബലത്തെ അളക്കേണ്ടതു്. ജീവിതം അനായാസമായി ഒഴുകിക്കൊണ്ടിരിക്കുന്നിടത്തോളംകാലം സന്തുഷ്ടമാനസരായിരിക്കുവാൻ ആർക്കും കഴിഞ്ഞേക്കും. എന്നാൽ കഠിനാനുഭവങ്ങളും കഠിന യാതനകളുംകൊണ്ടു കലുഷമായ കാലങ്ങളിൽ തെളിഞ്ഞു പുഞ്ചിരിതൂകുവാൻ കഴിയുന്ന മനുഷ്യനാണു് യഥാർത്ഥ മഹിമാശാലി. പി. കെ-യുടെ സംസ്കാരപരിപാകമായ ഹൃദയം അദ്ദേഹത്തെ അപ്രകാരമുള്ള ഒരു ധീരാത്മാവാക്കിത്തീർത്തു അവസാനകാലത്തെ ക്ലേശഭൂയിഷ്ഠമായ അനുഭവങ്ങളിൽ മനോവീര്യം നശിച്ചു നിസ്സഹായനായിത്തീരുമെന്നു അദ്ദേഹത്തെപ്പറ്റി പലരും സംശയിച്ചിരുന്നു. എന്നാൽ ഇതുപോലെ വിപദിധൈര്യവും സഹനശക്തിയും പ്രദർശിപ്പിച്ചിട്ടുള്ള വ്യക്തികളെ വളരെ ചുരുക്കമായേ കാണുകയുള്ളു. അപായകരമായ ശസ്ത്രക്രിയയെ അഭിമുഖീകരിച്ചതിൽ അദ്ദേഹം പ്രദർശിപ്പിച്ച മനസ്സാന്നിദ്ധ്യത്തെ ഡോക്ടർമാർ വളരെ അഭിനന്ദിക്കയുണ്ടായി. തുടർന്നുണ്ടായ അസ്വാതന്ത്ര്യവും പീഡാനി

ബിഡവുമായ കാലഘട്ടത്തിലും ഫലിതമയമായ ഒരു അന്തരിക്ഷത്തിൽതന്നെ കഴിഞ്ഞുകൂടുവാൻ സാധിച്ചതാണു് പ്രശംസനീയമായ മറെറാരു സംഗതി. ഏകദേശം രണ്ടു വർഷക്കാലം ശരശയനസ്ഥനായിക്കിടന്നിരുന്ന ആ ഭീഷ്മരുടെ മുഖം ഒരു നിമിഷനേരത്തേക്കെങ്കിലും മ്ലാനമായി കണ്ടിരുന്നില്ല. സുഹൃൽസല്ലാപങ്ങളും നർമ്മസംഭാഷണങ്ങളും എന്നത്തേയുംപോലെ അന്നും അദ്ദേഹത്തിന്റെ സാമാന്യരീതികളായിരുന്നു. മറെറാരാൾക്കു് ഒരുപക്ഷേ ഒരു ജീവിതകാലം മുഴുവൻകൊണ്ടു് പറയുവാൻ സാധിച്ചിട്ടില്ലാത്ത ഫലിതങ്ങൾ ആ ഹാസ്യകാലത്തിനുള്ളിൽ പി. കെ. പറയുകയും എഴുതുകയും ചെയ്തിട്ടുണ്ടു്. ഇതൊക്കെ അനന്യസാധാരണമായ ഏതോ മനോനുഗ്രഹത്തെ സൂചിപ്പിക്കുന്ന സംഗതികളാണു്. പി. കെ.യെപ്പോലെ ഉന്നതസ്ഥാനവത്തിയും ഉൽക്കർഷേച്ഛയും ആയ ഒരു വ്യക്തിയെ നിരാശക്കയത്തിൽ നിപതിപ്പിക്കത്തക്ക അനുഭവങ്ങളായിരുന്നു അവസാനത്തിൽ ഉണ്ടായവ. എന്നാൽ സൗഭാഗ്യോജ്ജ്വലമായകാലത്തു അമിതമായി ആഹ്ലാദിക്കാതെയിരിക്കുവാൻ കഴിഞ്ഞ അദ്ദേഹത്തിനു ദൗർഭാഗ്യകാലത്തു നിരാശപ്പെടേണ്ടതായ ആവശ്യവും വന്നില്ല. ഉപനിഷത്തുകൾ ഉപദേശിച്ച മഹാതത്വങ്ങൾ അദ്ദേഹത്തിന്റെ അന്തർമണ്ഡലത്തിൽ ജ്യോതിസ്സുകൾപോലെ പ്രകാശിച്ചു് അന്ധകാരമുററമായ ഭേദസന്ധികളെപ്പോലും സുശോഭനങ്ങളും ശാന്തസുന്ദരങ്ങളുമാക്കിത്തീർത്തു. ശരീരായാസത്തിനും മനോവ്യാപാരത്തിനും വേണ്ട ആരോഗ്യമുണ്ടായിരുന്നകാലത്തു ഒരു പൂർണ്ണ ലൗകികനായി ഭൗതികൈശ്വര്യങ്ങളിൽ ശ്രദ്ധനായി കഴിഞ്ഞുകൂടിയിരുന്ന പി. കെ.യ്ക്കു് മേല്പറഞ്ഞ

സൌഭാഗ്യങ്ങളുടെ അഭാവത്തിൽ വൈജ്ഞാനികമായ ഒരു ലോകത്തിലേക്കു മനസ്സു പിൻതിരിച്ചു് ആനന്ദമടയുവാൻ കഴിഞ്ഞു. ചിരകാലാൎജ്ജിതമായ ആ വിജ്ഞാനസമ്പത്തും, തദധിഷ്ഠിതമായ സംസ്കാരവും അവസാനകാലത്തു അദ്ദേഹത്തിനു ശാന്തിനികേതനങ്ങളായിത്തീൎന്നു.

നിരന്തരപരിശ്രമങ്ങൾകൊണ്ടു പി. കെ. പലതും നേടി. എന്നാൽ മേൽ സൂചിപ്പിച്ചതുപോലെ ആ നേട്ടങ്ങളിൽ ഒരു നിൎമ്മമത്വം പാലിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. സുഖാനുഭവങ്ങളെ വെറുത്തിരുന്നില്ല; എങ്കിലും അവയുടെ പുറകെ അദ്ദേഹം വെമ്പലോടെ ഓടിയില്ല. ഈശ്വരവിശ്വാസവും സന്മാൎഗ്ഗനിഷ്ഠയും ആ ജീവിതത്തിന്റെ പ്രത്യേകശക്തികളായിരുന്നു. പരോപകാരത്തിൽ അത്ര പ്രവണനല്ലായിരുന്നെങ്കിലും പരോപദ്രവത്തിൽ വിമുഖനായിരുന്നതു് സാധാരണ ലോകസ്വഭാവം നോക്കുമ്പോൾ ഒരനുഗ്രഹമായിവേണം കരുതുവാൻ. അദ്ദേഹത്തിന്റെ സൌജന്യശീലം അഭിനന്ദനീയമല്ലായിരുന്നിരിക്കാം; എങ്കിലും അന്യനു് മനോഭംഗമുണ്ടാക്കി യാതൊരു സമ്പത്തും അദ്ദേഹം സമാൎജ്ജിച്ചില്ലെന്നു് നിസ്സംശയം പറയാം. സ്വഭാവത്തെ സംബന്ധിച്ചിടത്തോളം അപവാദങ്ങളിൽനിന്നും ഇത്രകണ്ടു് വിമുക്തനായി നിന്നിരുന്ന ഒരു പ്രമാണിയെ കാണുവാൻ വിഷമമാണു്.

* * * *

പി. കെ-യുടെ വ്യക്തിവൈഭവത്തിന്റെ വിസ്തൃതിയും വൈവിധ്യസ്വഭാവവും അത്ഭുതകരംതന്നെയാണു്. അദ്ദേഹത്തേക്കാൾ പ്രശസ്തി സമ്പാദിച്ചിട്ടുള്ള അഭിഭാഷക

ന്മാരും പ്രാഡ്വിവാകന്മാരും ഈ നാട്ടിൽതന്നെ ഉണ്ടായിട്ടുണ്ട്. പി. കെ-യ്ക്കു തുല്യരായ പൊതുക്കാര്യപ്രസക്തന്മാരും സാഹിത്യകാരന്മാരും ചുരുക്കമല്ല. എന്നാൽ ഒന്നാംകിടയിലുള്ള അഭിഭാഷകത്വം, പ്രാഡ്വിവാകത്വം, പൊതുക്കാര്യപ്രാമാണികത്വം, സാഹിത്യനായകത്വം, വാഗ്മിത്വം, പാണ്ഡിത്യം മുതലായി പലതും ഏകത്ര സമ്മേളിക്കുന്ന ഒരൊററ വ്യക്തിയെ കാണണമെങ്കിൽ കേരളത്തിൽ പി. കെ-യല്ലാതെ മററാരെയും പറയുവാൻ സാധിക്കുന്നതല്ല മേല്പറഞ്ഞ ഓരോ പ്രവൃത്തിമണ്ഡലത്തിലും പ്രത്യേകം പരിശ്രമിച്ചു അതാതിൽ പ്രഥമഗണനീയരായവരുടെക്കൂട്ടത്തിൽ തന്നെ ഓരോ സ്ഥാനം കൈക്കലാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നുവെന്നു മനസ്സിലാകുമ്പോഴാണ് ആ പ്രതിഭയുടെ സർവ്വകാര്യക്ഷമതയും, മെല്പം, വ്യാപ്തിയും സ്പഷ്ടമാകുന്നത്. "പി. കെ-യെപ്പോലെ സകലകലാവല്ലഭനും സർവ്വതന്ത്രസ്വതന്ത്രനുമായ ഒരു പുരുഷൻ മലയാളക്കരയിൽ ജീവിച്ചിട്ടില്ല!" "എന്നു ശ്രീ: മള്ളൂർ ഗോവിന്ദപ്പിള്ള പ്രസ്താവിച്ചതിൽ അതിശയോക്തിയുണ്ടെന്നു തോന്നുന്നില്ല. അഭിഭാഷകവൃത്തിയിൽ വിജയം പ്രാപിച്ചു ന്യായാധിപപീഠത്തിലേക്കു കയറുകയെന്നുള്ളതുതന്നെ അഭിലഷണീയമായ ഒരു നേട്ടമാണ്. ആ വക സ്ഥാനമഹിമകളോടു അത്യുജ്ജ്വലമായ ഒരു പൊതുക്കാര്യജീവിതംകൂടി കൂട്ടിയിണക്കുവാൻ സാധിക്കുന്നതു കൂടുതൽ കാര്യമായിരിക്കുന്നു. ഇവയെല്ലാംപുറമെ സമകാലികസമുദായത്തിന്റെ സാംസ്കാരികവും കലാപരവുമായ ചിന്തകളെ ഉത്തേജിപ്പിക്കുകയും പരിപോഷിപ്പിക്കുകയും, കാലചക്രഗതിയിൽ ഭാവിലോകം നിഷ്പ്ര

യാസം വിസ്മരിച്ചുകളയുവാൻ ഇടയില്ലാത്ത മഹത്തായ രേഖകൾ അവശേഷിപ്പിക്കുകയും ചെയ്യുവാൻ കഴിയുന്ന പ്രതിഭാശാലി ധന്യധന്യനാണ്. പ്രജ്ഞാബലത്തോടുകൂടി സ്വഭാവഗുണവും ജീവിതശുദ്ധിയും സമ്മേളിക്കുന്നതു എത്രയോ വിരളം. ഈ അപൂർവ്വസാമഗ്രികളെയെല്ലാം സമഞ്ജസമായി അന്തരഞ്ജിപ്പിച്ചിരുന്ന ഒരു അസാധാരണവ്യക്തിയായിരുന്നു കഥാപുരുഷൻ. അഥവാ ഒരു വ്യക്തിയെക്കാൾ ഒരു സ്ഥാപനത്തിന്റെ ഛായാബോധമാണ് അദ്ദേഹത്തെപ്പറ്റി സ്മരിക്കുമ്പോൾ നമുക്കുണ്ടാകുന്നതു്. നഭോമണ്ഡലത്തിൽ വല്ലപ്പോഴുംമാത്രം ഉദയംചെയ്യുന്ന അപൂർവ്വജ്യോതിസ്സുകളുടെ പ്രതീതിയും അദ്ദേഹത്തെപ്പറ്റി ഉണ്ടാകാതിരിക്കുന്നില്ല. ഇതുപോലെയുള്ള ഒരു തേജോദയം ദർശിക്കുവാൻ കേരളക്കര ഇനി അനേകശതകം പ്രതീക്ഷിക്കേണ്ടിവന്നേക്കാം. എങ്കിലും ബാഹ്യദൃഷ്ടിക്കുമാത്രം ഇപ്പോൾ അഗോചരമായ ആ പ്രഭാപ്രസരം കേരളനഭോമണ്ഡലത്തെ ശാശ്വതമായി പ്രകാശിപ്പിക്കതന്നെചെയ്യും.

ശുഭം.



